

## ഐക്യകേരളപ്പതിപ്പ്

പത്രാധിപർ:
സി. ഗോപാലകൃഷ്ണൻ നായർ

## കേരളക്ഷേമം

# ഐക്യകേരളപ്പതിപ്പ്

| | | |
|---|---|---|
| വാല്യം 1. | 1946 ഒക്ടോബർ 25-ാംനു<br>1122 തുലാം 8-ാംനു | ലക്കം 17. |

വാണീവിലാസം പ്രസ്സ്, ഗുരുവായൂർ.

വില 1ക.

# ഉള്ളടക്കം



(P. T. O.)



K. JACOB THOMAS MEMORIAL SAHRUDAYA PUBLIC LIBRARY
MANNARGHAT

—— × ——

**The Modern Leather Works,**
**TRICHUR.**
എല്ലാതരം വിശേഷപ്പെട്ട തോൽസാമാനങ്ങൾക്കും ഞങ്ങളുടെ
മോഡേൺ ലെതർ വർക്ക്സിൽ അന്വേഷിക്കുക.

# ഉപാസനാമൂർത്തി

—— × ——

ബാലാമണിയമ്മ

നമസ്കാരം ദേവി മലയലനാടേ,
സമസ്തസൌഭാഗ്യ വിശേഷഭൂഷിതേ!
വിദൂരത്താകിലും വിദേശത്താകിലു-
മുദാരയാം നീതാനിവർക്കു ദൈവതം.

പരാദ്വൈതം കണ്ട ഭവൽ പ്രതിഭയ്ക്കു
പരുന്തിന്നൊച്ചയും പ്രണവനിർഘോഷം;
കറുകപ്പുൽച്ചാർത്തു മമൃതകല്ലോലം;
കരാളസർപ്പവും കുടുംബദൈവതം.

വരിഷ്ഠരാം ഭവത്തനയരോ പണ്ടേ
വറുതിയെക്കായ മനോവ്യഥയേയും
വരുമാണ്ടിൻ വഴി വെടിപ്പാക്കാനായി-
ത്തിരുവോണപ്പൂക്കൾക്കടിയിൽപ്പൂഴ്ത്തുവോർ.
പ്രവൃത്തിധർമ്മത്തെപ്പഠിക്കുവാൻ വെമ്പു-
മിവർക്കു നീ തന്നെ യുപാസനാമൂർത്തി.

ഉലകിൻ സൌന്ദര്യമുടൽ പൂണ്ടിങ്ങുഹൃ-
ന്മലർ വാഴും നീയേ മഹിതയാം ലക്ഷ്മി.
ജഡസുഖഭോഗപ്രസക്തിയെപ്പേർത്തും
ജയിച്ച പോരുമാ മഹിഷമർദ്ദിനി.
മടിയിലേററിവെച്ചിവർ തൻജീവിത
മണിവീണാ മീട്ടും സരസ്വതിയും നീ.

കടൽമകളായും സദാശിവയായും
കലാമയിയായും വിളങ്ങുമംബികേ,
നവനവാദർശ പ്രഭാവലയിതേ,
ഭവതി താൻ ഞങ്ങൾക്കുപാസനാമൂർത്തി

# ൧

# മാപ്പ്

ഭാവനാവിഷയം മാത്രമായിരുന്ന ഐക്യകേരളാദർശം അടുത്ത ഭാവിയിൽ ഒരു വാസ്തവമായിപ്പരിണമിക്കുവാനുള്ള ലക്ഷണങ്ങൾ കാണുന്നുണ്ട്. പ്രസ്തുത ആദർശം പൊതുജനശ്രദ്ധയെ വേണ്ടത്ര ആകർഷിച്ചിട്ടുള്ള ഈ സന്ദർഭത്തിൽ കേരളത്തിന്റെ പൊതുക്ഷേമത്തെ ലാക്കാക്കി പ്രവർത്തിച്ചുവരുന്ന ഞങ്ങൾ ഇത്തരം ഒരു പ്രതി പ്രസിദ്ധംചെയ്യുവാൻ നിശ്ചയിച്ചത് ഉചിതമായിരിക്കുമെന്നു കരുതുന്നു.

എന്നാൽ ഈ പ്രസിദ്ധീകരണം ഉദ്ദേശിച്ച തരത്തിലായിട്ടുണ്ടെന്നുള്ള അഭിമാനം ഞങ്ങൾക്കൊട്ടുംതന്നെയില്ല. റയിൽവെപ്പണിമുടക്കവും അതുനിമിത്തമുണ്ടായ തപാൽ കുഴപ്പങ്ങളും കാരണം ഞങ്ങൾക്കു കേരളമൊട്ടാകെയൊന്നു കണ്ടുപഠിക്കുവാനൊ എഴുത്തുകുത്തുകൾവഴി കാര്യം മനസ്സിലാക്കാൻപോലുമൊ എളുപ്പത്തിൽ സാദ്ധ്യമല്ലെന്നായിത്തീർന്നു. എന്നുമാത്രമല്ല ഓണത്തിന്നു പ്രസിദ്ധപ്പെടുത്തണമെന്ന നിശ്ചയവും മാറേറണ്ടതായിവന്നു.

എങ്കിലും ഐക്യകേരളത്തിന്റെ നാനാ വശങ്ങളുമൊന്നു നോക്കിക്കാണ്മാനും അതിനെപ്പററി കൂടുതൽ ചിന്തിക്കാനും ഈ പ്രസിദ്ധീകരണം പ്രയോജനപ്പെടുമെങ്കിൽ ഞങ്ങൾ കൃതകൃത്യരായി. ഞങ്ങളുടെ ഈ സംരംഭം ഇത്രയും മെച്ചപ്പെടുത്തിയത് ഉദാരമതികളായ ലേഖകന്മാരുടേയും മററു ബന്ധുക്കളുടേയും ഉള്ളഴിഞ്ഞ സഹായസഹകരണങ്ങൾ മാത്രമാണെന്ന വസ്തുത എടുത്തുപറഞ്ഞേ തീരൂ. അവരുടെ പേരിൽ ഞങ്ങൾക്കുള്ള നന്ദി കൂപ്പുകയ്യോടെ രേഖപ്പെടുത്തിക്കൊള്ളുന്നു.



## കൊച്ചി മഹാരാജാവ് തിരുമനസ്സിലെ

# സന്ദേശം



*Sir,*

*I am commanded by His Highness to informe you that His Highness is very much pleased to learn that you will be bringing out shortly a Special issue of your Journal devoted to "Aikyakerala", a subject very dear to His Highness. His Highness hopes that the publication will be useful and interesting to the public.*

*Hill palace,* }
*17th. September 1946.* }

*(Sd.) V. Krishna menon B. A.*
*Sarvadhikariakar.*

മഹാരാജാവ് തിരുമനസ്സിലേക്ക് പ്രിയതരമായ "ഐക്യകേരള" വിഷയത്തെ മുൻനിർത്തി അടുത്തുതന്നെ നിങ്ങളുടെ പത്രത്തിൻെറ ഒരു വിശേഷാൽപ്രതി പുറപ്പെടുന്നുണ്ടെന്നറിഞ്ഞത് തിരുമനസ്സുകൊണ്ടു അതീവ സന്തുഷ്ടനായിരിക്കുന്നു എന്ന് നിങ്ങളെ അറിയിക്കാൻ തിരുമനസ്സുകൊണ്ട് എന്നോട് ആജ്ഞാപിച്ചിരിക്കുന്നു. ഈ പ്രസിദ്ധീകരണം ഉപയോഗപ്രദവും പൊതുജനങ്ങൾക്കു രസാവഹവുമായിരിക്കുമെന്ന് തിരുമനസ്സുകൊണ്ട് പ്രത്യാശിക്കുന്നു.

കനകക്കുന്ന് കൊട്ടാരം, }
17_9_1946. }

വി കൃഷ്ണമേനോൻ ബി എ. (ഒപ്പ്)
സർവ്വാധികാര്യക്കാർ.

# നേതാക്കന്മാരുടെ സന്ദേശങ്ങൾ

Dr. Pattabhi Sitaramayya,

Kerala is one and indivisible. That was what I felt in 1936 on tour in Cochin and Travancore and later in Malabar in 1938. The three form a sub-federation, the Visala Kerala. I have been pleading through the press and from the platform for such an integration. It is refreshing to see the Maharaja of Cochin publicly sponsoring such a new synthesis. It will come into being. On taking over India we must bring a fresh view point,—independent, national and reconstructive—to bear on the question. India has been requisitioned for over a century and a half and we must now derequisition it and reconstitute its organs and limbs so as to form a real living organism.

22—8—'46.

ഡാക്ടർ പട്ടാഭിസീതാരാമയ്യാ

കേരളം ഏകവും അവിഭാജ്യവുമാണ്. 1936-ൽ കൊച്ചിയിലും, തിരുവിതാംകൂറിലും പിന്നീട് 1938-ൽ മലബാറിലും പര്യടനം നടത്തിയപ്പോൾ അതാണ് എനിക്കു തോന്നിയത്. ഈ മൂന്നു ഘടകങ്ങളും കൂടിച്ചേർന്ന് ഒരു ഉപസംയുക്തരാഷ്ട്രം—വിശാലകേരളം—ആയിത്തീരുന്നു. ഇത്തരം ഒരു ഏകീകരണത്തിനുവേണ്ടി പത്രങ്ങളിലും, പ്രസംഗവേദികളിലും ഞാൻ വാദിക്കുകയുണ്ടായിട്ടുണ്ട്. ഈ നൂതനസംയോജനസംരംഭത്തിനു കൊച്ചി മഹാരാജാവ് പരസ്യമായി നേതൃത്വം നൽകിക്കാണുന്നതു ഉന്മേഷജനകംതന്നെ. അതു നടപ്പിൽ വരികതന്നെ ചെയ്യും. ഇന്ത്യയെ നാം ഏറ്റെടുക്കുമ്പോൾ സ്വതന്ത്രവും, ദേശീയവും, പുനഃസംഘടനാപരവും ആയ ഒരു വീക്ഷണഗതിയോടുകൂടിവേണം ഈ പ്രശ്നത്തെ നേരിടാൻ. ഇന്ത്യ അന്യാധീനപ്പെട്ടുകഴിഞ്ഞിട്ട് ഒന്നര ശതാബ്ദത്തിലധികം കാലമായി. നാം അതിനെ ഉടനടി അനന്യാധീനപ്പെടുത്തുകയും, അതിന്റെ ഘടകങ്ങളേയും പരിധികളേയും ഒരു യഥാർത്ഥവും, സജീവവുമായ രാഷ്ട്രസൃഷ്ടിക്കുവേണ്ടി പുനഃസംഘടിപ്പിക്കുകയും ചെയ്യേണ്ടത് നമ്മുടെ കർത്തവ്യമാകുന്നു.

22-8-'46

Sri. K. M. Munshi

Dear Sir,

Thanks for your letter of the 19th. I wish your "Aikya Kerala" Number every success.

23rd August '46.

ശ്രീ കെ. എം. മുൻഷി

മാന്യ സുഹൃത്തെ!

19-ാംനു-ത്തെ കത്തിനു നന്ദി പറഞ്ഞുകൊള്ളുന്നു. നിങ്ങളുടെ ഐക്യകേരളം വിശേഷാൽപ്രതിക്ക സകല വിജയങ്ങളും നേൎന്നുകൊള്ളുന്നു.

1946 ആഗസ്റ്റ് 23-ാംനു-

Sri. T. S. Avanasilingam Chetty.

Dear friend,

Thanks for your letter of the 20th inst. As every other linguistic area, the future of Kerala is in its unity. It is only by that way any people can develop their own culture, language and traditions. I wish your Annual Number all success.

22nd August 1946.

ശ്രീ. ടി. എസ്സ്. അവനാശിലിംഗം ചെട്ടി

പ്രിയ സുഹൃത്തെ!

20-ാംനു- അയച്ച കത്തിനു നന്ദി   ഭാഷയെ അടിസ്ഥാനപ്പെടുത്തിയുള്ള മറെറല്ലാ പ്രദേശങ്ങളെപ്പോലെതന്നെ കേരളത്തിൻെറ ഭാവിയും അതിൻെറ ഐക്യത്തെ ആശ്രയിച്ചാണു സ്ഥിതിചെയ്യുന്നതു. ഏതൊരു ജനതക്കും അതിൻെറ സംസ്കാരത്തേയും, ഭാഷയേയും, പാരമ്പര്യങ്ങളേയും വികസിപ്പിക്കുന്നതിനു ആ ഒരേ ഒരു മാർഗ്ഗമേ ഉള്ളു. നിങ്ങളുടെ വാർഷികപ്രസിദ്ധീകരണത്തിനു സകല വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

1946 ആഗസ്റ്റ് 22-ാംനു-.

Mr. Joachim Alva, Editor, 'Forum'

"Kerala is an exceedingly beautiful place endowed with the wealth of nature and rich human material. When I mean Kerala, I mean all those lands including British Malabar, Cochin and Travancore and perhaps even more, whereever Malayalam is spoken. It is a charming language and is strong enough to bind the hearts of people irrespective of tyrants in Travancore or even in British India under the Raj. Kerala must be one and even if thrones and dominations come in the way, the province must become one united whole. Last year I went down to Kerala and found that only selfishness of man and the machine of the Raj divided the hearts of the people of Kerala. The Cochin Ruler's message, though belated, is welcome and ought to go far ahead to break down the barriers. Kerala must be one and Kerala has to live on terms of love and equality with all her neighbours like ourselves from Karnatak. May this spirit of Kerala Union grow stronger until it is triumphant."

24—8—'46.

ജോകിം അൽവ, ഫോറം പത്രാധിപർ

പ്രകൃതിവിഭവംകൊണ്ടും, സമൃദ്ധമായ മാനവസമ്പത്തുകൊണ്ടും അനുഗ്രഹീതമായ ഒരു അതിമനോഹരപ്രദേശമാണ് കേരളം — കേരളം എന്നു പറയുന്നതു ബ്രി: മലബാർ കൊച്ചി, തിരുവിതാംകൂർ ഇവയെയും, എന്നല്ല, മലയാളം സംസാരിക്കുന്ന എല്ലാ പ്രദേശങ്ങളേയും ആകുന്നു. മലയാളം ഒരു സുന്ദരമായ ഭാഷയാണ്. തിരുവിതാംകൂറിലേയൊ, 'രാജി'ന്റെ കീഴ്പെട്ട ബ്രി: ഇന്ത്യയിലെ തന്നെയൊ സ്വേച്ഛാധികാരികളെ കണക്കാക്കാതെ മനുഷ്യഹൃദയങ്ങളെ കൂട്ടിയിണക്കുവാൻ തക്ക ത്രാണി അതിനുണ്ട്. കേരളം ഒന്നാകണം. സിംഹാസനങ്ങളും സർവ്വാധിപത്യങ്ങളും, വിലങ്ങടിച്ചുനിന്നാൽകൂടി അതു ഒരു ഏകീകൃതവും, സമഗ്രവുമായ സംസ്ഥാനമായേ തീരൂ   കഴിഞ്ഞ കൊല്ലം ഞാൻ കേരളം സന്ദർശിച്ചപ്പോൾ എനിക്കു കണ്ടറിയുവാൻ സാധിച്ചു — മനുഷ്യന്റെ സ്വാർത്ഥവും ബ്രിട്ടീഷ് മേധാവിത്വവും മാത്രമാണ് കേരളീയരെ വിഭജിച്ചുനിർത്തുന്നതു് എന്നു്. കൊച്ചി മഹാരാജാവിന്റെ സന്ദേശം, അതു കുറച്ചു വൈകിപ്പോയെങ്കിൽകൂടി, സ്വാഗതാർഹം തന്നെ. തടസ്സങ്ങളെ തട്ടിനീക്കുവാൻ അതു വളരെ സഹായിക്കും. കർണ്ണാടകക്കാരായ ഞങ്ങളെപ്പോലുള്ള അയൽവാസികളോടു സ്നേഹത്തോടും, സമഭാവനയോടുംകൂടി വർത്തിച്ചുകൊണ്ട് കേരളം ഒന്നായിത്തീരണം. കേരളൈക്യബോധം വിജയം കൈവരും വരെ ഉത്തരോത്തരം പ്രബലപ്പെട്ടുമാറാകട്ടെ!

24—8—'46

Editor, Indian Express,

Dear Sir,

"Aikya Kerala" has come to be a live issue. It is also the inevitable goal of presant day developments both inside and outside Kerala. It is therefore symptomatic of the time spirit that you should think of bringing out a special number containing all relevant material connected with the problem of a united Kerala. I wish your venture every success.

23rd August 1946.

പത്രാധിപർ, ഇന്ത്യൻ എക്സ്‌പ്രസ്സ്.

മാന്യ സുഹൃത്തേ!

'ഐക്യകേരളം' ഒരു സജീവപ്രശ്നമായിത്തീന്നിട്ടുണ്ടു്. കേരളത്തിലും, പുറത്തും ഇന്നുണ്ടായിക്കൊണ്ടിരിക്കുന്ന സംഭവവികാസങ്ങളുടെ അപരിഹാര്യമായ പ്രാപ്യസ്ഥാനം അതാണ്. ഐക്യകേരളപ്രസ്ഥാനവുമായ ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും ഉൾക്കൊള്ളുന്ന ഒരു വിശേഷാൽപ്രതി പ്രസിദ്ധം ചെയ്യാൻ നിങ്ങൾക്കു തോന്നിയതു വളരെ കാലോചിതമായിട്ടുണ്ടു്. നിങ്ങളുടെ ഉദ്യമത്തിനു സർവ്വ വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

1946 ആഗസ്റ്റ് 23-ാംനു.

ശ്രീ കെ കേളപ്പൻ

നിങ്ങളുടെ പത്രം "ഐക്യകേരളം വിശേഷാൽപ്രതി" പ്രസിദ്ധീകരിക്കാൻ തീച്ചപ്പെടുത്തിയതു അവസരോചിതമായിരിക്കുന്നു. ഭാഷയെയും സംസ്കാരത്തെയും അടിസ്ഥാനമാക്കിവേണം. സംസ്ഥാനവിഭജനം എന്ന തത്വത്തെ കോൺഗ്രസ്സ് അംഗീകരിച്ചുകഴിഞ്ഞിട്ടുണ്ടു്. കെ. പി. സി. സി.യുടെ കേരളസംസ്ഥാനപ്രമേയം ഇവിടെ പ്രസ്താവയോഗ്യമാണ്. സ്വാതന്ത്ര്യകവാടം തുറന്നുകിട്ടാൻപോകുന്ന ഈ ഘട്ടത്തിൽ ഐക്യകേരളപ്രക്ഷോഭണം വിശേഷിച്ചും പ്രോത്സാഹജനകംതന്നെ. ആ നിലയ്ക്കു നിങ്ങളുടെ പ്രസിദ്ധീകരണം നാട്ടിന്നൊരു പുതിയ പ്രചോദനം നൽകാൻ കെൽപുള്ള ഒന്നാവട്ടെ!

21-8-1946.

ശ്രീ. കെ. എ. ദാമോദരമേനോൻ

മാന്യരെ,

"കേരളക്ഷേമ"ത്തിന്റെ ഒരു ഐക്യകേരളവിശേഷാൽപ്രതി ഓണക്കാലത്തു പ്രസിദ്ധീകരിയ്ക്കുവാൻ നിങ്ങൾ ഉദ്ദേശിക്കുന്നുണ്ടെന്നറിഞ്ഞു സന്തോഷിയ്ക്കുന്നു. കാലോചിതമായ ഈ സംരംഭത്തിന്നു വിജയം നേരുകയും ചെയ്യുന്നു.

കേരളീയരുടെ സർവ്വതോന്മുഖമായ അഭിവൃദ്ധിയ്ക്കു കേരളത്തിന്റെ രാഷ്ട്രീയമായ സംയോജനം അത്യാവശ്യമാണു. കേരളീയരുടെ പാരമ്പര്യവും ആചാരമര്യാദകളും, ഭാഷയും, സംസ്കാരവും, പഴയ ചരിത്രവും എല്ലാം ഈ ലക്ഷ്യത്തിലേയ്ക്കു കൈ ചൂണ്ടുകയാണ്. കൊച്ചി മഹാരാജാവിന്റെ ചരിത്രപ്രധാനമായ പ്രഖ്യാപനത്തോടെ ഐക്യകേരളപ്രശ്നം ഒരു വിദൂരാദർശത്തിൽനിന്നു പ്രായോഗികവും, അടിയന്തരവുമായ ഒരു കാര്യപരിപാടിയായി മാറിയിരിക്കുന്നു. അതിനെ വേണ്ട വിധത്തിൽ നിറവേറ്റുവാൻ കേരളീയരെല്ലാം ഉള്ളഴിഞ്ഞു ഉത്സാഹിയ്ക്കുമെന്നാണ് എന്റെ പ്രതീക്ഷ. നിങ്ങളുടെ പ്രസിദ്ധീകരണം ഇതിന്നു പ്രചോദനം നൽകട്ടെ!

16—8—1946.

ശ്രീ. പി കുഞ്ഞിരാമൻ

മെമ്പർ, കോൺസ്റ്റിറ്റ്യൂവൻറ് അസംബ്ളി.

"കേരളക്ഷേമ"ത്തിന്നു "ഐക്യകേരളം" "വിശേഷാ"ലത്യന്താപേക്ഷിതമാണെന്നതിൽ രണ്ടു പക്ഷത്തിന്നവകാശമില്ല. കൊച്ചി മഹാരാജാവ് തിരുമനസ്സിൽനിന്നുണ്ടായ, ആ ചരിത്രം സൃഷ്ടിച്ച പ്രഖ്യാപനം "ഐക്യകേരള"പ്രസ്ഥാനത്തിന്റെ അടിക്കല്ലാണ്. ഏതൊരു ലക്ഷ്യത്തിന്റെയും പ്രാപ്തി നമ്മുടെ ആദർശശുദ്ധിയെയും ആത്മവിശ്വാസദാർഢ്യത്തെയും ആശ്രയിച്ചിരിക്കുന്നു. അവ നമ്മുടെ ലക്ഷ്യപ്രാപ്തിക്കുള്ള പരിശ്രമത്തിന്നു പ്രോത്സാഹനവും ത്യാഗസന്നദ്ധതയും പരിപൂർണ്ണമായ അച്ചടക്കബോധവും പ്രദാനം ചെയ്യും. നിങ്ങളുടെ ഈ സംരംഭം അതുകൊണ്ടു അത്യന്തം അഭിലഷണീയവും അഭിനന്ദനീയവും തന്നെ. പൊതുനന്മയെ ലാക്കാക്കീട്ടുള്ള സ്വാർത്ഥരഹിതമായ സേവനം വിജയപ്രദമാവാതിരിപ്പാൻ നിർവ്വാഹമില്ല. നിങ്ങളുടെ ഏവംവിധമുള്ള ഉദ്യമത്തിന്നു ഹൃദയപൂർവ്വം ഞാൻ സർവ്വ മംഗളവും ആശംസിക്കുന്നു.

25 8—1946

ശ്രീ. എ. ബാലകൃഷ്ണപ്പിള്ള

കേരളീയ സംസ്കാരത്തിന്റെ ഉത്ഭവം, സ്വഭാവം, പ്രത്യേകത, പ്രാധാന്യം, വളിപ്പ് എന്നിവയെക്കുറിച്ച് ഞാൻ 1944-ലെ ബോംബെ മലയാളി വാർഷികത്തിൽ പ്രതിപാദിച്ചിരുന്നു  ഒരു പുതിയ ഭാരതത്തിന്റെ സൃഷ്ടിയിൽ ഇതിന്റെ കാലാനുസൃതമായ വികാസത്തിനു, ചില സംഭാവനകൾ ചെയ്യുവാൻ കാണും. ഈ വികാസത്തിനു കേരളീയരുടെ മററു ജീവിതമുഖങ്ങളുടെ പുരോഗതിക്കും, പ്രതിബന്ധമായി നില്ക്കുന്ന കേരളഭാഗങ്ങൾ തമ്മിലുള്ള ഇന്നത്തെ ഭിന്നിപ്പു ഐക്യകേരളസ്ഥാപനപ്രസ്ഥാനത്തിന്റെ വിജയംമൂലമേ മാത്രമെ സാദ്ധ്യമാകുകയുള്ളു. തന്നിമിത്തം ഇതിനു സഹായകമായി പ്രസിദ്ധപ്പെടുത്തുന്ന ഗുരുവായൂരിലെ "കേരളക്ഷേമ" വാരികയുടെ 'ഐക്യകേരള വിശേഷാൽപ്രതി'ക്കു ഞാൻ സകല മംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു

24-8-1946.

---

**Guruvayurappan Commercial Institute**

WESTERN NADA, GURUVAYUR.

*Expert coaching given in Typewriting, Shorthand, Book-keeping and Commercial Correspondence!!*

*Fees Moderate! Join now!! Job works undertaken for Moderate Charges.*

## ഗുരുവായൂരിൽ

വൃത്തിയും രുചിയുമുള്ള കാപ്പി, പലഹാരങ്ങൾ പടിഞ്ഞാറെ നടയിൽ ക്ഷേത്രത്തിനു തൊട്ടടുത്തു നമ്പ്യാർ ബിൽഡിങ്ങ്സിലുള്ള ബ്രാഹ്മണാൾ കാപ്പി ക്ലബ്ബിൽ കിട്ടും.

BRAHMIN'S COFFEE CLUB,
NAMBIAR BUILDINGS,
Western Nada, P. O. GURUVAYUR

# ആയുർവ്വേദത്തിൻെറ അത്ഭുതശക്തി!

ആർഷഭാരതത്തിലെ പൂർവ്വസംസ്കാരത്തിൻെറ ശാസ്ത്രീയപുരോഗതിയെ തെളിയിക്കുന്നവയും, ശ്രീ—"വൈദ്യമഠം, വി. നാരായണൻ നമ്പൂതിരി" പല പരീക്ഷണവും നടത്തി, ശാസ്ത്രീയമായി നിർമ്മിച്ചവയുമായ പുതിയ നാലു സിദ്ധൌഷധങ്ങൾ

## 1—സിദ്ധപുംസവനം!

ഗർഭാശയത്തിൽ പ്രവേശിച്ച ബീജത്തെ വേണ്ടവിധം സംസ്കരിച്ച് ദോഷരഹിതമാക്കുകയും, നിലനിർത്തുകയും, ക്രമമായ വളർത്തുകയുമാണ്, "സിദ്ധപുംസവനം" ചെയ്യുന്നതു. രണ്ടോ, മൂന്നോ മാസമാകുമ്പോൾ ഗർഭം സ്രവിച്ചുപോവുക, ശിശുവിന്നു ജീവനില്ലാതെ വരിക—മുതലായ വ്യാപത്തുകളിൽനിന്നും രക്ഷകിട്ടണമെങ്കിൽ, ഞങ്ങളുടെ "സിദ്ധപുംസവനം" ഉപയോഗിക്കേണ്ടതാണ്.

## 2—ബാലകല്പം!

കുട്ടികൾക്ക് ഓജസ്സ്, ബുദ്ധിശക്തി, വാക്പാടവം, ദേഹകാന്തി—ഇവ നൽകി രസാദിധാതുക്കളുടെ ദോഷങ്ങൾ തീർത്ത് രസായനഫലത്തെ നൽകുന്ന. പുതിയ ഒരു ഔഷധമാണ് "ബാലകല്പം"—ഭാവിപൌരന്മാരാകേണ്ടുന്ന പിഞ്ചുപൈതങ്ങൾക്കു കായികവും മാനസികവും ആയ വളർച്ചയും—ആരോഗ്യവും ഉണ്ടാക്കേണ്ടതിന്നു ഞങ്ങളുടെ "ബാലകല്പം" ഉപയോഗിക്കുക.

## 3—ബാലജീവൻ!

കുട്ടികൾക്കു വന്നുപെടാവുന്ന ഗ്രഹണി, അതിസാരം, ഉദരകൃമി, രക്തക്ഷയം ഇവകളെ ക്ഷണത്തിൽ സുഖപ്പെടുത്തുന്നതിന്നു പ്രത്യേകശക്തിയുള്ള ദിവ്യൗഷധമാണ് ഞങ്ങളുടെ "ബാലജീവൻ"

## 4—ദഗ്ധസുധ!

ഞങ്ങളുടെ ദഗ്ധസുധ കയ്യിലുണ്ടെങ്കിൽ, ഒരു അഗ്നിപരീക്ഷതന്നെ നടത്താം. തീപ്പൊള്ളിയാൽ ഉടനെ "ദഗ്ധസുധ" ധാരാളമായി പുരട്ടുക? ഒരിക്കലും പൊള്ളുകയില്ല. ചൂട് അടങ്ങുകയും ചെയ്യും.

ഏകമൂലികയുടെ അത്ഭുതാവഹമായ പ്രഭാവവിശേഷത്തെ അനുഭവപ്പെടുത്തിത്തരുന്ന ഈ ദിവ്യൗഷധം ഓരോ ഗൃഹങ്ങളിലും ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമെന്നു മാത്രമല്ല; ആത്മരക്ഷകൂടിയാണ്—

എല്ലാ ദിക്കിലും ഏജൻ്റുമാരെ ആവശ്യമുണ്ട്.

അപേക്ഷിക്കുക!

വി. എൻ. വൈദ്യശാല,

P O തൃത്താല. (Via) പട്ടാമ്പി.



# ഐക്യകേരളത്തെപ്പററി — ഞങ്ങൾക്കു തോന്നുന്നത്

കേരളം ഒന്നാവണം. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്ന ഇന്നത്തെ വിഭക്താവസ്ഥ അവസാനിക്കണം. കന്യാകുമാരിമുതൽ കാസർഗോഡ്‌വരെ നീണ്ടുകിടക്കുന്ന ഒരു കേരളസംസ്ഥാനം സംജാതമാവണം. കേരളത്തിന്റെ ക്ഷേമത്തിന്നും അഭിവൃദ്ധിക്കും അതു കൂടിയേ കഴിയൂ

പക്ഷെ, പറയുന്നതുപോലെ, ഇതത്ര ക്ഷിപ്രസാദ്ധ്യമായ ഒരു കാൎയ്യമല്ല. ഇതിന്നു പല പ്രതിബന്ധങ്ങളുമുണ്ട്. ഒരേ ഭാഷ സംസാരിക്കുന്നതും ഒന്നിച്ചു കിടക്കുന്നതുമായ ഒന്നിലധികം ജില്ലകളെ കൂടിയിണക്കുന്നതു എളുപ്പമാണ്. ഒന്നോ ഒന്നിലധികമോ ജില്ലകളും ഒരു നാട്ടുരാജ്യവും ആയാലും അതു അസാദ്ധ്യമല്ല. നാട്ടുരാജ്യത്തെ രാജാവിന്ന് സംസ്ഥാനത്തിലെ ഗവർണ്ണരുടെ സ്ഥാനം വഹിക്കാം. അതുകൊണ്ടു അദ്ദേഹത്തിന്റെ പദവിക്കോ സ്ഥാനമാനങ്ങൾക്കോ വലിയ കോട്ടം തട്ടാനില്ല.

പക്ഷെ ഒന്നിലധികം നാട്ടുരാജാക്കന്മാരുണ്ടാവുമ്പോഴാണ് വിഷമം നേരിടുന്നതു. അവരുടെ സ്ഥിതിയെ നിഹനിക്കാതെ അത്തരമൊരു സംസ്ഥാനരൂപവൽക്കരണം അസാദ്ധ്യമാണ്. സാധാരണന്മാർതന്നെ സന്യസിക്കാൻ തയ്യാറില്ലെന്നിരിക്കെ രാജാക്കന്മാർ പെട്ടെന്നു, സൎവ്വസംഗപരിത്യാഗികളായിത്തീരുമെന്നു പ്രതീക്ഷിക്കാനും വയ്യ.

കേരളത്തെസംബന്ധിച്ചേടത്തോളം പോംവഴിയിതാണ്:- ഒന്നുകിൽ, മൂന്നു ഘടകങ്ങളടങ്ങിയ ഒരു സബ്ബ്‌ഫെഡറേഷൻ. അതല്ല; തിരുവിതാംകൂർ ഒഴിഞ്ഞുനില്ക്കുകയാണെങ്കിൽ,— തല്ക്കാലം കൊച്ചിയും, മലബാറും കൂടിയ ഒരു സംസ്ഥാനം — അഥവാ, നാട്ടുരാജ്യം. ഉത്തരവാദിഭരണം ഉണ്ടെങ്കിൽ സംസ്ഥാനവും നാട്ടുരാജ്യവും തമ്മിൽ വലിയ വ്യത്യാസമൊന്നുമുണ്ടാവാനില്ല

ഒരു പ്രായോഗികപദ്ധതിയെന്ന നിലയിൽ ഇതു തരക്കേടില്ലെന്നേയുള്ളു. വാസ്തവത്തിൽ, രാജാക്കന്മാരുടെ താല്പൎയ്യങ്ങളെക്കാൾ പ്രജകളുടെ ക്ഷേമമാണ് പ്രധാനം. രാജാക്കന്മാരില്ലാത്ത ഒരൊററസംസ്ഥാനമാണ് കാമ്യം. ഒരേകലോകത്തിന്റെ ഘടകമായി ഒരേക ഇന്ത്യ. അതിന്റെ ഉപഘടകമായി ഒരേക കേരളസംസ്ഥാനം. അതാണ് വേണ്ടത്. ഒരേക ലോകം വിദൂരത്തായിരിക്കാം. എന്നാൽ, ഒരേക ഇന്ത്യ അത്രയൊന്നും ദൂരത്തല്ല. അതിൽ ഏകഭാഷാസംസ്ഥാനങ്ങളും അസംഗതമോ, അസംഭാവ്യമോ അല്ല. അതുകൊണ്ടു മുൻവിവരിച്ച വ്യവസ്ഥകൾ ഒരിടക്കാലത്തേയ്ക്കുള്ള പോംവഴി മാത്രമാകുന്നു.

ഭാഷയെ അടിസ്ഥാനപ്പെടുത്തി സംസ്ഥാനങ്ങളെ പുനൎവ്വിഭജിക്കേണ്ടതാണെന്ന തത്വം കോൺഗ്രസ്സ് അംഗീകരിച്ചിട്ടുള്ളതാണ്.

സംസ്ഥാനത്തിലും കേന്ദ്രത്തിലും ഇന്നു കോൺഗ്രസ്സ് ഭരണം കൈയേറി ട്ടിക്കുന്നു. ഇന്ത്യക്കു ഒരു പുതിയ ഭരണഘടന തയ്യാറാക്കാനുള്ള വ്യവസ്ഥാ പകസമിതിയും രൂപവൽക്കരിക്കപ്പെട്ടിട്ടുണ്ട്. ഈ സ്ഥിതിക്കു, ഐക്യകേരളസ്ഥാപനസംരംഭത്തെ പുഷ്ടിപ്പെടുത്താനും പുരോഗമിപ്പിക്കുവാനും ഏറ്റവും പററിയ അവസരമാണിതെന്നു് എടുത്തുപറയേണ്ടതില്ല.

പരിതസ്ഥിതി കൂടുതൽ അനുകൂലമാകത്തക്കവണ്ണം കൊച്ചി മഹാരാജാവിന്റെ സുധീരനേതൃത്വം ഈ പ്രസ്ഥാനത്തിന്നു ലഭിച്ചിരിക്കുന്നു. ഐക്യകേരളത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ഈയിടത്തെ പ്രഖ്യാപനം കാലം കണ്ടറിയാനുള്ള തികഞ്ഞ തന്റേടത്തിന്റെ ലക്ഷണമാണ്. തന്റെ ത്യാഗസന്നദ്ധതകൊണ്ടു പ്രജകളുടെ പരമമായ ആദരവിന്നും സ്നേഹത്തിന്നും അദ്ദേഹം പാത്രമായ്ത്തീന്നിരിക്കുന്നു. പ്രജകൾക്കു പൂജ്യനായിത്തീരുകയെന്നതിൽക്കവിഞ്ഞു് പ്രശംസാൎഹമായ ഒരു പദവി ഒരു പ്രജാധിപതിക്കു കിട്ടാനില്ല. കൊച്ചി മഹാരാജാവു് തന്റെ ധീരോചിതമായ കൃത്യംകൊണ്ടു് അതു നേടിക്കഴിഞ്ഞിരിക്കുന്നു. ഐക്യകേരളത്തിൽ അദ്ദേഹത്തിന്റെ ഈ പൂജ്യത സുരക്ഷിതമായിരിക്കും.

തിരുവിതാംകൂർ ഒരു തടസ്ഥനയമാണിക്കാര്യത്തിൽ കൈക്കൊണ്ടിട്ടുള്ളതു്. മഹാരാജാവു് യാതൊരു പ്രസ്താവനയും പുറപ്പെടുവിച്ചിട്ടില്ല. സർ. സി. പി. രാമസ്വാമി അയ്യർ ഐക്യകേരളത്തിന്നനുകൂലമല്ലാത്ത ചില പ്രസ്താവനകൾ ചെയ്തിട്ടുണ്ടു്. പക്ഷേ അതൊരു ദിവാന്റെ നയംമാത്രമാണു. തിരുവിതാംകൂറും ഐക്യകേരളത്തിൽ അണിനിരക്കുകയില്ലെന്നു വിശ്വസിക്കാൻ വയ്യ.

ഇതുവരെ തിരുവിതാംകൂറിൽ കഴിഞ്ഞുകൂടിയ തെക്കൻ തിരുവിതാംകൂറിലെ 14 ശതമാനംവരുന്ന തമിഴർ തങ്ങൾ അധിവസിക്കുന്ന പ്രദേശം തമിഴ്നാട്ടിനോടു കൂട്ടിച്ചേൎക്കണമെന്നു പുതുതായ് ഒരു വാദം കൊണ്ടുവന്നിട്ടുണ്ടു്. അവർ നിഷ്പക്ഷബുദ്ധിയോടുകൂടി ചിന്തിക്കുന്നപക്ഷം, ഭൂപ്രകൃതിയും, പുരാതന ചരിത്രവും സഹ്യന്റെ വ്യവധാനവും അതനുവദിക്കുവാൻ അനുകൂലമല്ലെന്നു കാണാവുന്നതാണ്.

വാസ്തവത്തിൽ കേരളം ഇന്നും ഐക്യകേരളമായിത്തന്നെ സ്ഥിതിചെയ്യുന്നു:- ഭൂപ്രകൃതി, ഭാഷ, സംസ്കാരം, ആചാരവിചാരങ്ങൾ, വേഷഭൂഷാദികൾ ഇതിന്നുംപുറമെ ദേശാന്തരങ്ങളിൽ പണ്ടു കീൎത്തി നേടിയ കടലോരത്തെ കേരസമൂഹങ്ങൾ, മലവാരങ്ങളിലെ ഏലം ഇഞ്ചി, കുരുമുളകു് ഇവക്കൊന്നും മലബാർ, കൊച്ചി, തിരുവിതാംകൂർ എന്ന വ്യത്യാസമില്ല. കേവലം രാഷ്ട്രീയമായ അനൈക്യമാണ് ഇന്നു കേരളത്തെ വളരാനയക്കാതെ തുണ്ടംവെട്ടി നിൎത്തിയിട്ടുള്ളതു. ഈ അനൈക്യം അവസാനിച്ചേ മലനാടിന്നു അഭിവൃദ്ധിയുള്ളു. മലയാളികൾ അതിന്നുവേണ്ടി അണിനിരക്കേണ്ട അവസരം ഇതാണ്.



# തുന്നിച്ചേർക്കുക

വള്ളത്തോൾ

(കേക)

ഏകയാം പരാശക്തിയല്ലയോ, വിധിവിഷ്ണു-
ശ്രീകണ്ഠത്രിമൂർത്തികളെന്നു കീർത്തിയ്ക്കപ്പെട്ടൂ?
ദക്ഷിണാഹവനീയ ഗാർഹപത്യരുമാശു-
ശുക്ഷണിയാകുമൊരേ ദേവന്റെ വിഭേദങ്ങൾ.
അപ്പടി, മലബാറും കൊച്ചിയും വേണാടുമാം
മുപ്പിരിൽപ്പിരിഞ്ഞാലു, മൊന്നുതാൻ മലയാളം.
വെണ്മഴുവൊന്നിൻ ദിവ്യലീലയാൽ വിനിർമ്മിതം,
നമ്മുടെയൊറ്റത്തറവാടു ഭാർഗ്ഗവരാജ്യം.
ഇമ്മൂന്നുപങ്കായ്ത്തന്നേ കിടന്നാൽ ഭ്രാതാക്കളേ,
നമ്മൾക്കു വിഭൂതിയെങ്ങൈക്യമെങ്ങെ,ങ്ങുൽകർഷം?

കിഴക്കീ രാജ്യാനൈക്യാൽത്തപ്തനാം സഹ്യൻതാന്താ-
നുഴറി വീശീടുന്നു തൻപച്ച വിശറിയാൽ;
മേക്കു, വൻകടലലക്കൈകളുണ്ടിളക്കുന്നു,
നേർക്കതിർ വരമ്പുടച്ചിന്നിലമൊന്നാക്കാനായ്!
പേർകൊള്ളുമേതിൻ സീമാദ്വയദേവതമാരോ
ഗോകർണ്ണേശനു, മദ്രികന്യയാം കുമാരിയും,
എത്രനാൾ സഹിച്ചേയ്ക്കാമാ നാടിൻ വിഭജന,-
മദ്ധ്യത്തൊടർദ്ധം ചേർത്ത ദമ്പതിമാരാമവർ?

വാരഞ്ചുമിപ്പാന്ന്യുത്സാഹസൂചിയിൽക്കോർത്തു,
ഭാരതമാതാവിൻ തൃപ്പാദവിരിവസ്ത്രം—
ചേരമാൻ പെരുമാളാലെന്തിനോ ചീന്തപ്പെട്ട
കേരളം—ചേലിൽത്തുന്നിച്ചേർത്തൊന്നാക്കുക നമ്മൾ!

# ഐക്യകേരളം

## സാധിക്കേണ്ടതെങ്ങിനെ?

എം. പി. നാരായണമേനോൻ.

കേരളത്തിന്നാകെ ഒരു രാജ്യഭരണം വേണമെന്നു സമർത്ഥിക്കാൻ ഞാൻ ഒന്നും എഴുതേണ്ടമെന്നു വിചാരിക്കുന്നില്ല. അതു വേണമെന്നു ബോദ്ധ്യപ്പെടാത്തവർ ഇതു വായിക്കേണ്ട ആവശ്യവുമില്ല. എങ്ങിനെയാണ് ഈ ഉദ്ദേശം സാധിപ്പിക്കേണ്ടതു എന്നുമാത്രമെ എഴുതുവാൻ വിചാരിക്കുന്നുള്ളു.

ഐക്യകേരളത്തിൽ മലബാർ, കൊച്ചി, തിരുവിതാംകോട് ഈ മൂന്നു ഖണ്ഡങ്ങളും ഉൾപ്പെടേണ്ടതാണ്. തിരുവിതാംകൂർ തല്ക്കാലം കൂടില്ലെന്നു തീർച്ചപ്പെട്ടത്താം ദിവാൻ സർ, സി. പി. രാമസ്വാമിഅയ്യർ ഒരു മലയാളിയല്ല. മലയാളികളുടെ വിചാരഗതിയൊ ആശകളൊ അദ്ദേഹത്തിന്നു ഉണ്ടാവാൻ തരമില്ല. ഒട്ടില്ലതാനും. അദ്ദേഹം ഒരിന്ത്യക്കാരനാണ്. പഠിപ്പുള്ള ഇന്ത്യക്കാരുടെ വിചാരഗതിയും ആശകളും അദ്ദേഹത്തിന്നും ഉണ്ട്. ഇന്ത്യ ഒരേക ഭരണത്തിൻകീഴിലാവണമെന്നു അദ്ദേഹത്തിന്നു കലശലായ മോഹമുണ്ട്. ആ ആവശ്യത്തിന്നു തിരുവിതാംകൂർ മഹാരാജാവിൻെറ പലേ അധികാരങ്ങളും വിട്ടുകൊടുക്കാനും അദ്ദേഹം ഒരുക്കമുണ്ട്. ദിവാൻജി ഒരു ദാക്ഷിണാത്യനുംകൂടിയാണ്. ദക്ഷിണഖണ്ഡത്തിൻെറ യോജിപ്പിന്നും അദ്ദേഹം ആവശ്യക്കാരനാണ്. അതിന്നുവേണ്ടിയും തിരുവിതാംകൂറിൻെറ അധികാരങ്ങൾ കുറെയൊക്കെ വിട്ടുകൊടുക്കുവാൻ അദ്ദേഹത്തിന്നു വിരോധമില്ല. താൻ മലയാളി അല്ലാത്തതിനാൽ മലയാളത്തിൻെറ ഏകീകരണത്തിന്നു അദ്ദേഹത്തിന്നു മോഹവുമില്ല. അതിന്നുവേണ്ടി തിരുവിതാംകൂറിൻെറ അധികാരങ്ങളിൽ ഒന്നും ബലികഴിക്കാനും ഭാവമില്ല മന്ത്രിയും, രാജാവും തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടെന്നു വിചാരിക്കാൻ യാതൊരു തെളിവും ഇല്ലാത്തതുകൊണ്ടു പൊന്നുതമ്പുരാൻെറയുമഭിപ്രായം ഇതുതന്നെയാണെന്നെ നമുക്കു ഊഹിക്കാവു അതുകൊണ്ട് തല്ക്കാലം തിരുവിതാംകോടില്ലാത്ത ഐക്യകേരളമെ ആലോചിക്കേണ്ടതുള്ളു സർ, സി. പി. രാമസ്വാമിഅയ്യർ എന്നെന്നേക്കും ജീവിച്ചിരിക്കില്ല, അതുവരേയും തിരുവിതാംകോട് ദിവാനായിരിക്കുമെന്നും ഉറപ്പില്ല. അദ്ദേഹത്തിൻെറ അഭാവത്തിൽ പൊന്നുതമ്പുരാന്ന് താൻ മലയാളിയാണെന്ന ഓർമ്മ വന്നു എന്നു വരാം. അന്നു തിരുവിതാംകോടുകൂടി ചേൎന്ന ഐക്യകേരളവും ഉണ്ടായേക്കാം അതുവരെയും തിരുവിതാംകോടവിടെ വേറെ നില്ക്കട്ടെ ദിവാൻജിക്കു മലയാളികളുടെ ആശകളിൽ പങ്കില്ലാത്തതിന്നു അദ്ദേഹത്തിനെ കുറപ്പെടുത്താൻ തരമില്ല. ഓരോരുത്തരുടേയും സംസ്കാരംപോലെയെ ആവാൻതരമുള്ളു

കൊച്ചി തമ്പുരാക്കന്മാർ പതിനഞ്ചാം നൂററാണ്ടുമുതൽ കേരളത്തിൻെറ ശത്രുക്കളായ വിദേശികളോട് യോജിച്ച് കേരളത്തിന്നു ഹാനിവരുത്തുകയെ ഉണ്ടായിട്ടുള്ളു. അതിൻെറ ഒക്കെ പ്രായശ്ചിത്തമായിട്ടു ഇന്നത്തെ കൊച്ചി വലിയ ത

മ്പുരാൻ കേരളീയരുടെ ആശയെ സഫലീകരിക്കാൻ തന്റേയും തന്റെ കുടുംബത്തിന്റേയും അധികാരങ്ങളിൽ ചിലതു വിടാൻ ഭാവമുണ്ടെങ്കിൽ അതു സ്തുത്യർഹം തന്നെയാണ്. അവിടുത്തെ നേതൃത്വത്തിൽ ഐക്യകേരളം കുറെയെങ്കിലും സാധിക്കുന്നതാണെങ്കിൽ, ധർമ്മരാജാവ് ചേലക്കലാപകാലത്തു ചെയ്ത ചില ധർമ്മങ്ങളെക്കൊണ്ടു തൃപ്പാപ്പൂർ സ്വരൂപത്തിന്നു മലയാളികളുടെ ഇടയിൽ സമ്പാദിച്ചുവെച്ചിട്ടുള്ള പുണ്യത്വംപോലെ ഒരു പുണ്യത്വം പെരുമ്പടപ്പ് സ്വരൂപത്തിന്നും മലയാളികളുടെ ഇടയിൽ ഇന്നത്തെ കൊച്ചി വലിയ തമ്പുരാൻ സമ്പാദിച്ചുവെക്കും. അവിടേക്കതിന്നു തിരുമനസ്സുണ്ടെങ്കിൽ—

കൊച്ചിയും മലബാറുംചേർന്ന ഒരു പ്രൊവിൻസ് ആകാവുന്നതാണ് കൊച്ചി മഹാരാജാവെന്ന സ്ഥാനം അദ്ദേഹം ഉപേക്ഷിക്കണം. മലയാളികളുടെ മഹാരാജാവ് അല്ലെങ്കിൽ, മലയാളത്തിന്റെ മഹാരാജാവെന്നായിരിക്കണം സ്ഥാനപ്പേര്. സ്ഥാനപ്പേര് മഹാരാജാവെന്നാണെങ്കിലും നിയമദൃഷ്ട്യാ അധികാരം ഒരു പ്രൊവിൻഷിയൻ ഗവർണ്ണരുടേതാവണം. നിയമസഭക്കു ഉത്തരവാദിത്വമുള്ള ഒരു മന്ത്രിസഭയുടെ ഉപദേശപ്രകാരം ഭരണം നടത്തിക്കൊള്ളാമെന്നവിടുന്നു ഏല്ക്കുകയും വേണം. പ്രൊവിൻസിന്റെ തലസ്ഥാനം ഇപ്പോഴത്തെ കൊച്ചി രാജ്യത്തിന്നു പുറത്താവണം. ഇതു കൊച്ചിത്തമ്പുരാക്കന്മാരാണെന്നവർ വിസ്മരിക്കാൻവേണ്ടിമാത്രമാണ്. അന്നത്തെ പെരുമ്പടപ്പുമൂപ്പിന്നായിരിക്കും മലയാളത്തിലെ മഹാരാജാവ്.

ഇങ്ങിനെയുണ്ടാവുന്ന ഐക്യകേരളത്തിൽ അറുപതു ലക്ഷത്തിലധികം ജനങ്ങൾ ഉണ്ടാവും. കൊച്ചി തുറമുഖം അതിലായിരിക്കും ഒരു പ്രൊവിൻസ്സിന്നു വേണ്ടത്ര ധനപുഷ്ടിയും ഇതിന്നുണ്ട്

ഏതെങ്കിലും ഒരു കാലത്തു ഒരു പൊന്നുതമ്പുരാന് താൻ മലയാളിയാണെന്നു ധാരണ ഉണ്ടായാൽ അന്ന് തിരുവിതാംകോട്ടുകൂടി ഈ ഐക്യകേരളത്തെ പുഷ്ടിപ്പെടുത്തും.



ESTD: 1906.

**KRISHNA & Co.,**

ENGRAVERS,

**Trichur.**

MANUFACTURERS OF:-

Colour Blocks, Embossing Machines, Rubber Seals, Brass Stamps, Date Seals of all models, Name Plates, Soap Moulds, Biscuit Cutters, Steel Punches. Stencils, Wax-Seals, Medals & Caskets, Every kind of Art Metal Works, Tusk Mountings, Colour Photo Slides, Advt. Boards & Wooden Types, Memorial Tablets in Brass or Stone, Peon's Badges, Buttons, Tokens Etc, Brushes and also, Furniture of every description

Specialists in: Bank Counters & Office Furniture.

# വി എൻ. വൈദ്യശാല

## അഷ്ടവൈദ്യൻ വൈദ്യമഠം നാരായണൻ നമ്പൂതിരിയുടെ

**പ്രത്യേക മേൽനോട്ടത്തിൽ നടത്തിവരുന്നത്.**

ഇവിടെ എല്ലാവിധ ആയുർവ്വേദ ഔഷധങ്ങളും, എപ്പോഴും തയ്യാറുണ്ടായിരിക്കുന്നതാണ്—സ്നേഹപാനം—വസ്തി—മുതലായ ചികിത്സകൾ ഇവിടെവെച്ചു നടത്തിക്കൊടുക്കുന്നതും, രോഗവിവരം വിശദമായി അറിയിച്ചാൽ ചികിത്സ നിശ്ചയിച്ചയക്കുന്നതുമാണ്—

## ഞങ്ങളുടെ, സുപ്രസിദ്ധമായ

# സുഖപ്രസൂതിഘൃതവും, ഗുളികയും

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി പലേ ഗവേഷണങ്ങളും നടത്തി അനുഭവസിദ്ധങ്ങളായ ഔഷധങ്ങളെ സമാഹരിച്ചു നിർമ്മിച്ച സിദ്ധൌഷധങ്ങളാണ് "സുഖപ്രസൂതിഘൃതവും, ഗുളികയും". സേവനക്രമമനുസരിച്ച് ഗർഭം 7-ാംമാസംമുതൽ പ്രസവംവരെ, ഘൃതവും, ഗുളികയും ശീലിക്കുന്നതായാൽ, അസഹ്യമായ പ്രസവവേദന അനുഭവിച്ചു കഷ്ടപ്പെടാതെ പ്രസവിക്കുന്നതാണ്—



വൈദ്യമഠം സി നാരായണൻനമ്പൂതിരി.

ഗർഭകാലത്തു സാധാരണ ഉണ്ടാവുന്ന, രക്തക്ഷയം—തളച്ച മുതലായ ഉപദ്രവങ്ങളിൽനിന്നു ഗർഭിണികളെ രക്ഷപ്പെടുത്തി പ്രസവത്തെ ക്ലേശരഹിതമാക്കുമെന്നുള്ള പ്രത്യേകത കൊണ്ടാണ് ഞങ്ങളുടെ "സുഖപ്രസൂതിയെ" എല്ലാവരും ഒന്നുപോലെ ഇഷ്ടപ്പെടുന്നത്—

ഘൃതം റാത്തൽ 1-ക്ക് 9—8—0
ഗുളിക. 100-ക്ക് 3—2—0

പാക്കിങ്ങും, തപാൽച്ചിലവുംപുറമെ. 3-ൽ ഒരുഭാഗം സംഖ്യ മുൻകൂർ അയക്കണം.

വി. എൻ. വൈദ്യശാല
P. O ഞ്ഞാല, R S പട്ടാമ്പി.

# ഐക്യകേരളപ്രശ്നം

ഗോവിന്ദൻകുട്ടിനായർ.

ഐക്യകേരളപ്രശ്നം രാഷ്ട്രീയമായ പശ്ചാത്തലത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ട് ഇപ്പോൾ ഇരുപതു കൊല്ലത്തോളം കാലമായി. നെഹ്റു റിപ്പോർട്ട് ഭാഷാപരമായ അടിസ്ഥാനത്തിന്മേൽ സംസ്ഥാനങ്ങൾ വിഭജിക്കാവുന്നതാണെന്നു വ്യക്തമാക്കിയപ്പോൾ, കേരളീയരുടെ ഇടയിൽ ഐക്യകേരളപ്രശ്നത്തിന്നു അഭൂതപൂർവ്വമായ പ്രചാരമുണ്ടായി. മദിരാശിഗവർമ്മെണ്ടിന്റെ ചിററമ്മനയവും മലയാളികളുടെ ഉന്നമനേച്ഛയും തമ്മിൽ പൊരുത്തമില്ലാതെ വന്നപ്പോൾ പ്രസ്തുത പ്രശ്നം പൂർവ്വാധികം പ്രബലമായിത്തീർന്നു. അങ്ങനെ കഴിഞ്ഞ പന്തിരാണ്ടിന്നിടക്കു ഐക്യകേരളാദർശം കേരളത്തിന്റെ രാഷ്ട്രീയാന്തരീക്ഷത്തെ തികച്ചും ശബ്ദായമാനമാക്കിക്കൊണ്ടിരിക്കുകയാണു. ആരംഭകാലത്തു അഭ്യന്തരമായുണ്ടായ ചില്ലറ എതിർപ്പുകൾ ഇന്നു അസ്തമിതങ്ങളായിരിക്കുന്നു. അടുത്തകാലത്തു ഇക്കാര്യത്തിൽ കൊച്ചി നൽകിയ സുധീരമായ നേതൃത്വം അയൽരാജ്യമായ തിരുവിതാംകൂറിന്റെയും കണ്ണുതുറപ്പിക്കേണ്ടതാണു; എന്നാൽ സർ സി. പി. വഴിക്കു വിലങ്ങടിച്ചു നില്ക്കുന്നുവെന്ന വസ്തുത വിസ്മരിക്കത്തക്കതല്ല. ഏതായാലും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്കു ഐക്യകേരളംതന്നെ മറുപടി പറഞ്ഞു കഴിഞ്ഞിരിക്കുന്നു.

നാട്ടുരാജ്യങ്ങളുടെ വ്യക്തിത്വം നിലനിർത്തണമൊ അതല്ല, അവ ഐക്യകേരളത്തിൽ നിശ്ശേഷം ലയിക്കണമൊ എന്നതാണു ഇന്നത്തെ പ്രധാന പ്രശ്നം. എന്താണു ഈ നാട്ടുരാജ്യങ്ങൾ? ഇംഗ്ലീഷാധിപത്യം ഇന്ത്യയിൽ സുസ്ഥിരമാക്കാനുള്ള ചില കരുക്കളല്ലാതെ മറെറാന്നുമല്ല അവ. നിഷ്കൃഷ്ടമായ അർത്ഥത്തിൽ 'ക്വിററ് ഇന്ത്യ' എന്ന മുദ്രാവാക്യംകൊണ്ടു ഇംഗ്ലീഷുകാരുടെ മാത്രമല്ല, സ്വന്തം നിലനില്പിന്നുവേണ്ടി അവർ ഇവിടെ ഏർപ്പെടുത്തിയ എല്ലാത്തരം ചട്ടവട്ടങ്ങളുടേയും ആത്യന്തികമായ തിരോധാനമാണു ഉദ്ദേശിച്ചിട്ടുള്ളതു. ഈ നിലയിൽ ക്വിററ് ഇന്ത്യാപ്രമേയം നടപ്പിൽ വരുമ്പോൾ, ഇന്ത്യയുടെ സ്വയംനിർണ്ണയാവകാശം അസന്ദിഗ്ദ്ധമായി സ്ഥാപിക്കപ്പെടുമ്പോൾ, ബ്രിട്ടീഷുഗവർമ്മെണ്ടിന്റെ ഏജൻറുമാരെന്ന നിലയിൽ നാട്ടുരാജാക്കന്മാർ അലങ്കരിച്ചുപോന്ന സ്ഥാനം സ്വയം നിഷേധിക്കപ്പെടുന്നു. ജീവിതത്തിലെ വിഷമപ്രശ്നങ്ങൾ മനുഷ്യവർഗ്ഗത്തെ സമഷ്ടിവാദപരമായ ഒരു സാമൂഹ്യഘടനയിലേക്കു അധികമധികം അടുപ്പിച്ചുകൊണ്ടുവരികയാണെന്ന വസ്തുത വിസ്മരിക്കുന്നതു വിഡ്ഢിത്തമായിരിക്കും. കാലത്തിന്റെ അപ്രതിമമായ പ്രവാഹത്തിൽ ഇന്ത്യ മാത്രം ഒററതിരിഞ്ഞുനില്ക്കുകയെന്നതു അസംഭാവ്യമാണു. ഇന്ത്യയിലെ പൊതുജനാഭിപ്രായത്തിന്റെ ഒഴുക്കിനെ മുറിച്ചു നീന്താനുള്ള കഴിവൊ കരുത്തൊ നൂറുകണക്കിലുള്ള നമ്മുടെ നാട്ടുരാജ്യങ്ങളിൽ ഒന്നിനു

പോലുമില്ല വാസ്തവത്തിൽ നാട്ടുരാജ്യങ്ങളിൽ പലതിലും ഇന്നു നടക്കുന്ന നിരുത്തരവാദഭരണത്തിന്നു താങ്ങായി നില്ക്കുന്നതു രാജാക്കന്മാരുടെ 'തനിക്കുതാൻപോരുമ'യൊ കർമ്മകൌശല്യമൊ അല്ല അധീശഗവർമ്മെണ്ടിന്റെ ഉത്തരവാദിത്വാരഹിതവും ആക്ഷേപാർഹവുമായ 'കെട്ടുകപ്പക്ഷിനയ'മാണു. ജനകീയമായ ഒരു അധീശഗവർമ്മെണ്ടു കേന്ദ്രത്തിൽ സ്ഥാപിതമാകുമ്പോൾ, നാട്ടുരാജ്യങ്ങളിലെ ഭരണസമ്പ്രദായത്തിന്നു ഒരു സമൂലപരിവർത്തനമുണ്ടാകാതെ നിവൃത്തിയില്ല അങ്ങനെയുള്ള ഒരു കേന്ദ്രഗവർമ്മെണ്ടിന്റെ സ്ഥാപനം ഇന്നത്തെ സ്ഥിതിക്കു ആഴ്ചകളെക്കൊണ്ടൊ മാസങ്ങളെക്കൊണ്ടൊ മാത്രം തീരുമാനിക്കപ്പെടേണ്ടു ഒരു പ്രശ്നമായിട്ടാണിരിക്കുന്നതു്.

II

ഐക്യകേരളാദർശത്തിന്റെ ലക്ഷ്യം കേരളത്തിന്റെ സാമൂഹ്യവും സാമ്പത്തികവും സാംസ്കാരികവുമായ സമഗ്രപുരോഗതിയാണു. ഈ പുരോഗതി സാധിക്കുന്നതിന്നു കേരളം കേന്ദ്രഗവർമ്മെണ്ടിനോടുമാത്രം ബന്ധപ്പെട്ട ഒരു സ്വതന്ത്രഘടകമായി നിന്നേ കഴിയൂ എന്നു നാളിതുവരെയുള്ള അനുഭവംകൊണ്ടു നാം പഠിച്ചുകഴിഞ്ഞിരിക്കുന്നു. മദിരാശിഗവർമ്മെണ്ടിന്നു ആന്ധ്രക്കും തമിഴ്നാട്ടിന്നും വേണ്ടി വാരിക്കോരി ചെലവുചെയ്യാൻ പണമുണ്ടു. പതിനൊന്നു കോടിയിലധികം ഉറുപ്പിക ചെലവുചെയ്തു തത്തദ്ദേശങ്ങളിലെ ജലസേചനപദ്ധതി വിപുലീകരിക്കയും അങ്ങനെ പ്രതിവർഷം മുപ്പത്തഞ്ചുലക്ഷത്തിലധികം ഏക്ര ഒരുപ്പൂകിൽ നിലങ്ങളും ഏഴ ലക്ഷത്തോളം ഏക്ര ഇരുപ്പൂകിൽ നിലങ്ങളും പുതുതായി കൃഷി ചെയ്യുമാറാക്കിയ മദിരാശിഗവർമ്മെണ്ടു മലബാറിന്റെ കാര്യം വരുമ്പോൾ മൌനമവലംബിക്കുന്നതു എങ്ങനെ സാധൂകരിക്കാം ? വരവിനത്തിലാണെങ്കിൽ വലിയൊരു ഭാഗം നമ്മിൽനിന്നാണു ഈടാക്കുന്നതു സ്ഥിതിവിവരക്കണക്കുകളുടെ വെളിച്ചത്തിൽ ബ്രി. മലബാറിന്റെ നിത്യദാരിദ്ര്യത്തിന്റെ പ്രധാന ഹേതുക്കളിൽ ഒന്നു് തമിഴ്നാട്ടിന്റെ വാലിൽ തൂങ്ങേണ്ടിവരുന്നതാണെന്നു കാണാം. കേരളത്തിന്റെ വൈയവസായികസാദ്ധ്യതകൾ ഇന്നും വിസ്മൃതകോടിയിലാണു കിടക്കുന്നതു് പ്രകൃതിവിഭവങ്ങളിൽ പലതും വേണ്ടവിധം പരിഗണിക്കപ്പെടുകയൊ പരിരക്ഷിക്കപ്പെടുകയൊ ചെയ്യുന്നില്ല. പുരാതനകേരളത്തിന്നു വാണിജ്യപരമായി സമുന്നതമായ സ്ഥാനം സമ്പാദിപ്പാൻ സാധിച്ചുവെങ്കിൽ അതിന്റെ കാരണം നമ്മുടെ പൂർവ്വികന്മാർ പ്രകൃതിവിഭവങ്ങളെ അവ അർഹിക്കുന്നവിധത്തിൽ പരിരക്ഷിച്ചുപോന്നതാണു. കേരളചരിത്രത്തിൽ പശ്ചിമഘട്ടവും അറബിക്കടലും—ഇവ രണ്ടും കേരളത്തിന്റെ അക്ഷയഭണ്ഡാഗാരങ്ങളാണു — ബ്രിട്ടീഷുഭരണകാലത്തെപ്പോലെ അത്രയധികം അവഗണിക്കപ്പെട്ട മറെറാരു സന്ദർഭം കാണുമോ എന്നു സംശയമാണു കൊല്ലവർഷം അഞ്ചാം ശതകത്തിന്റെ അന്ത്യപാദത്തിൽ വിരചിച്ചതെന്നു വിശ്വസിച്ചുവരുന്ന ഉണ്ണുനീലിസന്ദേശത്തിൽ ഒരു 'വാണിയ'ത്തെ വർണ്ണിക്കുന്ന സന്ദർഭത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു

കോലാമൂങ്ങൻചുറകകൊഴമീൻ–
കൊച്ചുപാമ്പാടപുന്മീൻ
ചേർഗീനാരാൽച്ചുറകുകരിമീൻ–
കൊണ്ടൽമീനങ്ങികണ്ടി,
ക്കുമീൻചോർമിനയിലഞെരിമീൻ–
ചൂളകൻപാളനന്തൻ
മററും മീനിൻ നിരകളുവിടെ–
ക്കാണലാം വില്ക്കുമാറ്.

പേർ എടുത്തു പറഞ്ഞവക്കുപുറമെ ഇനിയും എത്രയൊ തരം മത്സ്യങ്ങൾ വിപണിയിൽ എത്തിയിരുന്നുവെന്നു കേൾക്കുമ്പോൾ, പൂർവ്വന്മാർ സമുദ്രവിഭവത്തെ ധ

നമാക്കിമാററുന്ന കാര്യത്തിൽ എത്രത്തോളം ശ്രദ്ധിച്ചിരുന്നുവെന്നു ആക്കും വ്യക്തമായി മനസ്സിലാക്കാം. ലോകത്തിലെ പരിഷ്കൃതമായ ഏതൊരു ഗവമ്മേണ്ടും മത്സ്യവ്യവസായത്തെ തങ്ങളുടെ എല്ലാ കഴിവുകളുമുപയോഗിച്ച പ്രോത്സാഹിപ്പിച്ചു വരികയാണ. എന്നാൽ കേരളക്കരയിലെ മുക്കവന്മാരൊ, അധികൃതമായ സഹായത്തിൻെറ അഭാവംകൊണ്ടു ദാരുണമായ ദാരിദ്ര്യം അനുഭവിച്ചുപോരുന്നു നാടൊട്ടുക്കം ഭക്ഷണക്ഷാമം ബാധിച്ച ഇക്കാലത്തു അതിൽനിന്നു തെല്ലെങ്കിലും രക്ഷപ്പെടാൻ മത്സ്യവിഭവത്തിന്നുള്ള സാദ്ധ്യതയെപ്പററി മഹാത്മജി ഈയിടയിൽ ഊന്നിപ്പറകയുണ്ടായി. പ്രസ്തുത വിഭവത്തിൽനിന്നെടുക്കാവുന്ന ഔഷധത്തിൻെറയും വളത്തിൻെറയും കാര്യവും ഇനിയും വേണ്ടത്ര ശ്രദ്ധിക്കപ്പെട്ടിട്ടില്ല. പേരിന്നുവേണ്ടി ചിലതൊക്കെ കാട്ടിക്കൂട്ടുക എന്ന നയമാണ മററു പലതിലുമെന്നപോലെ ഇക്കാര്യത്തിലും ഗവമ്മേണ്ടംഗീകരിച്ചിട്ടുള്ളതു.

പുരാതനകേരളത്തിലെ വനവിഭവങ്ങൾക്ക പുറരാജ്യങ്ങളിലെ വിപണികളിൽ നേടാൻ കഴിഞ്ഞ പ്രാമുഖ്യത്തെപ്പററി വായിക്കുമ്പോൾ നാം പുളകംകൊള്ളുന്നു. എന്നാൽ ഇന്നത്തെ നിലയൊ? മദിരാശി അസംബ്ലിയിൽ ഈയിടെ ഇതിനെക്കുറിച്ചുണ്ടായ വാദപ്രതിവാദം വായനക്കാരിൽ ചിലരെങ്കിലും ഓക്കുന്നുണ്ടാകും. ഫോറസ്റ്റ് ഡിപ്പാട്ടുമെണ്ടുകൊണ്ടു അതിൻെറ കീഴിലുള്ള ജീവനക്കാരെ സംരക്ഷിക്കുക എന്നതിൽക്കവിഞ്ഞു ഇന്നു വല്ല നേട്ടവുമുണ്ടാകുന്നുണ്ടൊ എന്നു സംശയമാണു ആനകളും മരത്തടിയുമാണ ഇക്കാര്യത്തിൽ ഗവമ്മേണ്ടു പ്രധാന വരവിനങ്ങളായി കണക്കാക്കപ്പെട്ടിട്ടുള്ളതു്.

'മരതകമേചകമേഘശേഖര'ങ്ങളും
'തുംഗാനുബന്ധികൾനഭസ്ഥലി
തന്നെ വേട്ട–
ഭംഗാസിതച്ഛവിക'ളും ആയ പശ്ചിമപവ്വതങ്ങൾ, മരത്തടികൾ വെട്ടിവെട്ടി 'പീലിയൂന്ന മയൂരി'പോലെ നില്ക്കുന്നകാഴ്ച മലനാട്ടിലെ സൌന്ദര്യാരാധകന്മാരുടെ മാത്രമല്ല, സമ്പൽപ്രേമികളുടെയും മനം തുളക്കുന്നതാണ. കന്നലനാട്ടിന്നു കുളർമയേയും ചൈതന്യത്തെയും പ്രദാനം ചെയ്യുന്നതു പശ്ചിമപവ്വതങ്ങളിലെ അംബരചുംബികളായ മഹാവനങ്ങളാണ. അവയുടെനേരെ അടുത്തകാലത്തായി അനുവത്തിച്ചുപോരുന്ന അനീതിയുടെ പ്രത്യക്ഷഫലം ഇന്നാട്ടിലെ കഷകന്മാർ അനുഭവിച്ചുപോരുന്നുമുണ്ടു്.

മേടംകഴിഞ്ഞുമണിരഥംഭാനുമാ–
നോടിച്ചിടവവുംതാണ്ടുമാറാ'യിട്ടും മഴക്കുവേണ്ടി മനം നൊന്തു നിലവിളിക്കുക മലനാട്ടിൽ ഇന്നു് സാധാരണമായിരിക്കുന്നു.

പശ്ചിമപവ്വതപംക്തികളിൽഉപരിഭാഗത്തെന്നപോലെ അന്തർഭാഗത്തും അനുഭവയോഗ്യങ്ങളായ എത്രയോ വിഭവങ്ങൾ മറഞ്ഞുകിടക്കുന്നുണ്ടാകും. ഭൂഗർഭശാസ്ത്രപരമായ ഗവേഷണങ്ങളുടെ കവാടം അവിടെ തുറന്നുതന്നെ കിടക്കുന്നു. വിദഗ്ദ്ധാഭിപ്രായം ശേഖരിച്ചു അക്കാര്യത്തിൽ പലതും ഗവമ്മേണ്ടിന്നു പ്രവത്തിപ്പാൻ കഴിയും. അതിൻെറ ഫലം മദിരാശിസംസ്ഥാനത്തിന്നു പൊതുവെയും മലനാട്ടിന്നു പ്രത്യേകിച്ചും പ്രയോജനപ്രദമാകും. എന്നാൽ അതിന്നുള്ള സൌമനസ്യം തമിഴക്കും തെലുങ്കക്കും സ്വാഭാവികമായുണ്ടാകുമെന്നു നാം കരുതുന്നതു വെറുതെയാണ.

കൊച്ചിയും തിരുവിതാംകൂറും വൈയവസായികമായി മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുമ്പോൾ ബ്രി. മലബാർ പഴയപടി ഇന്നും നിശ്ചലമായി നില്ക്കുന്നതെന്തുകൊണ്ടാണ ? അവിടങ്ങളിലെന്നപോലെ കളിമൺവ്യവസായത്തിന്നും കയർ വ്യവസായത്തിന്നും വേണ്ട സാദ്ധ്യതകൾ

ഏറെക്കുറെ ഇവിടെയുമുണ്ട്. ഭാരതപ്പുഴയിൽ അങ്ങുന്നിങ്ങോളം കിടക്കുന്ന മണൽത്തരികൾ പളുങ്കുനിർമ്മാണവ്യവസായത്തെ സസ്മിതം ക്ഷണിച്ചുകൊണ്ടിരിക്കുന്നു. ഭരണയന്ത്രത്തിന്റെ ഉള്ളഴിഞ്ഞ സഹായമില്ലെങ്കിൽ ഇത്തരം വ്യവസായങ്ങളിൽ സ്വകാര്യസ്ഥാപനങ്ങൾ എത്ര തന്നെ ശ്രമിച്ചാലും പരിപൂർണ്ണമായ വിജയം കൈവന്നുവെന്നു വരില്ല. മായാവാദത്തിന്റെ ജന്മദേശമായതുകൊണ്ടല്ല മലനാട് ഇത്തരം കാര്യങ്ങളിൽ ശ്രദ്ധിക്കാതിരിക്കുന്നത്; പിന്നെയൊ? ഭരണകൂടത്തിന്റെ അലസതകൊണ്ടുമാത്രം.

111

മറ്റെന്തിലുമധികം നമുക്കിന്നത്യാവശ്യമായിട്ടുള്ളതു സാമ്പത്തികമായ ഉന്നമനമാണ്: നിങ്ങൾ ഒരു മാർക്സിസ്റ്റോ ഗാന്ധിയനോ? ആരുതന്നെയായാലും അതങ്ങു സമ്മതിച്ചു കൊടുക്കേണ്ടതായിട്ടാണിരിക്കുന്നത്. ഈ ഉന്നമനം സാധിക്കുന്നതിനു നാം നമ്മെത്തന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നുവെന്നതു വ്യക്തമാണു. മലനാട്ടിലെ ദാരിദ്ര്യത്തിന്റെ ഏകദേശസ്വഭാവമറിയണമെങ്കിൽ മറുനാടുകളിൽ കൂലിവേലക്കാരായും മററും ചെന്നു മലയാളികൾ അനുഭവിച്ചുപോരുന്ന അസമത്വങ്ങളും അസ്വാതന്ത്ര്യങ്ങളുമോർത്താൽ മതി. പ്രതിവർഷം എത്രയോ മലയാളികൾ സിലോണിലും സിങ്കപ്പൂരിലും മററും ചെന്നു ചോരനീരാക്കുന്നു; അവർ ആ നാടുകളിൽ സ്വപ്രയത്നംകൊണ്ടു രാഷ്ട്രത്തിന്നു പൊതുവെ വമ്പിച്ച ഒരു മൂലധനം സമ്പാദിച്ചുകൊടുത്തു ചുരുങ്ങിയ വേതനവുംകൊണ്ടാണു സ്വദേശത്തേക്കു മടങ്ങുന്നതെന്ന വസ്തുത നാം വിസ്മരിച്ചുകളയുന്നു. ഇങ്ങനെ മലനാട്ടിന്റെ മനുഷ്യശക്തി (Man power) പരദേശങ്ങളെ പച്ചപിടിപ്പിക്കുവാൻ തുടങ്ങീട്ടു കാലം വളരെയായി. അനുസ്യൂതമായി സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ ശക്തി ദുർവ്യയത്തെ നിയന്ത്രിച്ചു, അതിനെ കേരളത്തിന്റെ പൊതുക്ഷേമത്തിന്നു വിനിയോഗിക്കേണ്ട കാലം വൈകിയിരിക്കുന്നു. ആയുഷ്കാലത്തിലെ ദൈവവർണ്ണഭാഗം മുഴുവനും അന്യരാജ്യങ്ങളെ സമ്പൽസമൃദ്ധമാക്കാൻ ചെലവിട്ടു വാർദ്ധക്യത്തിൽ എല്ലും തോലുമായി സ്വദേശത്തേയ്ക്കു മടങ്ങുന്ന മലയാളി, നമ്മുടെ സാമൂഹ്യജീവിതത്തിന്നു മാത്രമല്ല രാഷ്ട്രീയജീവിതത്തിന്നും ഒരു ഇത്തിക്കണ്ണിയായിട്ടാണു പരിണമിക്കുന്നത്.

യന്ത്രയുഗത്തിലാണു ജീവിക്കുന്നതെങ്കിലും മനുഷ്യശക്തിയെ നാം മാനിക്കുക തന്നെ വേണം. അതു രാഷ്ട്രത്തിന്റെ പൊതുവെയുള്ള മൂലധനമാണു. മനുഷ്യശക്തി മാനിക്കപ്പെടുംതോറും മൂലധനം വർദ്ധിച്ചു രാഷ്ട്രം ഐശ്വര്യപൂർണ്ണമായിത്തീരുന്നു. നമ്മുടെ തൊഴിലാളിജനങ്ങൾ പ്രകൃത്യാ തടിമിടുക്കും കൈച്ചുറുക്കും കൂടിയവരാണു. അവരുടെ കാരകശക്തികളെ നാം നമ്മുടെ പുരോഗതിക്കുവേണ്ടിത്തന്നെ വിനിയോഗിക്കണം. ഇതു സങ്കല്പിതമായ പ്രാദേശികമനോഭാവമല്ല. ഓരോ ഗ്രാമങ്ങളും സ്വയം സമ്പൂർണ്ണമായ ഓരോ 'റിപ്പബ്ലിക്കാ'യി മാറുക എന്നതാണു ഭാരതീയഭരണമീമാംസകന്മാരുടെ ആധുനികലക്ഷ്യം. ഇതിലേയ്ക്കു ബുദ്ധിശക്തിയെന്നപോലെ—ഒരുപക്ഷെ അതിനെക്കാളേറെ—കായികശക്തിയും ആവശ്യമാണു. ഈ കായികശക്തി സംഭാവന ചെയ്യാൻ ഓരോ ഗ്രാമത്തിനും കഴിയുമാറാകണം. അപ്പോൾ തൊഴിലില്ലായ്മ സ്വയം പരിഹരിക്കപ്പെടും. മലയാളികൾക്കു പണിയന്വേഷിച്ചു പരദേശങ്ങളിൽ തെണ്ടിത്തിരിയേണ്ടിവരില്ല. നാടെങ്ങും നിറഞ്ഞ നമ്മുടെ കാടുകളും മലകളും പാറകളും കേരങ്ങളുംതന്നെ അവക്കുവേണ്ടത്ര പണികൊടുത്തുകൊള്ളും.

IV

സാമ്പത്തിക മണ്ഡലത്തിൽനിന്നു സാമുദായികമേഖലയിലേയ്ക്കു പ്രവേശിക്കു

കഃ അവിടെയും ഐക്യകേരളപ്രശ്നം തലയുയർത്തുന്നു. കുറെക്കൂടി സൂക്ഷ്മമായി പരിശോധിച്ചാൽ പ്രസ്തുത പ്രശ്നം ആദ്യമായി ആകൃതിയെടുത്തതു സമുദായപ്രവർത്തകന്മാരിലാണെന്നുകാണാം. കേരളം സാമുദായികമായി നോക്കുമ്പോൾ അന്നും ഇന്നും അവിച്ഛിന്നമാണു. ദക്ഷിണ തിരുവിതാംകൂറിലെയും ഉത്തരകേരളത്തിലേയും നായരുടെയും നമ്പൂതിരിയുടെയും ഇതരസമുദായാംഗങ്ങളുടെയും ഇടയിൽ, സാമുദായികതാല്പര്യങ്ങൾക്കു യാതൊരു വൈഭിന്ന്യവുമില്ല. ആചാരപരമായി സമുദായാംഗങ്ങൾ—ഏതു ഗവമ്മെണ്ടിന്റെ കീഴിലുള്ളവരായാലും വേണ്ടില്ല—ഒരു ചരടിലിണക്കിക്കോർത്ത പുഷ്പങ്ങളാണു. സാമുദായികവ്യവസ്ഥകളുടെ തിക്തഫലമൊ സ്വാദുഫലമൊ എല്ലാവരും ഒരുപോലെ അനുഭവിക്കുന്നു.

തിരുവിതാംകൂറിൽ നായർസർവ്വീസ് സൊസൈററിക്കും എസ്സ്. എൻ. ഡി. പി. യോഗത്തിന്നുമുണ്ടായ നേട്ടങ്ങളെ ഒരു സമുദായചിന്തകന്നും വിസ്മരിപ്പാൻ സാധിക്കില്ല. ആ നേട്ടങ്ങൾ തങ്ങൾക്കും സിദ്ധിച്ചിരുന്നെങ്കിലോ എന്നഭിലഷിക്കാത്ത നായരൊ തീയനൊ കൊച്ചിയിലൊ ബ്രി. മലബാറിലൊ ഉണ്ടാകുമെന്നു തോന്നുന്നില്ല. അവയുടെ മാതൃകയിലുള്ള സാമുദായികസംഘടനകൾ കൊച്ചിയിലും മലബാറിലും സൃഷ്ടിക്കപ്പെട്ടതുതന്നെ അതിന്നു മതിയായ തെളിവാണു; എന്നാൽ മാതൃകാസംഘടനകൾക്കു അവയുടെ ജന്മദേശമായ തിരുവിതാംകൂറിൽ നേടാൻ കഴിഞ്ഞ വിജയം അന്യസംസ്ഥാനങ്ങളിലെ അനുകരണസ്ഥാപനങ്ങൾക്കു ആജ്ജിപ്പാൻ സാധിച്ചില്ലെന്നു ആരും സമ്മതിക്കും. ഇതിന്റെ ഫലമായി സാമുദായികജീവിതത്തിൽ മലബാറിലെയും കൊച്ചിയിലെയും നായക്കും ഈഴവന്നും തങ്ങളുടെ തിരുവിതാംകൂർ സഹോദരന്മാരോടൊപ്പം മുന്നോട്ടുപോവാൻ സാധിച്ചിട്ടില്ല; നായർസർവ്വീസ് സൊസൈററിയുടെ നിരന്തരപരിശ്രമത്തിന്റെ ഫലമായുണ്ടായ 'നായർ റഗുലേഷൻ', അവിടത്തെ നായന്മാരെ മരുമക്കത്തായത്തിന്റെ നാറിപ്പഴകിയ പുറംകുപ്പായത്തിൽനിന്നു രക്ഷപ്പെടാൻ സഹായിച്ചു. ആളോഹരി ഭാഗവ്യവസ്ഥ സമുദായാംഗങ്ങളെ കുറെയൊക്കെ വഴി പിഴപ്പിച്ചുവെങ്കിലും അതിന്റെ ഭാവിഫലം സർവ്വഥാ ആശാസ്യമായെ വരു. ഇന്നു നാം അതിനെ അപലപിക്കുന്നുണ്ടെങ്കിൽ അതിന്റെ കാരണം നമ്മുടെ ദൃഷ്ടി പരിവർത്തനഘട്ടത്തിൽ മാത്രം കേന്ദ്രീകരിച്ചുപോയതാണു്. ആളോഹരിവ്യവസ്ഥ നായരെ നശിപ്പിക്കുകയല്ല, ഭാവിയിൽ കൂടുതൽ കാർയ്യപ്രാപ്തിയും കർത്തവ്യബോധവുമുള്ള നായരെ സൃഷ്ടിക്കുകയാണു ചെയ്യുക.

സർവ്വീസ് സൊസൈററിയുടെ പ്രവർത്തനപരിധി അഖിലകേരളമായിരുന്നുവെന്നു കരുതുക. അപ്പോൾ കൊച്ചിയിലേയും മലബാറിലേയും നായന്മാരുടെ സ്ഥിതി ഇതാകുമായിരുന്നുവൊ? നായർ റഗുലേഷന്റെ നന്മകൾ കേരളത്തിലെ എല്ലാ നായന്മാക്കും അനുഭവിപ്പാൻ കഴിഞ്ഞിരുന്നെങ്കിൽ ഇവിടെ പുരോഗതിയിൽ വിലങ്ങടിച്ചുനില്ക്കുന്ന ദുഷിച്ച കൂട്ടുകുഡുംബസമ്പ്രദായവും മരുമക്കത്തായവും ഇതിന്നുമുമ്പുതന്നെ ഇളകിവശാവുമായിരുന്നു. സർവ്വീസ് സൊസൈററിക്കു നിയമനിർമ്മാണം എളുപ്പത്തിൽ സാധിച്ചു. കാരണം അതിന്നു ജനകീയശക്തിയുടെ പൂർണ്ണമായ പിൻബലമുണ്ടു്. എന്നാൽ മലബാറിലാണെങ്കിലോ? മറെറാന്നും നോക്കേണ്ട. മലബാറിന്റെ സാമ്പത്തികജീവിതത്തെ സാരമായി സ്പർശിക്കുന്ന കുടിയാൻബില്ല് മദിരാശി നിയമനിർമ്മാണസഭയിൽ നിന്നു് നിയമമായി പുറത്തുവരാൻ പല വ്യക്തികളും സംഘടനകളും ഒരു പന്തീരാണ്ടോളം കാലം 'മുക്രയിട്ടു' പണിയെടുക്കേണ്ടിവന്നു. അങ്ങനെയിരി

കുന്നു മദിരാശി ഭരണകൂടവും മലബാറും തമ്മിലുള്ള അടുപ്പം!

മറെറാന്നു്: ക്ഷേത്രപ്രവേശനത്തെ സംബന്ധിച്ചെടത്തോളം തിരുവിതാംകൂറിലെ സവൎണ്ണരിൽനിന്നു ഒട്ടും ഭിന്നമായ അഭിപ്രായമല്ല കൊച്ചിയിലെയും മലബാറിലെ സവൎണ്ണൎക്കുമുള്ളതു്. ഹരിജനങ്ങളും ഇക്കാൎയ്യത്തിൽ ബദ്ധ കുതുകികളാണു. എന്നിട്ടും ഇവിടുത്തെ * ക്ഷേത്രകവാടങ്ങൾ ഇനിയും എല്ലാ ഹിന്ദുക്കൾക്കുമായി തുറന്നുകൊടുക്കപ്പെടുന്നില്ലെങ്കിൽ അതിന്റെ കാരണം കേരളം ഭിന്നഭരണാധികാരികളുടെ കീഴിൽ വൎത്തിക്കുന്നതുമാത്രമാണു. ഒരു ഐക്യകേരളം രൂപവൽക്കരിക്കപ്പെടുകയും അതിന്റെ നിയന്ത്രണാധികാരം കേരളീയ ഹസ്തങ്ങളിലേയ്ക്കു സംക്രമിക്കുകയും ചെയ്യുമ്പോൾ അഖിലകേരളവ്യാപിയായ ഒരു ക്ഷേത്രപ്രവേശനവിളംബരം ആദ്യമേ ഉണ്ടാകില്ലെന്നു ആരു കണ്ടു ?

V

കേരളത്തിന്റെ സംസ്കാരം സവിശേഷമാണു്. ഇതരസംസ്കാരങ്ങൾ അതിൽ അലിഞ്ഞുചേരുകയല്ലാതെ അതു മറെറാന്നിൽ അലിഞ്ഞുചേരില്ല. പരദേശത്തുനിന്നു ഭരണാധികാരികളായി വന്ന പെരുമാക്കന്മാരിലും വിദൂരരാജ്യങ്ങളിൽനിന്നു വാണിജ്യാൎത്ഥം വന്ന ക്രൈസ്തവപ്രഭൃതികളിലും അതു സ്വന്തം മുദ്ര കുത്തി. മരുമക്കത്തായമനുസരിക്കുന്ന മാപ്പിളമാരും † അയിത്തമാചരിക്കുന്ന ക്രിസ്ത്യാനികളും § കേരളത്തിലേ ഉള്ളൂ. കേരളസംസ്കാരം മാനവസംസ്കാരത്തിലെ

* കൊച്ചിയിലും അടുത്തകാലത്തു ക്ഷേത്രപ്രവേശനവിളംബരമുണ്ടാകുമെന്നു കേൾക്കുന്നതു ആശാവഹമാണു്.

† വടക്കെ മലബാറിൽ ഇന്നും ഇതു നടപ്പുണ്ടു.

§ ഉദയംപേരൂർ സൂനഹദോസിന്നുശേഷമാണു ക്രൈസ്തവർ ഹൈന്ദവസഹോദരന്മാരുടെ ആചാരങ്ങളിൽ പലതും പരിത്യജിച്ചതു്.

ക്കുതന്നെ ഒരു നേട്ടമാണു. അതിന്റെ നല്ല വശങ്ങളെ നിലനിർത്തേണ്ടതു കേരളീയരുടെ അഭിമാനത്തിന്നുമാത്രമല്ല സംസ്കാരപ്രേമികളുടെ സംതൃപ്തിക്കും ആവശ്യമാണു. ഇതു സാധിക്കുന്നതിന്നു കേരളം ഏകീഭവിക്കുകയും സ്വതന്ത്രഘടകമായിത്തീരുകയും ചെയ്തേ കഴിയൂ.

ഏതൊരു സംസ്കാരത്തിന്റെയും നിലനിൽപ്പും വളൎച്ചയും സാധിക്കുന്നതു വിദ്യാഭ്യാസത്തിൽകൂടിയാണു. നമ്മുടെ രാജ്യത്തിലെ വിദ്യാഭ്യാസത്തെ നിയന്ത്രിപ്പാനുള്ള അധികാരം നമുക്കു കിട്ടണമെന്നു വാദിക്കുന്നതു അധികാരമോഹംകൊണ്ടല്ല. സംസ്കാരത്തോടുള്ള സ്നേഹംകൊണ്ടാണു. കേരളീയകലകളുടെയും ഭാഷയുടെയും ശോച്യാവസ്ഥ കണ്ടു മനം നൊന്തു നാം മദിരാശിയിൽവെച്ചു മാനം കുലുങ്ങുമാറു ഒച്ചപ്പാടുണ്ടാക്കി; പത്രസ്ഥലങ്ങൾ ഒട്ടേറെ പാഴാക്കി; പ്രസംഗവേദികളെ പ്രക്ഷുബ്ധമാക്കി. പക്ഷേ ഫലം അന്നും ഇന്നും ഒരുപോലെത്തന്നെ. മലയാളഭാഷയ്ക്കു ഒരു നിഘണ്ടു നിൎമ്മിപ്പാൻ വേണ്ട വ്യയം ചെയ്യാൻ മദിരാശി സൎവ്വകലാശാല മടിച്ചു. ഇതൊക്കെ ചരിത്രത്തിൽ സ്ഥലം പിടിപ്പാൻ പോകുന്ന വാസ്തവാവസ്ഥകളാണു.

വിദ്യാഭ്യാസപരമായി തിരുവിതാംകൂറിന്നും കൊച്ചിക്കും സിദ്ധിച്ചിട്ടുള്ള മേന്മയുടെ ദശാംശംപോലും മലബാറിന്നുണ്ടായിക്കഴിഞ്ഞിട്ടില്ലെന്നു, ലജ്ജയോടുകൂടിയാണെങ്കിലും, നാം സമ്മതിച്ചേ കഴിയൂ. മലബാറിലെ ഒരു താലൂക്കിനോളംമാത്രം വലിപ്പമുള്ള കൊച്ചിയിൽ എത്ര ഒന്നാം ഗ്രേഡു കോളേജുകളുണ്ടു്, ഹൈസ്കൂളുകളുണ്ടു് ? മലബാറിൽ ചുരുങ്ങിയതു ഒരു ഒന്നാം ഗ്രേഡു കോളേജുകൂടി ആവശ്യമാണെന്ന സംഗതി അധികൃതന്മാരെ ഉൽബോധിപ്പിച്ചുതുടങ്ങീട്ടു കൊല്ലം വളരെ കഴിഞ്ഞു. എന്നാൽ ഇന്നും അതൊരു ഒഴിച്ചുകൂടാത്ത ആവശ്യമായിത്തന്നെ നി

ല കൊള്ളുന്നതേയുള്ളു

ആവിശക്തിയുടെയും വിദ്യുച്ഛക്തിയുടെയും മണ്ഡലത്തിൽനിന്നു ലോകം ആണവയുഗത്തിലേക്ക (Atomic age) കാലെടുത്തുവെക്കുകയാണു. ഭരണകൂടങ്ങൾ ആണവശക്തിയുടെ നശീകരണ വശത്തെയാണു ഉററുനോക്കുന്നതെങ്കിൽ ഭരണീയർ അതിൻെറ നിർമ്മാണപരമായ കഴിവുകളിലാണു ദത്തദൃഷ്ടികളായിരിക്കുന്നതു സാങ്കേതികവൈദഗ്ദ്ധ്യം വളരെയേറെ ആവശ്യമായ ഒരു പരിതസ്ഥിതിയെയാണു അണുശക്തി സൃഷ്ടിപ്പാൻ പോകുന്നതു. ഭാവിരാഷ്ട്രങ്ങളുടെ നിലനില്പിന്നുതന്നെ അതു കൂടാതെ കഴികയില്ല എന്നായിരിക്കുന്നു. ഭാവിയിലെ ദൈനന്ദിനജീവിതത്തിലും ധനോല്പാദനമാർഗ്ഗങ്ങളിലും അതിന്നു അന്യാദൃശമായ സ്ഥാനമാണുണ്ടാവുക അറിഞ്ഞേടത്തോളം അണുശക്തിയുടെ പ്രവർത്തനത്തിന്നുവേണ്ട മൗലികഘടകങ്ങൾ കേരളത്തിൽ പ്രകൃതി, സുലഭമായി നിക്ഷേപിച്ചിട്ടുണ്ട്. അവയെസ്സംബന്ധിച്ച ഗവേഷണം കുറെ മുൻകൂട്ടിത്തന്നെ ആരംഭിച്ചാൽ അതൊട്ടും അസ്ഥാനത്താകില്ല. ഈ പുതിയ യുഗം ഒരു രാഷ്ട്രത്തിന്നു സാങ്കേതികവിദ്യാഭ്യാസം എത്രത്തോളം ആവശ്യമാണെന്നു പണ്ടൊന്നും ഉണ്ടാകാത്തവിധം വ്യക്തമായി പ്രഖ്യാപിച്ചുകഴിഞ്ഞിരിക്കുന്നു സാധാരണ ശാസ്ത്രങ്ങളിൽപോലും സാങ്കേതിക വൈദഗ്ദ്ധ്യം നേടുന്നതിന്നു നാം മറുനാടുകളിൽ പോയി കൈയ്യയച്ചു പണം ചെലവിടേണ്ടതായിട്ടാണിരിക്കുന്നത്. ഈ സ്ഥിതി ഇനിയും തുടരാൻ കൊള്ളില്ല. കൊച്ചിയും തിരുവിതാംകൂറും മലബാറും യോജിക്കുന്നപക്ഷം ആധുനികസമ്പ്രദായത്തിന്നനുസരിച്ച സമഗ്രമായ ഗവേഷണസാമഗ്രികളടങ്ങിയ ഒരു ശാസ്ത്രീയ കേന്ദ്രം സമാരംഭിക്കുക സുകരമാണു. കേരളത്തിൻെറ മേധാശക്തി നാളിതുവരെ നിഷ്ഫലമായിട്ടില്ല. അദ്വൈതസിദ്ധാന്തവും പ്രാഭാകരമതവും ആവിഷ്കരിച്ച കേരളത്തിന്നു എന്തുകൊണ്ടു ആധുനികശാസ്ത്രങ്ങളിലും അത്ഭുതാവഹമായ ഉപജ്ഞാനങ്ങൾ ഉന്നയിച്ചുകൂടാ ?

## VI

ചുരുക്കത്തിൽ കാര്യമിതാണു: ഒരു ഐക്യകേരളസംസ്ഥാനത്തിൻെറ രൂപവൽക്കരണം നമ്മുടെ സർവ്വതോമുഖമായ അഭിവൃദ്ധിക്കു അടിക്കല്ലിടലാണു. നാട്ടുരാജ്യങ്ങൾ സ്വകാര്യതാല്പര്യങ്ങളെ മുൻനിർത്തി അതിന്നു പ്രതിബന്ധമായി നില്ക്കുന്നതു ഇന്ന് അവിവേകവും നാളെ അബദ്ധവുമായേക്കും. അവയുടെ പ്രവേശനത്തിന്നും സഹകരണത്തിന്നുമുള്ള മാർഗ്ഗങ്ങൾ തികച്ചും ഭദ്രങ്ങളത്രെ കേരളത്തിലെ അപൂർവ്വം ചില തീവ്രവാദികളൊഴിച്ചു മറെറല്ലാവരും രാജവംശങ്ങളുടെ പാരമ്പര്യത്തെ മാനിക്കുന്നവരും പ്രജാക്ഷേമത്തിന്നു പ്രതിബന്ധമാകാത്തേടത്തോളം കാലം ആ പാരമ്പര്യം നിലനിന്നുകാണ്മാൻ അഭിലഷിക്കുന്നവരുമാണു. ഇന്ത്യയിലെ നാട്ടുരാജ്യങ്ങളിൽ കൈവിരലിലെണ്ണാവുന്ന ചുരുക്കം ചിലതിന്നുമാത്രമെ ഭരണവിഷയത്തിൽ കൊച്ചി തിരുവിതാംകൂറുകളുടെ മെച്ചവും മേന്മയും നേടാൻ കഴിഞ്ഞിട്ടുള്ളു

ആസന്നഭാവിയിൽത്തന്നെ ഭാരതീയഭരണഘടന ഒരു ഫെഡറൽരൂപം കൈക്കൊള്ളാൻ പോവുകയാണു. ഭിന്നസംസ്കാരങ്ങളും ജനതകളുമടങ്ങിയ ഇന്ത്യയ്ക്കു സർവ്വഥാ യോജിച്ചതു സ്വതന്ത്രഘടകങ്ങളടങ്ങിയ ഒരു ഫെഡറൽ ഗവമ്മേണ്ടാണെന്നുള്ളതു നിർവ്വിവാദമത്രെ. ഇന്ത്യയിൽ അനാദികാലം മുതൽക്കേ ആവർത്തിച്ചുപോന്നതും അത്തരത്തിലുള്ള ഒരു ഗവമ്മേണ്ടുതന്നെയായിരുന്നു. ചക്രവർത്തി—കേന്ദ്രഭരണാധികാരി — പ്രബലനാണെങ്കിൽ മാത്രമെ സ്വതന്ത്രഘടകങ്ങളിലെ രാജാക്കന്മാർ അദ്ദേഹത്തിന്നു കപ്പം കൊടുത്തിരുന്നുള്ളു. ഐതിഹാ

സികകാലത്തു ദശരഥപ്രഭൃതികളുടെ ചരിത്രകാലത്തു അശോകപ്രമുഖന്മാരും ഈ നിലയിലാണു ഇന്ത്യയുടെ ആധിപത്യം വഹിച്ചിരുന്നതു്.

കുറെക്കൂടി നിഷ്കൃഷ്ടമായി പരിശോധിച്ചാൽ ബ്രിട്ടീഷാധിപത്യം പ്രബലമാകുന്നതുവരെ കേരളത്തിൽത്തന്നെ ഒരുതരം ഫെഡറൽ ഭരണമാണു നടപ്പുണ്ടായിരുന്നതെന്നു കാണാം. ഓരോ ചെറുനാട്ടുകളും അതിലെ ഉപഘടകങ്ങളായിരുന്നു. ഈ ഉപഘടകങ്ങൾക്കു മിക്ക കാര്യങ്ങളിലും അനിഷേദ്ധ്യമായ സ്വാതന്ത്ര്യവുമുണ്ടായിരുന്നു. ആപൽഘട്ടങ്ങളിൽ അധീശഗവമ്മേണ്ടിനു ആളും അത്ഥവും കൊടുത്തു സഹായിക്കുകയും അങ്ങനെ അതിന്റെ ആധിപത്യത്തെ അനുവദിച്ചുകൊടുക്കുകയും മാത്രമെ ഉപഘടകങ്ങൾ ചെയ്യേണ്ടിയിരുന്നുള്ളു. കേരളത്തിന്റെ ഉത്തരഭാഗങ്ങളെ സംബന്ധിച്ചെടത്തോളം വളരെക്കാലം സാമൂതിരിയാണു ഈ അധീശാധികാരം പരിപാലിച്ചുപോന്നിരുന്നതു്.

ഐക്യകേരളാദശം മുസ്ലീം ലീഗിന്റെ മുരടിച്ച പാക്കിസ്ഥാൻവാദംപോലെ ഇന്ത്യയുടെ പൊതു താല്പയ്യങ്ങൾക്കു വിഘാതമാകുമൊ എന്നുകൂടി പരിശോധിക്കേണ്ടതുണ്ടു്. ഇന്ത്യയുടെ ഇതരഭാഗങ്ങളോടു സാമ്പത്തികവും സാംസ്കാരികവുമായ കായ്യങ്ങളിൽ സഹകരിപ്പാനും അവയോടൊപ്പം പുരോഗമിപ്പാനും കേരളത്തിനു കഴിയുമെന്നുള്ളതു നിശ്ചയമാണു. പാക്കിസ്ഥാനാകട്ടെ ഇക്കായ്യത്തിൽ സ്വയം പരാജയം വരിക്കേണ്ടിവരും ഇന്നു നിവ്വചിക്കപ്പെട്ടു കാണുന്നതരത്തിലുള്ള ഒരു പാക്കിസ്ഥാനിൽ വഗ്ഗീയവും മതപരവുമായ ആയസകവാടങ്ങളെ ഭേദിച്ചു കാലത്തിനു കടന്നുകൂടാൻ വളരെയധികം താമസം വേണ്ടിവരും ഈ കാലവിളംബം ക്രമേണ പാക്കിസ്ഥാന്റെ അടിത്തറയെത്തന്നെ പുഴക്കിയേക്കും. ദേശീയവാദം സുശക്തവും സുദൃഢവുമാകുമ്പോൾ ദുബ്ബലവും ശിഥിലവുമായ വഗ്ഗീയതാല്പയ്യം ആത്യന്തത്തിനു വഴി വഴങ്ങിക്കൊടുക്കേണ്ടിവരുന്നതു സ്വാഭാവികമത്രെ.

—ചെറുകൂടല—




# ശ്രീ: പി വി രാമവാരിയരുടെ കൃതികൾ

## നാടകങ്ങൾ

| | | |
|---|---|---|
| അഹല്യ | .... .... | 0—14—0 |
| പാപത്തിന്റെ മതിൽ | .... | 0—12—0 |
| കാമുകൻ | .... .... | 0— 6—0 |
| ആരുടെ രക്തം | .... | 1— 0—0 |
| സമരകവി | .... .... | 0— 4—0 |

## നോവലുകൾ

| | | |
|---|---|---|
| ബുഭുക്ഷ | .... .... | 2—4—0 |
| വ്യഭിചാരശാലയിൽ | .... | 0—3—0 |
| പട്ടിണി | .... .... | 0—3—0 |
| കഷികരുടെ ദൈവം | .... | 0—3—0 |
| സമ്മാനം | .... .... | 0—4—0 |

ഫണ്ടമാര (പ്രസ്സിൽ) ഇററാലിയൻ സാധുകഷികരുടെ ആവേശജനകമായ ജീവിതം. പാവപ്പെട്ട കഷികതൊഴിലാളികൾ ഫാഷിസത്തോടു എങ്ങിനെ എതൃത്തു എന്നറിവാൻ ഈ നോവൽ വായിക്കുക. വില 2 க. മാത്രം.




# വലിയ ഡോക്ടർ

(ഏകരംഗം)

സി. എ. കുഞ്ഞുണ്ണിരാജാ ബി. എ ബി. യൽ.

ഇടത്തരക്കാരിൽപെട്ട ഒരു ചെറിയ കുടുംബത്തിന്റെ വസതിയായ ഗൃഹത്തിലെ കിടപ്പുമുറി. നിറം മങ്ങിയ ചുമരുകൾ; രംഗത്തിന്റെ വലതു മൂലക്കൽ തുറന്നുകിടക്കുന്ന വാതിൽ. അതിനപ്പുറം ഇരുട്ടാണ്. എതിർഭാഗത്തു, ഇടതു മൂലയ്ക്കൽ അടച്ചിട്ടിട്ടുള്ള ജനൽ. ജനലിന്റെ ചുവട്ടിൽ കിടയ്ക്കവിരിച്ചു ശരിപ്പെടുത്തിയിട്ടിട്ടുള്ള ഒരു കട്ടിൽ. കട്ടിലിന്റെയും വാതിലിന്റെയും നടുവിലുള്ള വഴിയിൽ ചുമരിനോടു ചേർത്തിയിട്ടിട്ടുള്ള ഒരു വലിയവട്ടമേശമേൽ മരുന്നുകുപ്പികൾ, ഔൺസ് ഗ്ലാസ്, തെർമോഫ്ലാസ്ക്', ടൈംപീസ്, മങ്ങിക്കത്തുന്ന ഒരു ചെറിയ കിടപ്പുമുറിവിളക്ക്.

മുറിയുടെ നടുവിൽ നിലത്തിട്ടിട്ടുള്ള ഒരു കൊച്ചുകിടക്കയിൽ, ക്ഷീണിച്ചു വിളർത്ത മുഖം മാത്രം കാണത്തക്കവിധം പുതച്ചിട്ടുള്ള ഏതാണ്ടൊരുവയസ്സു പ്രായം വരുന്ന ഒരു കുട്ടി കിടക്കുന്നുണ്ട്. പകുതിയും കിടക്കയിലായി കുട്ടിയുടെ കാല്ക്കൽ അവന്റെ മുഖത്തേയ്ക്കു ഉററുനോക്കിക്കൊണ്ടു ചെറുപ്പക്കാരിയായ അമ്മ കാൽനീട്ടി ഇരിക്കുന്നു. അഴിഞ്ഞുലഞ്ഞ തലമുടി. ഉറക്കമിളച്ചും കരഞ്ഞും വല്ലാതായ മുഖം ഇടയ്ക്കിടയ്ക്കു ആരെയോ പ്രതീക്ഷിക്കുന്നതുപോലെ അവരുടെ വിങ്ങിത്തുടുത്ത കണ്ണുകൾ വാതുക്കലേക്കുപോകും. നിരാശയോടുകൂടി മടങ്ങും.

സമയം, പ്രഭാതത്തിനടുത്തുള്ള ആ ഇരുണ്ട യാമം കുട്ടിയുടെ മുറുകിയ ശ്വാസോച്ഛ്വാസവും അമ്മയുടെ നെടുവീർപ്പും, ടൈംപീസിന്റെ അലസമായ ടിക് ടിക്കും അല്ലാതെ ഒരു ശബ്ദവും ആ മുറിക്കകത്തില്ല

തിരശ്ശീല ഉയന്നു ഒരു രണ്ടുനിമിഷം കഴിഞ്ഞു, അമ്മ, ഇരിപ്പിന്റെ മട്ടൊന്നു മാററുന്നു നീട്ടിവെച്ചിരുന്ന കാലുകൾ പിന്നോട്ടു മടങ്ങി, ഇടംകൈ നിലത്തൂന്നി, ഇടത്തെ തോളിൽ ചാച്ച തല പൊക്കാതെ, ഒരിക്കൽകൂടി വാതുക്കലേയ്ക്കു നോക്കി, മേൽമുണ്ടുകൊണ്ടു കണ്ണുതുടച്ചു ഒരു നെടുവീർപ്പുകൂടി വിട്ടു ഗൽഗദസ്വരത്തിൽ—

ഇനിയും അദ്ദേഹം വന്നില്ലല്ലൊ, ഈശ്വരാ! എത്ര നേരമായി പോയിട്ടു? (ടൈംപീസിന്മേലേയ്ക്കൊന്നു നോക്കി) അല്ലെങ്കിൽ, അത്രയധികം നേരമൊന്നുമായിട്ടില്ല. എനിക്കു വെറുതെ തോന്നുകയാണു തനിച്ചിരിക്കുന്നതുകൊണ്ടു............ഹൌ! എന്തൊരുചൂടു്! (മേൽ മുണ്ടുകൊണ്ടു വീശുന്നു) കാററും വെളിച്ചവും തട്ടാതെ എത്ര ദിവസമായി ഇവനീമുറിയിൽതന്നെയിങ്ങനെ, രണ്ടാമതൊരു ഗർഭപാത്രത്തിൽപോലെ?........അതെ, നിശ്ചയമായും അവനിനി ഒരു രണ്ടാം ജന്മമാണ്........നേരം പ്രകാശമാവാറായി എന്നാണ് തോന്നുന്നതു്. എന്തൊരു നിശ്ശബ്ദത! വയ്യ, ഇതു ദുസ്സഹമായി തോന്നുന്നു........അല്ലാ, വാച്ചു നിന്നുപോയൊ!

ഒരു ശബ്ദം:— എന്നാലും സമയം പൊയ്ക്കൊണ്ടിരിക്കുന്നു. (വാതില്ക്കൽ ഒരു ചെറിയ കാലൊച്ച കട്ടിളയ്ക്കപ്പുറത്തെ അന്ധകാരത്തിൽ കറുത്ത ഉടുപ്പിട്ട ഒരു നീണ്ട മനുഷ്യൻ പ്രത്യക്ഷപ്പെടുന്നു വ്യക്തമല്ല അയാളുടെ രൂപം)

അമ്മ:— (ശബ്ദം കേട്ടു ഞെട്ടി മുഖമുയർത്തി നോക്കുമ്പോൾ ആ രൂപം കണ്ടു ധൃതിയിലെഴുന്നേററു) ആ—ആര്?—?

ആഗതൻ:— ഡോക്ടർ.

അമ്മ:— ഓ!— ഞാനുദ്ദേശിച്ചു. അപ്പോൾ, അദ്ദേഹമൊ—?

ആഗതൻ:— വരുന്നു. ഞാൻ മുൻപെ കൃത്യത്തിനെത്തിയെന്നുമാത്രം

അമ്മ:— ഇങ്ങോട്ടു കടക്കാം. മരുന്നുപെട്ടി—? (ആഗതൻ അമ്മയുടെ മുഖത്തേയ്ക്കൊന്നു നോക്കുന്നു. ചോരയോട്ടം നിലച്ചതുപോലെ, ഹൃദയത്തുടിപ്പു നിന്നതുപോലെ അവരാകെയൊന്നു വിളർത്തുപോകുന്നു. ആഗതൻ സാവധാനത്തിൽ കിടയ്ക്കയുടെ നേർക്കു വരുന്നു. വിളക്ക് ഒന്നുകൂടി മങ്ങുന്നു. അമ്മ ഒരു യന്ത്രപ്പാവപോലെ കട്ടിലിന്റെ പാർശ്വത്തിലേയ്ക്കു നീങ്ങി അതും ചാരിനില്ക്കുന്നു. ആഗതൻ കുട്ടിയെ കുറച്ചുനേരം നോക്കിനിന്നതിന്നുശേഷം കിടയ്ക്കയോ

ട്ടു തൊട്ടിരിയ്ക്കുന്നു. ആ മങ്ങിയ വെളിച്ചത്തിൽ അയാൾ ഒരു നിഴൽക്കൂട്ടയാണെന്നുതോന്നും. കുറച്ചുനിമിഷങ്ങളിലെ നിശ്ശബ്ദതയ്ക്കുശേഷം—)

ആഗതൻ:– എന്തിനാണീ ജനലടച്ചിട്ടിരിക്കുന്നതു്?

അമ്മ:– അവനു നല്ല പനി പനിക്കുന്നുണ്ടു ഇപ്പൊഴും. പുറത്തെ തണുപ്പു്—ന്യൂമോണിയാ—

ആഗതൻ:– ഹു! മൂടിപ്പുതപ്പിച്ചിട്ടുമുണ്ടു, കെട്ടിപ്പൊതിഞ്ഞതുപോലെ

അമ്മ:– അതു മറേറ ഡോക്ടർ—

ആഗതൻ:– അതെ, വാതിലും ജനലുമെല്ലാം അടച്ചു കെട്ടിപ്പൊതിഞ്ഞിട്ടാൽ രക്ഷയായി എന്നു വിചാരിക്കുന്നു (കുട്ടിയുടെ പുതപ്പു മാററിയിട്ടു്) ആ ജനൽ തുറക്കൂ.

(അമ്മ ജനൽ തുറക്കുന്നു. തെളിഞ്ഞ നീലാകാശത്തിലെ നക്ഷത്രങ്ങൾ കാണാറായി. പുറത്തെ തണുപ്പിന്റെ സ്പർശം അമ്മയെ കോരിത്തരിപ്പിയ്ക്കുന്നു. ആ വിളക്കിന്റെ നാളം ഒന്നു പിടഞ്ഞു കെടുവാൻ ഭാവിച്ചു വീണ്ടും പൂർവ്വസ്ഥിതിയിലാവുന്നു. കുട്ടിയുടെ മുഖം ശ്വാസം മുട്ടുന്നതുപോലെ—)

അമ്മ:– (പരിഭ്രമിച്ചു്) അയ്യോ! അവനു ശ്വാസം മുട്ടുന്നതുപോലെ തോന്നുന്നു. ജനൽ—

ആഗതൻ:– ഓ, അതു സാരമില്ല

അമ്മ:– അല്ലാ, അഴിമുഖത്തുനിന്നു വരുന്ന ഈ തണുത്ത കാററു്—

ആഗതൻ:– അതു വേണം; അതിനു പുനരുജ്ജീവനശക്തിയുണ്ടു്.

അമ്മ:– പക്ഷെ പനിയ്ക്കു്—

ആഗതൻ:– ഓ, ഈ പനിയെല്ലാം മാറും. ഈ ചൂടു മാറി ദേഹം തണുക്കും.

അമ്മ:– അതു മറേറ ഡോക്ടറും പറഞ്ഞിട്ടുണ്ടു പക്ഷെ എത്ര ദിവസമായി ഇന്നേക്ക? ഇന്നു ആ ഡോക്ടറല്ലാതെ എന്താണു നിങ്ങൾ വന്നതു്?

ആഗതൻ:– ഇന്നിവിടെയ്ക്കു ഞാനാണു.

അമ്മ:– അദ്ദേഹത്തിന്നുപകരം. പക്ഷെ നിങ്ങളെ ഒരിക്കലും ഞാനിതിന്നുമുമ്പു കണ്ടിട്ടില്ല.

ആഗതൻ:– ഉണ്ടായിരിക്കയില്ല അല്ലെങ്കിൽ അറിയില്ല; ഓർമ്മയില്ല.

അമ്മ:– അങ്ങനെയാവാം. അപ്പോൾ അദ്ദേഹത്തിന്നുപകരം വന്നിരിക്കുകതന്നെയാണു നിങ്ങൾ.

ആഗതൻ:– അല്ല. ഞാനാരുടെയും പകരത്തിന്നു പോകുകയില്ല മററു ഡോക്ടർമാർ കയ്യൊഴിക്കുന്ന ദിക്കിലാണു ഞാൻ ചെല്ലുക അവരെക്കാളെല്ലാം വലിയ ഡോക്ടരാണു ഞാൻ.

അമ്മ:– വലിയ ഡോക്ടർ!

ആഗതൻ:– അതെ.

അമ്മ:– അയ്യോ! അപ്പോൾ, ഇത്തവണ നിങ്ങൾതന്നെ വന്നതു്—എന്റെ കുട്ടിക്കു്—

ആഗതൻ:– യാതൊന്നുമില്ല വിശേഷിച്ചു. നിങ്ങൾ വല്ലാതെ പരിഭ്രമിച്ചിരിക്കുന്നു. എന്തിനു്? വലിയ ഡോക്ടർ വന്നാൽ സമാധാനിക്കുകയല്ലെ വേണ്ടതു്?

അമ്മ:– അയ്യോ, ഡോക്ടർ, സമാധാനം–

ആഗതൻ:– ഇല്ല, നിങ്ങളെമാത്രം ഞാനിതിന്നു കുററപ്പെടുത്തുന്നില്ല എല്ലാദിക്കിലും എല്ലാവരും അങ്ങനെയാണു.

അമ്മ:– ഈശ്വരാ! എന്റെ കുട്ടി!— (കരയുന്നു)

ആഗതൻ:– നിങ്ങൾ ബുദ്ധിയില്ലാത്തവരെപ്പോലെ ചാപല്യം കാണിക്കരുതു്.

അമ്മ:– ചാപല്യമൊ ഡോക്ടർ! എന്റെ കുട്ടി—എത്ര മോഹിച്ചു്—

ആഗതൻ:– സാരമില്ല കരയരുതു്. അവനെല്ലാം സുഖപ്പെടുവാൻ പോകുന്നു.

അമ്മ:– അയ്യോ! അവനെങ്ങനെ തളന്നു കിടക്കുന്നു!

ആഗതൻ:– ഉവ്വു്. അതു് തോന്നുകയാണു്.

അമ്മ:– അവന്റെ ശ്വാസഗതി നേർത്തു നേർത്തു വരികയല്ലെ ഡോക്ടർ? അവ

ൻെറ കൊച്ചുമാറിടം ഉയരുന്നതും താഴുന്നതും നോക്കു.

ആഗതൻ:- അങ്ങനെയുണ്ടാവും.

അമ്മ:- എന്തുണ്ടാവും? അയ്യോ! എനിക്കിതു കാണുവൻ വയ്യല്ലോ! എന്താണു ഡോക്ടർ നിങ്ങളിതു കണ്ടിട്ടും ഒന്നും ചെയ്യാതിരിക്കുന്നത്?

ആഗതൻ:- എന്തു ചെയ്യണം? നിങ്ങൾ പരിഭ്രമിക്കരുതെന്നു ഞാൻ പറഞ്ഞില്ലേ? എനിക്കെല്ലാം അറിയാം നിങ്ങൾ സമാധാനമായിരിക്കുകയാണു് വേണ്ടതു.

അമ്മ:- സമാധാനമോ ഡോക്ടർ? മോഹിച്ചു മോഹിച്ചുണ്ടായ കുട്ടി—ദീനം പിടിച്ചു തളൎന്നു, ശ്വാസം നേൎത്തുനേൎത്തു വരുമ്പോൾ, ഒരമ്മ—എന്താണു ഡോക്ടർ നിങ്ങൾ പറയുന്നതു്? നോക്കു. അവൻ പതുക്കെപ്പതുക്കെ മരിക്കുകയാണു്!

ആഗതൻ:- ഹാ, എല്ലാവരും അങ്ങനെ തന്നെ!

അമ്മ:- എന്താണു പറഞ്ഞതു ഡോക്ടർ! അയ്യോ! നിങ്ങളും മനുഷ്യനല്ലേ? നിങ്ങൾക്കും മക്കളില്ലേ? നിങ്ങൾക്കും ദയയില്ലേ? എന്താണു ഡോക്ടർ നിങ്ങളൊന്നും ചെയ്യാതിരിക്കുന്നതു്? ദയവായി ഡോക്ടർ—ഒരിഞ്ചെക്ഷൻ!—അവസാനത്തെ കയ്യ്!—അല്ലാ, എവിടെ നിങ്ങളുടെ മരുന്നുപെട്ടി?—അതില്ലാതെയാണൊ നിങ്ങൾ പോന്നതു?

ആഗതൻ:- ഇഞ്ചെക്ഷൻ! കഷ്ടം! എനിക്കറിയില്ലേ? നിങ്ങൾ സമാധാനമായിരിക്കു. നിങ്ങളുടെ കുട്ടി ഇതാ ജീവിക്കുവാൻ പോകുന്നു!

അമ്മ:- ജീവിക്കുവാൻ പോകുന്നു! എന്തു ജീവിക്കൽ ഡോക്ടർ! ആ ആശയെല്ലാം എനിക്കു പോയ്ത്തുടങ്ങി. താളുപോലെ തളൎന്നു ശ്വാസം ഉണ്ടോ എന്നുകൂടി സംശയമായ നിലയിൽ, ജീവിക്കുവാൻ പോകുകയാണത്രെ!

ആഗതൻ:- അതെ, അവൻ ജീവിക്കുവാൻ പോവുകയാണു!

അമ്മ:- കഷ്ടം! നിങ്ങളാരോടാണീ പറയുന്നതു? അവൻെറ പെററ അമ്മയോടൊ? കുറച്ചു ദയ കാണിക്കു ഡോക്ടർ! നിങ്ങളുടെ വൎഗ്ഗം മുഴുവൻ കടുത്ത ക്രൂരന്മാരാണെന്നെനിക്കറിയാം. എന്നാലും ഒരു പെററമ്മ അപേക്ഷിക്കുകയാണു ഡോക്ടർ, അവളുടെ ഏക സന്താനത്തിൻെറ പേരിൽ. നിങ്ങളുടെ ഹൃദയം കുറച്ചെങ്കിലും അലിയുകയില്ലേ? എന്തെങ്കിലും ചെയ്തു അവനെ എങ്ങനെയെങ്കിലും ഒന്നു രക്ഷിക്കുവാൻ നോക്കു ഡോക്ടർ!

ആഗതൻ:- രക്ഷിക്കുക! ഈ ലോകത്തിൽ ആൎക്കും ആരെയും രക്ഷിക്കുവാൻ കഴിയുകയില്ല അതിനാണൊ നിങ്ങളീ ജനലെല്ലാം അടച്ചിട്ടിരുന്നതു?

അമ്മ:- എൻെറ കുട്ടിയ്ക്കെന്തെങ്കിലും ചെയ്യു ഡോക്ടർ! എങ്ങനെയെങ്കിലും അവൻെറ ജീവനെ രക്ഷിക്കു.

ആഗതൻ:- പ്രകൃതിപ്രവൎത്തനങ്ങളെ തടയുവാൻ ആൎക്കും സാധിക്കുകയില്ല. ഒരു വൈദ്യൻ അതിനു ചുമതലക്കാരനുമല്ല.

അമ്മ:- പിന്നെ?

ആഗതൻ:- പ്രകൃതി സഹായിച്ചാൽ അയാൾക്കു ലോകത്തിൻെറ ആരോഗ്യം രക്ഷിക്കാം. അത്രമാത്രം. പൂക്കളുടെ പുഴുക്കുത്തില്ലാതാക്കാം. അവ വാടിക്കൊഴിയാതെ നോക്കുവാൻ സാധിക്കുകയില്ല.

അമ്മ:- അയ്യോ! അപ്പോൾ നിങ്ങൾ അവൻെറ അവസാനമായി എന്നാണൊ പറയുന്നതു്? അവനിനി മരുന്നും വേണ്ട, ഇഞ്ചെക്ഷനും വേണ്ട—ആ നിലയിലായി എന്നൊ? ഈശ്വരാ!—(തേങ്ങിക്കരയുന്നു)

ആഗതൻ:- ഈ കുട്ടിക്കു ഇപ്പോൾ ഇഞ്ചക്ഷനൊന്നും ആവശ്യമില്ല. അതിനേക്കാളെല്ലാം വളരെയധികം സുഖപ്രദമായ ഒരു മരുന്നാണു ഞാൻ കൊണ്ടുവന്നിട്ടുള്ളതു്.

അമ്മ:- ഉവ്വൊ? അപ്പോൾ നിങ്ങൾ മരുന്നു കൊണ്ടുവന്നിട്ടുണ്ടോ? പെട്ടിയൊന്നും നിങ്ങളുടെ കയ്യിൽ കണ്ടില്ല. അതാണു ഡോക്ടർ ഞാൻ ശങ്കിച്ചതു്. നിങ്ങൾ മരുന്നുകൊണ്ടുവന്നിട്ടുണ്ടോ? അതുകൊണ്ടു എന്റെ കുട്ടി രക്ഷപ്പെടുമോ?

ആഗതൻ:- നിങ്ങൾക്കുകാണാം ഞാൻ പറഞ്ഞില്ലേ നിങ്ങളുടെ കുട്ടി ജീവിച്ചുവരുകയാണെന്നു്? വാസ്തവമായും, അവൻ ഒരു പുതിയ ജീവിതം തുടങ്ങുവാൻ പോകുന്നു

അമ്മ:- ഉവ്വോ? വാസ്തവമായും, ഡോക്ടർ? അവൻ ജീവിക്കുമോ? അവന്റെ പെററ അമ്മയാണു ഞാൻ എന്നെ വെറുതെ ആശപ്പെടുത്തരുതേ ഡോക്ടർ! അവൻ ജീവിക്കുമോ, ഈ ദീനം മാറിയിട്ടു്?

ആഗതൻ:- അവന്റെ എല്ലാ രോഗങ്ങളും ഞാൻ മാററും

അമ്മ:- ഉവ്വോ! എന്താണു് ഡോക്ടർ നിങ്ങളുടെ ആ മരുന്നു് നിങ്ങളുടെ കീശയിലായിരിക്കും. ഹാ! അതെടുത്തു വേഗം കൊടുക്കു, ഡോക്ടർ അവന്റെ ദീനം വേഗം സുഖപ്പെടട്ടെ

ആഗതൻ:- നിങ്ങൾ പരിഭ്രമിക്കാതിരിക്കണം അവൻ അവന്റെ പുതിയ ജീവിതത്തിലേക്ക് ഓരോ നിമിഷം ചെല്ലുംതോറും അടുത്തടുത്തു വരുകയാണു്. മരുന്നു് എന്റെ കയ്യിലുണ്ടു്. നോക്കിക്കോളു (കുട്ടിയെ ആപാദചൂഡം തടവുന്നു. കൈ അവസാനം അവന്റെ ഹൃദയത്തിനടുത്തായി വെക്കുന്നു.)

അമ്മ:- (കുറച്ചുനേരം നോക്കിനിന്നു്) ഹാ! ഡോക്ടർ!

ആഗതൻ:- ഉം.

അമ്മ:- അവൻ ജീവിച്ചുവരുകയാണു്! അവന്റെ മുഖത്തു ഒരു പുതിയ സ്വർഗ്ഗീയതേജസ്സു ചിതറുന്നതുപോലെ തോന്നുന്നു! ഹാ! എത്ര മനോഹരം! അതെ, അല്ലേ ഡോക്ടർ, അവനു സുഖപ്പെട്ടുവരുകയാണു്! അവൻ ജീവിച്ചുവരുകയാണു്!

ആഗതൻ:- അതെ, ആർക്കും ജീവിക്കാതിരിക്കുവാൻ വയ്യ. ജീവിതം തടയപ്പെടാവുന്ന ഒരു വസ്തുവല്ല. അതാർക്കും സാദ്ധ്യമല്ല, മരണത്തെ ഒഴിക്കുവാൻ സാധിക്കാത്തതുപോലെത്തന്നെ

അമ്മ:- എന്താണതു ഡോക്ടർ? എന്താണു നിങ്ങൾ പറഞ്ഞതു്?

ആഗതൻ:- നോക്കു അവന്റെ മുഖം. എത്ര ശാന്തമായിരിക്കുന്നു!

അമ്മ:- ഉവ്വ് അവൻ സുഖമായി ഉറങ്ങുന്നതുപോലെയിരിക്കുന്നു. മുഖത്തിനെന്തൊരു തേജസ്സ്! അവന്റെ ദീനം തീരെ സുഖപ്പെട്ടതുപോലെ. അസ്വാസ്ഥ്യത്തിന്റെ ഒരു ചിഹ്നവും ഇപ്പോൾ കാണുവാനില്ല ഹാ? നിങ്ങൾ എന്തൊരു നല്ല ഡോക്ടർ! നിങ്ങളുടെ മരുന്നും—

ആഗതൻ:- ആലോചിച്ചുനോക്കു എന്തൊരു പരമസുഖമാണിപ്പോൾ അവനുണ്ടായിരിക്കുക!

അമ്മ:- അതെ, ഡോക്ടർ. ഇപ്പോൾ അവനൊരു വേദനയുമില്ല. ഹാ! എന്തൊരു സുഖം!

ആഗതൻ:- പരമസുഖം.

അമ്മ:- അവനിപ്പോൾ ശ്വാസം മുട്ടുന്നില്ല. എന്തൊരു സുഖമായിരിക്കും! ഹാ ഡോക്ടർ, നിങ്ങൾ കുറച്ചു ദിവസം മുമ്പു വന്നില്ലല്ലോ.

ആഗതൻ:- അവൻ അവന്റെ പുതിയ ജീവിതം തുടങ്ങ കഴിഞ്ഞു!

അമ്മ:- അതെ, ഡോക്ടർ. തീർച്ചയായും

പുതിയ ജീവിതംതന്നെ. ഈശ്വരാ! എന്റെ കുട്ടി--

ആഗതൻ:- അവനു ഒരു പുതിയ പ്രഭാതമാണു ഉദിക്കുവാൻ പോകുന്നതു്.

അമ്മ:- അതെ, നിശ്ചയമായും അതെ. അവൻ സുഖമായുറങ്ങട്ടെ, സുഖമായി. അവനിപ്പോൾ നല്ല സ്വപ്നങ്ങൾ കാണുകയായിരിക്കും ഡോക്ടർ.

ആഗതൻ:- അതെ അവൻ ഇതുവരെ ആ ഇരുണ്ട മഹാസമുദ്രത്തിൽ അസ്തമിക്കുന്ന നക്ഷത്രങ്ങളുടെ കൂട്ടത്തിലായിരുന്നു. ഇപ്പോൾ ഈ പുലരുന്ന പ്രഭാതത്തിൽ വിരിയുവാൻ പോകുന്ന സുരഭിലങ്ങളായ പുതുപുഷ്പങ്ങളുടെ ഒപ്പമുണ്ടായിരിക്കും

അമ്മ:- ഉവ്വ് ഡോക്ടർ. ഹാ! നിങ്ങളെത്ര ഭംഗിയായി പറഞ്ഞു നിങ്ങളൊരു കവിയാകേണ്ടിയിരുന്നു ഡോക്ടർ.

ആഗതൻ:- അതെയൊ? എന്നാൽ ഞാനൊരു കവിയുമാണു. നിശീഥാന്ധകാരത്തിന്റെ മറവിലിരുന്നു പ്രഭാതത്തെ പാടിയുണർത്തുന്ന കവി പക്ഷെ എന്നെ പലരും തെറ്റി വ്യാഖ്യാനിച്ചിരിക്കുന്നു ഞാൻ ഇരുട്ടിന്റെ ഗായകനാണെന്നു പൊതുവിൽ ധാരണ.

അമ്മ:- എന്ത്, എന്താണു ഡോക്ടർ. നിങ്ങളെന്തെല്ലാമോ പറഞ്ഞു. എനിക്കൊന്നും മനസ്സിലായില്ല.. അല്ലെങ്കിൽതന്നെ എനിക്കു കവിത മനസ്സിലാവാറില്ല. പക്ഷെ, നിങ്ങൾ നേരത്തെ പറഞ്ഞതു എനിക്കു മനസ്സിലായി. എന്റെ ഓമന ഇപ്പോൾ എവിടെയുണ്ടാവുമെന്നാണു നിങ്ങൾ പറഞ്ഞതു്?........അതെ, പ്രഭാതത്തിൽ പുതിയതായി വിരിയുവാൻ പോകുന്ന സുരഭില പുഷ്പങ്ങളുടെ ഇടയിൽ. അതെ, അവൻ അവിടെത്തന്നെയാണുണ്ടാവുക എന്തൊരിഷ്ടമാണവനു പൂക്കൾക്കെന്നൊ? നിങ്ങൾക്കറിയാമൊ ഡോക്ടർ, അവൻ ഞങ്ങളുടെ ഓമനയാണു. ഞങ്ങളുടെ പ്രാണസർവ്വസ്വമാണു്. ഹാ! എന്തൊരു സുഖം! എന്താണവന്റെ അച്ഛനെ ഇനിയും കാണാഞ്ഞതു്? അവന്റെ ദീനം എത്ര വേഗം സുഖപ്പെട്ടു! അച്ഛനിതറിഞ്ഞിട്ടുണ്ടാവില്ല. വന്നുകാണുമ്പോൾ ഹാ! —ഡോക്ടർ, എത്ര നല്ലാളാണു നിങ്ങൾ! നിങ്ങൾക്കറിയാമോ, എത്ര ദിവസമായി അവൻ മുല കുടിച്ചിട്ടു? അവന്റച്ഛൻ അവനെ ഒന്നെടുത്തിട്ടു? ഇനി നാളെ രാവിലെ, അവനുണർന്നാൽ, മുല കുടിച്ചുതുടങ്ങും ഇല്ലേ? നിശ്ചയമായും. ഹാ! എന്റെ മുല ഇപ്പോൾതന്നെ ചുരന്നുതുടങ്ങി. കഷ്ടം! പ്രഭാതമാവുന്നില്ലല്ലൊ. അവന്റെ അച്ഛൻ വരുന്നില്ലല്ലൊ. അവൻ ഉണരുന്നില്ലല്ലൊ. ഓ, അവനുണർന്നാൽ മുലയ്ക്കുപുറമെ, എന്താണു ഡോക്ടർ, അവനു കൊടുക്കാവുന്നതു്? മധുരനാരങ്ങ—

ആഗതൻ:- (കുട്ടിയുടെ ദേഹത്തിൽവെച്ച കയ്യിന്മേൽ നോക്കി) തണുപ്പു കൂടിക്കൂടിവരുന്നു. ആ ജനലടച്ചേക്കു.

അമ്മ:- ഉവ്വ് ഹൌ, വല്ലാത്ത തണുപ്പ്തന്നെ ന്യൂമോണിയ—(അമ്മ തിരിഞ്ഞു ജനലടയ്ക്കുന്നു. വീണ്ടും രംഗത്തിലേയ്ക്കു തിരിയുമ്പോഴെക്കും ആഗതൻ അപ്രത്യക്ഷനായിരിക്കുന്നു) അല്ലാ ഡോക്ടർ പോയ്ക്കഴിഞ്ഞുവൊ? (ഉടനെ വാതുക്കൽ ഭർത്താവും മരുന്നുപെട്ടിയും മററുമായി വേറൊരാളും പ്രത്യക്ഷപ്പെടുന്നു.) അല്ലാ, നിങ്ങളും വന്നോ, ഡോക്ടർ മററെ ഡോക്ടർ ഇപ്പോൾ പോയേ ഉള്ളു.

ഭർത്താവു്:- മററെ ഡോക്ടർ? ആരാണതു്?

അമ്മ:- ഹെ, ആരാണെന്നൊ? അവിടുന്നല്ലേ അയച്ചതു്, ആ കറുത്ത ഉടുപ്പിട്ട നീണ്ട മനുഷ്യനെ, എല്ലാവരെക്കാളും വലിയ ഡോക്ടറെ? അദ്ദേഹത്തെ ഇപ്പോൾ ഇവിടെവെച്ചുതന്നെ

നിങ്ങൾ കണ്ടിട്ടുണ്ടാവന്നം. അത്ര യ്ക്കു സമയമായിട്ടുള്ള അദ്ദേഹം ഇവിടെനിന്നു പോയിട്ട്. (ഡോക്ടരും ഭർത്താവും ഒന്നും മനസ്സിലാവാത്ത മട്ടിൽ അന്യോന്യം നോക്കുന്നു. ഡോക്ടർ ചെന്നു കുട്ടിയുടെ കിടയ്ക്കയിലിരുന്നു പരിശോധിക്കുന്നു.) വലിയ ഡോക്ടർ എന്റെ കുട്ടിയെ പരിശോധിച്ച് അവനെല്ലാം സുഖപ്പെട്ടു പോകം. എത്ര സുഖമായിട്ടുറങ്ങുന്നു അവനിപ്പോൾ? ഇല്ലേ ഡോക്ടർ? അവനെല്ലാം സുഖപ്പെട്ടില്ലേ? (ഡോക്ടർ ഒരു വല്ലാത്ത ദൈന്യതയും പരിഭ്രമവും സ്ഫുരിക്കുന്ന മുഖഭാവത്തിൽ എഴുന്നേററു അമ്മയേയും അച്ഛനെയും മാറി മാറി നോക്കി ഒന്നും സംസാരിക്കുവാൻ വയ്യാതെ നില്ക്കുന്നു. ആ മുഖഭാവം കണ്ടു ഭർത്താവും അമ്മയുംകൂടി ഒപ്പം ഒരു വല്ലാത്ത സ്വരത്തിൽ—)

എന്താണു ഡോക്ടർ.

(ഡോക്ടർ ഒന്നും മിണ്ടുന്നില്ല)

ഭർത്താവ്:— കഴിഞ്ഞോ?

അമ്മ:— എന്ത്! അപ്പോൾ വലിയ ഡോക്ടർ—അയ്യോ! എന്റെ കുട്ടി!— (മോഹാലസ്യപ്പെട്ടു കുട്ടിയുടെ കിടയ്ക്കയിലേക്കു വീഴുന്നു.)

ഭർത്താവ്:— ഈശ്വരാ! എന്താണിതു ഡോക്ടർ, ആരാണിവിടെ വന്നിരുന്ന വലിയ ഡോക്ടർ?

ഡോക്ടർ:— വലിയ ഡോക്ടർ! (രണ്ടു പേരും സ്തബ്ധരായി മുഖത്തോടുമുഖം നോക്കിനില്ക്കുന്നു)

തിരശ്ശീല.

---


അന്നും ഇന്നും!

"ഐക്യകേരളം"

ശുചിയുടെ കാര്യത്തിൽ ഒട്ടും പിന്നിലല്ല?

വീട്ടും പരിസരങ്ങളും സാംക്രമികരോഗങ്ങളുടെ ബാധയിൽനിന്നും രക്ഷിക്കുവാൻ

ടെക്നൊ കമ്പനിക്കാരുടെ

ടെക്നൊ കോൾ

ഫിനലിൻ

ഫിനലൈററ്

ഉപയോഗിക്കുക!

"ബലം"

ചിതലിന്റെ ഉപദ്രവത്തിൽ നിങ്ങളുടെ മരപ്പണിത്തരങ്ങളെ രക്ഷിക്കുവാനും, അവക്ക് 'ബലം' കൂട്ടുവാനും പററിയ ഒരുൽകൃഷ്ടസാധനം.

ആവശ്യപ്പെടുക:—

ടെക്നൊ കെമിക്കൽ ഇൻഡസ്ട്രീസ്, ലിമിററഡ്

കോഴിക്കോട്.

# കേരളൈക്യം

കുട്ടികൃഷ്ണമാരാര്

ഒരു പതിററാണ്ടിനുമുമ്പു നമ്മുടെ തിരുവിതാംകൂർ മഹാരാജാവ് അവിടത്തെ ദേവാലയങ്ങളിൽനിന്നു അയിത്തത്തെ ആട്ടിയകററുന്ന ഒരു വിളംബരം പുറപ്പെടുവിച്ചു കേരളീയരുടെയും ഭാരതീയരുടെയും ഉള്ളഴിഞ്ഞ അഭിനന്ദനത്തിനു പാത്രമായി; ഇപ്പോഴിതാ, നമ്മുടെ കൊച്ചിമഹാരാജാവു തൻെറ രാജ്യത്തെ കേരളൈക്യത്തിൽ ഉൾച്ചേർക്കുവാൻ അനുമതി നല്കുകയും അതിനൊത്തവണ്ണം തൻെറ പ്രജകൾക്കു അധികാരത്തിൻെറ വലിയൊരു ഭാഗം വിട്ടുകൊടുക്കുകയുംചെയ്തു തത്തുല്യമായ അഭിനന്ദനത്തിനു പാത്രമായിരിക്കുന്നു. ആദ്യത്തേതു, കേരളീയരിൽ ഭൂരിപക്ഷത്തിനുള്ളിലുള്ള അനൈക്യത്തെയും അതിൽനിന്നുണ്ടാകുന്ന മാലിന്യങ്ങളെയും അകററിക്കളവാൻ സഹായിക്കുന്നു; രണ്ടാമത്തേതു, ഏകമായ കേരളത്തിന്നിടയിലുള്ള വിടവുകളെയും അതിൽനിന്നുണ്ടാകുന്ന ദൌർബല്യങ്ങളെയും നികത്തുവാൻ സഹായിക്കുന്നു. ഇതിൽ ഏതിന്നാണു മഹത്വം കൂടുക? ഞാൻ പറയാനാളല്ല, രണ്ടും അതാതിൻെറ നിലയ്ക്കു മഹത്തരംതന്നെ.

ഏതായാലും നമുക്കാഹ്ലാദിക്കുക: നമ്മുടെ രണ്ടു മഹാരാജാക്കന്മാരും, ഇന്ത്യയിലെ മററേതു നാട്ടുരാജാവിനെക്കാളും നമ്മുടെ രാഷ്ട്രത്തിൻെറയും രാഷ്ട്രനേതാക്കളുടെയും ബഹുമാനത്തിന്നു പാത്രീഭൂതരായിട്ടുണ്ടെന്നും; അവരിൽനിന്നു നമുക്കു മേലിലും പല നന്മകളും പ്രതീക്ഷിക്കാമെന്നും.

അന്നു വഞ്ചിപ്പെരുമാളെ അനുകരിച്ചു കൊച്ചിപ്പെരുമാളും തൻെറ നാട്ടിൽ ക്ഷേത്രപ്രവേശനമനുവദിക്കാഞ്ഞതിൽ, എന്നല്ല അയൽനാട്ടിലെത്തെ പരിഷ്കരണത്തോടു ചില പ്രതികൂല നടവടികൾപോലും എടുത്തതിൽ, നാം വളരെയൊക്കെ ആവലാതിപ്പെട്ടു; ഇന്നു കൊച്ചിപ്പെരുമാളെ പിന്തുടന്നു വഞ്ചിപ്പെരുമാൾ കേരളൈക്യത്തിനു ആനുകൂല്യം കാണിക്കാത്തതിൽ, എന്നല്ല അദ്ദേഹത്തിൻെറ സചിവോത്തമൻ അതിന്നു ചില എതിർവാദങ്ങൾ പറഞ്ഞുകൂട്ടുന്നതിൽ, നാം സംശയാകുലരാകുന്നു. പക്ഷെ, ഇതൊക്കെ നമുക്കു അഭിവൃദ്ധിയിലുള്ള തിടുക്കംകൊണ്ടു തോന്നുന്നതുമാത്രമാണ്; കാലംകൊണ്ടു എല്ലാം നേരെയായിവരുമെന്നു നമുക്കാശിക്കാം: ഇയ്യിടെയാണല്ലോ കൊച്ചി മഹാരാജാവു, രണ്ടു കൊല്ലത്തിനുള്ളിൽ കൊച്ചിരാജ്യത്തു ക്ഷേത്രപ്രവേശനം അനുവദിക്കുമെന്നു പ്രഖ്യാപനം ചെയ്തതു്; അതേവിധം, തക്ക സമയം വരുമ്പോൾ തിരുവിതാംകൂർ മഹാരാജാവും സ്വന്തം വഴിക്കു തൻെറ രാജ്യത്തെക്കൂടി കേരളൈക്യത്തിൽ ഉൾച്ചേർക്കുമെന്നു നമുക്കുറപ്പിക്കാം.

മറിച്ചുവരുമൊ? ഇന്നു, തമിൾനാടിൻെറയും തെലുങ്കുനാടിൻെറയും വരുതിയിൽനിന്നു വിട്ടു് അവരോടൊപ്പം നില്ക്കാറാവുക എന്നതു മലബാറിന്നു ഒരത്യാവശ്യമായിരിക്കുന്നു; ഈ വിടുതി നേടുന്നതിൽ, വേണമെന്നുവന്നാൽ തിരുവിതാംകൂർ രാജസ്ഥാനം മലബാറിനെ ആവുംവിധമെല്ലാം സഹായിക്കാതിരിക്കുമൊ — പണ്ടു മൈസൂർപ്പുലിയുടെ ആക്രമണത്തിൽപ്പെട്ട കേരളത്തിന്നു താങ്ങായിനിന്ന ആ പുരാതന രാജസ്ഥാനം? ആ കേരളീയമായ രാജസ്ഥാനത്തിന്നു, അതിൻെറ പ്രജാവാത്സല്യത്തെ തിരുവിതാംകൂ

രതിർത്തിയിൽനിന്നിപ്പുറം കേരളസംസ്കാരവും കേരളഭാഷയും നിലവിലുള്ള നാട്ടുവരെ വികസിപ്പിക്കുവാൻ കഴിവില്ലെന്നുവരുമൊ—കോട്ടയം രാജകുടുംബത്തോടും ആഴ്വാഞ്ചേരിത്തമ്പ്രാക്കളോടും മററും പല പഴയ വേഴ്ചകളുമുള്ള ആ രാജസ്ഥാനത്തിന്നു? ഇല്ല ഞാനതിനെ സംശയിക്കുന്നില്ല.

എന്നാൽപ്പിന്നെ, സചിവോത്തമൻ സർ സി. പി. രാമസ്വാമി അയ്യർ നമ്മുടെ ഈ അഭിലാഷത്തിന്നു എതിർ പറഞ്ഞുകൊണ്ടിരിക്കുന്നതിന്നർത്ഥമെന്താണു്? ഞാൻ കാണുന്നതു പറയാം: സാധാരണ മനുഷ്യരായ നാംതന്നെ പലപ്പോഴും അന്യരുടെ ശ്രേഷ്ഠകർമ്മങ്ങളെപ്പോലും കണ്ടപാടേ അനുകരിക്കുവാനല്ല ആഗ്രഹിക്കാറു്, അതിലൊരു വിശേഷം കാണിപ്പാൻ സാധിക്കുമെങ്കിൽ അങ്ങിനെ ചെയ്യാനാണു് സ്വന്തം വ്യക്തിത്വത്തെ വേർതിരിച്ചുകാണിപ്പാനുള്ള ആ വാസന മനുഷ്യനു ജന്മസിദ്ധമാണു. ചിലപ്പോൾ ഈ വ്യക്തിത്വം കാണിപ്പാനായി നാം ഒരു ശ്രേഷ്ഠകർമ്മത്തെ പ്രത്യേകിച്ചൊരു വീക്ഷണസ്ഥാനത്തുനിന്നു എതിർത്തു എന്നുപോലും വരും മനുഷ്യസാധാരണമായ ഈ സ്വഭാവം. മനുഷ്യത്വത്തിന്റെ ആഡംബരമായിരിക്കുന്ന രാജാക്കന്മാരിലും ഉണ്ടാവാതിരിപ്പാൻ നിവൃത്തിയില്ല; ഉണ്ടായില്ലെങ്കിൽ, അവർ നമ്മുടെ രാജാക്കന്മാരാകുവാൻ അർഹിക്കുന്നില്ലെന്നാണർത്ഥം. അതുകൊണ്ടു ഒരു രാജാവു മറെറാരു രാജാവിനെ കണ്ണും ചിമ്മി അനുഗമിക്കുമെന്നല്ല നാം പ്രതീക്ഷിക്കേണ്ടതു്, ഓരോ രാജാവും സ്വന്തം വഴിക്കു പ്രവർത്തിച്ചുകൊള്ളുമെന്നാണു്.

ഇതുതന്നെയാണു തിരുവിതാംകൂർ ദിവാൻ ഉദ്ദേശിക്കുന്നതെന്നു ഞാനാശിക്കുന്നു. അല്ലാതെ, ഇന്ത്യയിൽ ഇന്നു ജീവിച്ചിരിക്കുന്ന മികച്ച രാഷ്ട്രീയവ്യക്തികളിൽ ഒരാളായ അദ്ദേഹം, നമ്മുടെ അയിത്തസ്ഥാപനത്തെ അകററുന്നതിൽ വഞ്ചിപ്പെരുമാളുടെ വലംകയ്യായി പ്രവർത്തിച്ച അദ്ദേഹം, നമ്മുടെ ശ്രേയോമാർഗ്ഗമായ കേരളൈക്യത്തിനു വിലങ്ങടിച്ചുനില്ക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. ചുരുങ്ങിയപക്ഷം, ഒരു തമിഴ്നാട്ടുകാരനായ താൻ കേരളത്തിലെ നൂററിരുപതു ലക്ഷത്തിലധികമുള്ള ജനങ്ങളുടെ അഭിലാഷപ്രവാഹത്തെ എന്നെന്നേയ്ക്കുമായി കെട്ടിനിർത്തുവാൻ ആളാവില്ലെന്നെങ്കിലും ആ അതിബുദ്ധിമാൻ ആലോചിക്കാതിരിക്കുമൊ? അസംഭാവ്യം!

എന്നാൽ, നമ്മുടെ മഹാരാജാക്കന്മാർ വേണ്ടതു വേണ്ടസമയത്തു ചെയ്തുകൊള്ളുമെന്നുവെച്ചു നാം മിണ്ടാതിരുന്നാൽ മതിയൊ? ഒരിക്കലും പോരാ; നാം നമ്മുടെ കേരളൈക്യാദർശത്തെ ഉച്ചത്തിൽ ഉൽഘോഷിച്ചുകൊണ്ടിരിക്കുകതന്നെ വേണം. അതും പോരാ, കേരളൈക്യരൂപമായ ആ അനുഗ്രഹത്തിന്നു നമ്മെത്തന്നെ അർഹരാക്കുവാനും പ്രയത്നിച്ചുകൊണ്ടിരിക്കണം. ഇപ്പോൾ നാം വാസ്തവത്തിൽ അതിന്നർഹരായിട്ടുണ്ടോ എന്നൊന്നാലോചിച്ചുനോക്കുക: നൂററാണ്ടുകളായി നിലനിന്നുപോന്ന ഈ ഭരണഭേദം കാരണം നമുക്കു തമ്മിൽ കൃത്രിമമായ ഒരു ഭേദഭാവന വേരുറച്ചുവന്നിട്ടുണ്ടു്, തിരുവിതാംകൂറുകാരും കൊച്ചിക്കാരും മലബാറുകാരുംതമ്മിൽ, എന്നുവേണ്ട വടക്കെമലബാറുകാരും തെക്കെമലബാറുകാരും തമ്മിൽ ഓരോവിഷയത്തിലും പരസ്പരം ചില ആഭിജാത്യക്കുറവുകളും മററപകർഷങ്ങളും ആരോപിച്ചു നടക്കാറുണ്ടു്. എന്റെ ഈ പ്രസ്താവനയെ ആയിരം മുഖങ്ങൾ ഒപ്പം നിഷേധിക്കുമെന്നു എനിക്കറിയാം; എനിക്കും അതിനെ നിഷേധിക്കുന്നതുതന്നെയാണിഷ്ടം. പക്ഷെ, സത്യം സമ്മതിച്ചു പശ്ചാത്തപിക്കുന്നതാണു്, അതിനെ നിഷേധിക്കുന്നതിലും നല്ലതെന്നു ഞാൻ വിചാരിക്കുന്നു.

നാം മായ്ച്ചുകളയേണ്ടുന്ന, മായ്ച്ചുകളവാൻ ആഗ്രഹിക്കുന്ന, ഈ ഭേദഭാവനയെ ഇവിടെ വിസ്തരിച്ചുദാഹരിക്കുന്നതു അനുചിതമാണ്; ഈ ചിങ്ങം 3-ാംനു-യിലെ "മലയാളരാജ്യം" ആഴ്ചപ്പതിപ്പിൽ പ്രാമുഖ്യം നൽകി പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ ഉന്നയിച്ചിട്ടുള്ള ഒരു വാദകോടിയെ പരാമർശിക്കുക മാത്രമെ ഞാൻ ചെയ്യുന്നുള്ളു. മലബാർജില്ല കൊച്ചിയെക്കാളും തിരുവിതാംകൂറിനേക്കാളും വളരെ പിന്നാക്കം നില്ക്കുന്ന പ്രദേശമാണെന്നു പറഞ്ഞു ലേഖകൻ തുടരുന്നു:

"മലബാറും ആയിട്ട് ഒരു ഫെഡറേഷനിൽ ചേരുന്നപക്ഷം മലബാറിന്റെ സ്ഥിതി നന്നാക്കുന്നതിനുവേണ്ടി ഉള്ള ചിലവിന്റെ ഒരു വമ്പിച്ച ഭാഗം തിരുവിതാംകൂറിലേയും കൊച്ചിയിലേയും ജനങ്ങൾ വഹിക്കേണ്ടിവരും. തിരുവിതാംകൂറിലേയും കൊച്ചിയിലേയും പുരോഗതിക്കു കുറെ നാളത്തേക്കു തടസ്സം നേരിട്ടു എന്നും വന്നേക്കാം."

വാസ്തവത്തിൽ ലേഖകന്റെ ഈ ഭയംതന്നെ അസ്ഥാനത്താണ്. മലബാർ ഇന്നു പിന്നോക്കം നില്ക്കുകയാണെങ്കിൽ, അതു മലബാർപ്രദേശം തരിശുനിലവും മലബാറുകാർ നിഷ്ക്രിയരുമായതുകൊണ്ടല്ല, അവിടെനിന്നുണ്ടാകുന്ന മുതലെടുപ്പ് മുക്കാലും മററു ചില ജില്ലകളുടെ പുരോഗതിക്കായി ചെലവാക്കിക്കളയുന്നതുകൊണ്ടാണ്. ആ മററു ജില്ലകളുടെ പിടിയിൽനിന്നു വിട്ടുകിട്ടിയാൽ മലബാറിന്നു സ്വന്തം മുതലെടുപ്പുകൊണ്ടുതന്നെ അതിന്നു വേണ്ടുന്ന പുരോഗതി നേടുവാൻ സാധിക്കും. എന്നല്ല, കാലക്രമേണ, മലബാറിന്റെ മുതലെടുപ്പുകൊണ്ടു കൊച്ചിയുടെയും തിരുവിതാംകൂറിന്റേയും പുരോഗതിക്കു വേഗം കൂട്ടുവാൻ സാധിച്ചുഎന്നും വന്നുകൂടായ്കയില്ല. അങ്ങിനെ ഈ മൂന്നു വിഭാഗവും പരസ്പരം സഹായിച്ച് അഭിവൃദ്ധിനേടി, ഇന്ത്യയിലെ മററു സംസ്ഥാനങ്ങളോടൊപ്പം നില്ക്കത്തക്കതാവണമെന്നുവെച്ചാണ് കേരളൈക്യവാദം പുറപ്പെട്ടിട്ടുള്ളതുതന്നെ.

അതല്ല ഞാൻ പറയാൻ തുടങ്ങിയത്. കേരളീയരെല്ലാം ഒന്ന് എന്ന ഐക്യബോധത്തിന്നെതിരായ ആ ഭേദഭാവനയിൽനിന്നാണ് ഈ വാദംതന്നെ നാമ്പെടുത്തതു. തിരുവിതാംകൂറിലേയൊ കൊച്ചിയിലേയൊ ഒരു താലൂക്കിൽനിന്നൊ ഒരു വില്ലേജിൽനിന്നൊ ഒരു കുടുംബത്തിൽ നിന്നൊ ഉണ്ടാവുന്ന മുതലെടുപ്പിനെ, അവിടെത്തന്നെ പിന്നോക്കംനില്ക്കുന്ന മറെറാരു താലൂക്കിന്റെയോ വില്ലേജിന്റെയൊ കുടുംബത്തിന്റെയൊ പുരോഗതിക്കായി ഉപയോഗിക്കേണ്ടിവരുന്നതിൽ കൊച്ചി-തിരുവിതാംകൂർ സക്കാരുകളെ അവിടുത്തുകാരാരും തടയാറില്ലല്ലൊ. ആളുകൾക്കങ്ങിനെയൊരു വിചാരമെ ജനിക്കാത്തതു, സ്വന്തം കുടുംബക്കാർ ബന്ധുക്കൾ അയൽപക്കക്കാർ ഒരേ രാജാവിന്റെ അധികാരാതിർത്തിയിൽപെട്ടവർ എന്നീ ഉപാധികളിൽ വളന്നുവരുന്ന ഐക്യബോധത്താൽ മാത്രമാണുതാനും. ആ ഐക്യബോധം തിരുവിതാംകൂർ കൊച്ചി എന്നീ കൃത്രിമമായ അതിർ വരമ്പുകളിൽ തടഞ്ഞു തളന്നു വീഴുമ്പോഴാണ് ഇത്തരം വാദങ്ങൾ തലപൊക്കുന്നതു; മറിച്ച് ആ ഐക്യബോധം, സ്വന്തം വേഷാചാരങ്ങളോടും ഭാഷാവിചാരങ്ങളോടുംകൂടി ജീവിക്കുന്നവർ എന്ന ഉപാധിയിൽ കേരളത്തോളം വ്യാപിച്ചാൽ, കന്യാകുമാരിയിൽനിന്നുണ്ടാകുന്ന മുതലെടുപ്പിനെ കാസർകോടിന്റെ പുരോഗതിക്കോ മറിച്ചൊ ഉപയോഗിക്കേണ്ടിവരുന്നതിൽപ്പോലും ആക്കും ആവലാതി തോന്നുകയില്ല.

മദിരാശി ഗവമ്മേണ്ടിന്റെ കടുങ്കൈയായ പക്ഷപാതത്തിൽനിന്നു വിട്ടുകിട്ടുക എന്നതു മലബാറിന്റെ മാത്രം ആവശ്യമായിരിക്കാം; എന്നാൽ കേരളമാകെ ഒരു

മിച്ച്, ഒരു ദേശത്തിനുവേണ്ടി മറെറാരു ദേശം കുറെനാൾ കാത്തുനില്ക്കേണ്ടിവന്നാൽകൂടി ഒത്തൊരുമിച്ചു, പുരോഗതിമാർഗ്ഗത്തിൽ സഞ്ചരിക്കുക എന്നതു മലബാറിൻെറയെന്നപോലെതന്നെ കൊച്ചിയുടേയും തിരുവിതാംകൂറിൻേറയും ആവശ്യമാണ്. ഈ മൂന്നു വിഭാഗങ്ങൾ തമ്മിൽ വേഷഭാഷാചാരവിചാരങ്ങൾകൊണ്ടു മാത്രമല്ല, വിവാഹാദികൾകൊണ്ടുകൂടി പരസ്പരം ബന്ധപ്പെട്ടതും ബന്ധപ്പെട്ടുവരുന്നതുമാണെന്ന പരമാൎത്ഥം, കൊച്ചി മഹാരാജാവു ചൂണ്ടിക്കാണിച്ചതുപോലെ, നാം ഒരിക്കലും വിസ്മരിക്കരുതു. അങ്ങിനെ കേരളമാകെ ഒരൊററത്തറവാടാണെന്നും അതിൽ ഒരംഗത്തിൻെറ സമ്പാദ്യം മറെറാരംഗത്തിൻെറ പുരോഗതിക്കുകൂടി ഉതകിയേക്കാവുന്നതിനെ എതിൎക്കുന്നതു തറവാടിത്തത്തിനു ചേൎന്നതല്ലെന്നും മനസ്സിലാക്കാതെ, നാമെങ്ങിനെയാണ് ഭാരതൈക്യബോധത്തിലേയ്ക്കു കാൽവെയ്ക്കുക?

അതുകൊണ്ടു, ആ 'മലയാളരാജ്യ' ലേഖകനാകുന്ന ദുർബലവശത്തുടെ പൊട്ടിപ്പുറപ്പെട്ടതും, പരമാൎത്ഥത്തിൽ നമ്മളിലെല്ലാം പതുങ്ങിയൊതുങ്ങിക്കിടക്കുന്നതുമായ ആ ഭേദഭാവനയെ വേരറുത്തുകളവാനാണ് നാം കൊണ്ടുപിടിച്ചു പണിയെടുക്കേണ്ടതു. നമ്മളിലുള്ള ആ പാപമാണ്, സർ സി. പി. രാമസ്വാമിഅയ്യരുടെതുപോലുള്ള ഒരതിബുദ്ധിയിൽ കേരളൈക്യത്തിന്നെതിരായ പലപല യുക്തിവാദങ്ങളേയും വിതച്ചു വിളയിക്കുന്നതു. നാം ആ ഭേദഭാവനയെ അവസാനിപ്പിച്ചാൽക്കഴിഞ്ഞു, പിന്നെ ആ സചിവോത്തമന്നെന്നല്ല. പണ്ടു കേരളത്തെ പകുത്തിട്ടുപോയ ആളെന്നു പറയപ്പെടുന്ന ആ ചേരമാൻ പെരുമാൾക്കുപോലും കേരളൈക്യത്തെ തടഞ്ഞുനിൎത്താനാവില്ല.

———



[illegible]ൻസ്
പടിഞ്ഞാറെ പ്രദിക്ഷണവഴി തൃശ്ശിവപേരൂർ
നവീനങ്ങളും ആകർഷണീയങ്ങളുമായ പട്ടുസാരികൾ! മനോഹരങ്ങളായ കസവുവസ്ത്രങ്ങൾ! നിത്യദാനം ഉടുക്കുന്നതിന്നും, പ്രത്യേകാഘോഷങ്ങൾക്കും അനുയോജ്യമായ മററു വസ്ത്രങ്ങൾ! ഒരിക്കൽ വാങ്ങി പരീക്ഷിക്കുക!!



AROGYAMRUTHAM
DOSE:-½ TO 2 TOLAS
A.V. MEDICAL HALL.
GURUVAYUR. S.MALABAR

ആരോഗ്യാമൃതം
രക്തശുദ്ധി, ശുക്ലവൎദ്ധന, ദേഹപുഷ്ടി, മൂത്രക്കടച്ചൽ മൂത്രശുക്ലം, ധാതുദൌബ്ബല്യം, മൂത്രച്ചൂട് മുതലായ രോഗങ്ങൾക്കു ഉടനടിഫലം കാണിക്കുന്നതായ സിദ്ധൌഷധം 20 നേരത്തേക്കുള്ള ഡപ്പി 1-ക്കു 4ക മാത്രം. കൂടാതെ എല്ലാ ആയുൎവ്വേദ ഔഷധങ്ങളും ഇവിടെ തയ്യാറുണ്ട്.
എ വി മെഡിക്കൽ ഹാൾ
ഗുരുവായൂർ.

# ഐക്യകേരളം

എ കരുണാകരമേനോൻ. ബി. എ. ബി. എൽ, എം. എൽ. എ. (സെൻട്രൽ)

"കേരളക്ഷേമം" ഒരു "ഐക്യകേരളം വിശേഷാൽപ്രതി" പ്രസിദ്ധപ്പെടുത്തുവാൻ തീൎച്ചപ്പെടുത്തിയത് ഏററവും സന്ദൎഭോചിതമായിട്ടുണ്ട്. "കേരളക്ഷേമം" ഐക്യകേരളത്തിലാണല്ലൊ നിലകൊള്ളുന്നത്—ഭാഷ—സംസ്കാരം—നടവടികൾ ഇതുകൾകൊണ്ടു ഏകീകൃതമായ കേരളം മൂന്നു വിഭാഗങ്ങളായിതീൎന്നതിൽ കേരളീയരായ നമ്മളിൽ ആരാണു വ്യസനിക്കാത്തത്? ഐക്യകേരളം എന്ന ആദൎശം ഏതു കേരളീയൻെറ ഹൃദയത്തെ ആണു തുടിപ്പിക്കാത്തത്? വിദ്യാസമ്പന്നനായ ഏതു കേരളീയനാണ് ആ ആദൎശം സ്വപ്നം കാണാതിരുന്നിട്ടുള്ളത്? ഇപ്പോൾ ഇതാ ആ ആദൎശം സ്വപ്നദശയിൽനിന്നു ദൃഷ്ടിപഥത്തിലെക്ക് എത്തിച്ചേൎന്നിരിക്കുന്നു.

ഐക്യകേരളമാകുന്ന ആ സുന്ദര ഭവനത്തിൻെറ നിൎമ്മാണത്തിന്ന് 1938ൽ മദിരാശിനിയമ നിൎമ്മാണസഭ കുററി അടിക്കുന്ന കൃത്യം നിൎവ്വഹിച്ചു. ഇപ്പോൾ കൊച്ചിമഹാരാജാവ് തിരുമനസ്സിൽനിന്നു അവിടുത്തെ പ്രഖ്യാപനംകൊണ്ടു അതിൻെറ ശിലാസ്ഥാപനകൎമ്മവും ചെയ്തുതന്നിരിക്കുന്നു. ഏനി രാജ്യതന്ത്രജ്ഞന്മാരും നിയമനിപുണന്മാരും ആയ ശില്പികൾ വിധിക്കൊത്തവണ്ണം ആ ശോഭനമായ ഗൃഹം നമുക്കു താമസം കൂടാതെ പണിചെയ്തുതരിക മാത്രമാണ് വേണ്ടിയിരിക്കുന്നത്. കേരളീയർ അങ്ങിനെ ഒരു ഗൃഹത്തിൽ അധിവസിക്കുവാൻ അക്ഷമരായ്ക്കഴിഞ്ഞുകൂടുന്നു. സ്ഥാത്മ്യവും യാഥാസ്ഥിതികത്വവും ആകുന്ന ഉയൎന്ന മേടുകളെ തട്ടിനിരത്തണം. എന്തു പ്രതിബന്ധങ്ങളുണ്ടെങ്കിലും നമുക്കുകുതിച്ചു മുന്നോട്ടുതന്നെപോകണം. നാം നമ്മുടെ അഭിലാഷത്തെ "കൈപററുക" തന്നെചെയ്യും

ഐക്യകേരളം ഒരു പുതിയ പ്രസ്ഥാനമല്ല. മഹാഭാരതത്തിൽ "കേരളരാജ്യം" എന്ന് പ്രസ്താവിച്ചുകാണുന്നു. പെരുമാക്കന്മാരുടെ കാലത്ത് കേരളസംസ്ഥാനത്തിലുൾപ്പെട്ട മൂന്നു വിഭാഗങ്ങളും കൂടി ഒരു രാജ്യമായിരുന്നുവെന്നത് സുവിദിതമായ സംഗതിയാണ്. നിൎഭാഗ്യംകൊണ്ട് കേരളം മൂന്നായിപിരിഞ്ഞു ബ്രിട്ടീഷ്ഗവൎമ്മേണ്ട് വന്നതോടുകൂടി മേപ്പടി ഘടകങ്ങൾ തമ്മിൽ യോജിപ്പാനുള്ള മാൎഗ്ഗംതീരെ ഇല്ലാതായിത്തീരുകയുംചെയ്തു. സാമൂതിരിപ്പാട് കൊച്ചി തിരുവിതാംകൂർ മഹാരാജാക്കന്മാർ ഇവർ തമ്മിൽ പാശ്ചാത്യരുടെ ആഗമനത്തിന്നുമുമ്പു നടന്നിരുന്ന പോരാട്ടങ്ങൾ ഐക്യകേരളംവീണ്ടും സൃഷ്ടിക്കാനായി ജനതതിയുടെ ഇടയിൽ സ്വഭാവികമായുണ്ടാകാവുന്ന ഉന്തിത്തള്ളലിൻെറ ഒരു പ്രതിഫലനം മാത്രമായിരുന്നു.

മേപ്പടി പോരാട്ടങ്ങളുടെ പന്ഥാവിൽ പാശ്ചാത്യകോയ്മകളുടെ പ്രതിബന്ധം നേരിട്ടിരുന്നില്ലെങ്കിൽ മഹാരാജാക്കന്മാരിൽ രണ്ടുപേർ ഒരു പക്ഷെ നശിക്കുമായിരുന്നുവെങ്കിലും ഐക്യകേരളം സുസ്ഥാപിതമായിതീൎന്നേനെ.

മതമൊ ഭാഷയൊ ഏതാണ് ഐക്യത്തെ പുലൎത്തുവാൻ ഏററവും സഹായിക്കുന്നതെന്നു ഇപ്പോഴും ഒരു വാദവിഷയമാണ്. ഏതായാലും ഏക ഭാഷയുടെ

ബാഹ്യ ജനങ്ങളിൽ ഒരു പ്രത്യേകഐക്യം ഉളവാക്കുമെന്നത് അവിതക്കിതമായ സംഗതിആണ്. അതാണല്ലൊ മഹാത്മാ ഗാന്ധി ഇന്ത്യാരാജ്യത്തിന്നു ഒരു ഏകഭാഷവേണമെന്നും അത് ഹിന്തുസ്ഥാനി ആയ്ത്തീരണമെന്നും വാദിക്കുവാനുള്ളകാരണം. എന്നാൽ അതുകൊണ്ട് നാട്ടുഭാഷകളുടെ ആവശ്യം ഇല്ലാതായിത്തീരുന്നില്ല. ഭാഷയെ അടിസ്ഥാനപ്പെടുത്തിയ സംസ്ഥാനങ്ങൾ ഉണ്ടായിരുന്നാൽ ഒരു പുതിയ ഉണവ്വ് താനിയെ വന്നുചേരുന്നതായിരിക്കും. എന്നാൽ നമ്മുടെ രാജ്യത്താകട്ടെ ഇംഗ്ലീഷ് ഭാഷക്കു പ്രാധാന്യം ഒന്നാമതായി കല്പിച്ചു. രണ്ടാമതു മലയാളഭാഷ സംസാരിക്കുന്ന കേരളീയർ മൂന്നു ഭാഗങ്ങളായിതന്നെ വത്തിക്കുകയും ചെയ്തു. ഭാഷയെ ആസ്പദിച്ച രാജ്യങ്ങളിൽ അത്യന്തരമായ അനൈക്യം അസാധാരണമാണെന്ന് യൂറോപ്പിലെ രാജ്യങ്ങൾ പരിശോധിച്ചാൽ അറിയാം മലബാർ ജില്ലയെ ആന്ധ്ര-തമിഴ്-കണ്ണാടകം ഈ രാജ്യക്കാരോടു കൂട്ടികെട്ടി മദിരാശി സംസ്ഥാനം സ്ഥാപിക്കകൊണ്ടു നമ്മുടെ വ്യക്തിത്വമൊ സംസ്കാരമൊ ശോഭിക്കുവാനുള്ള അവസരം നമുക്കു കിട്ടുകയുണ്ടായിട്ടില്ല.

ഇതുവരെ കേരള സംസ്ഥാനനിർമ്മാണത്തിന്നുവേണ്ടിയുള്ള പ്രക്ഷോഭത്തിൻെറമുമ്പിൽ വിലങ്ങടിച്ചു നിന്നിരുന്ന സംഗതി വിദേശാധിപത്യത്തോടു ഇന്ത്യക്കുട്ടാകെ ചെയ്തുപോന്ന പോരാട്ടമായിരുന്നു. കേരളസംസ്ഥാനത്തിന്നുവേണ്ടിയുള്ള പ്രക്ഷോഭം ഭാരതത്തിന്നു സ്വാതന്ത്ര്യം കിട്ടുന്നതുവരെക്കും ദുബ്ബലമായിരിക്കാനെ വഴിയുള്ളൂ. പൂണ്ണസ്വാതന്ത്ര്യം ഇപ്പോഴും കിട്ടികഴിഞ്ഞു എന്നു പറയാറായിട്ടില്ലെങ്കിലും അതിലേക്കുള്ള കവാടം നമുക്കു തുറന്നുതന്നിരിക്കുന്നുവെന്നാണല്ലൊ അധികം ജനങ്ങളും വിശ്വസിക്കുന്നതു. ജനപ്രതിനിധിസഭയുടെ ഒരു പ്രധാന ചിന്താവിഷയം ഭാഷയെ അടിസ്ഥാനപ്പെടുത്തി ഏതെല്ലാം തരത്തിൽ പ്രവിശ്യകൾ (സംസ്ഥാനങ്ങൾ) നിമ്മിക്കേണമെന്നതായിരിക്കും. അതുകൊണ്ടു കേരളസംസ്ഥാനത്തിന്നുള്ള പ്രക്ഷോഭം ഊജ്ജിതമായി നടത്തേണ്ട കാലം ഇതുതന്നെ ആണ്.

മദിരാശി സംസ്ഥാനത്തിൽനിന്നു ആന്ധ്ര ജില്ലക്കാർ വേർപിരിഞ്ഞുപോകുമെന്നുള്ളത് തക്കമററ സംഗതി ആണ്. എന്നാണ് അതു സംഭവിക്കുക എന്നുമാത്രമെ ചോദ്യമുള്ളൂ. അങ്ങിനെ വരുന്നതായാൽ മലബാർ തമിഴ്സംസ്ഥാനത്തിൻെറ ഒരു ഭാഗമായിത്തീരേണമൊ അതല്ലാ കൊച്ചി തിരുവിതാംകൂറിനോടുകൂടിച്ചേന്നു ഒരു സംസ്ഥാനമാകുവാൻ പരിശ്രമിക്കേണമൊ എന്നാണ് നമ്മുടെ മുമ്പാകെ ഉള്ള പ്രശ്നം. പൊതുക്ഷേമത്തെ മുൻനിത്തി പുറമെ തിരുവിതാംകൂറും കൊച്ചിയും അവരുടെ കനിഷ്ഠസഹോദരിയായ മലബാറിനെ ഈ അവസരത്തിൽ സഹായിപ്പാൻ വരുന്നതായാൽ അവക്കു മലയാളികളുടെ ശാശ്വതമായ സൌഹാദ്ദവും നന്ദിയും സമ്പാദിപ്പാൻ സാധിക്കുമെന്നുകൂടി അവർ ഓക്കേണ്ടതാണ്. കൊച്ചി മഹാരാജാവിൻെറ ദീർഘദശിത്വവും മഹാമനസ്കതയും അവിടുത്തെ സന്ദേശത്തിൽ പ്രത്യേകം പ്രതിഫലിച്ചുകാണുന്നുണ്ട്. കേരളത്തിൻെറയും ഭാരതത്തിൻെറ കൂട്ടാകെയും ഉള്ള ക്ഷേമത്തിന്നുതന്നെ ഐക്യകേരളം ആവശ്യമാണ്. പുറമെ ആന്ധ്രസംസ്ഥാനം നിമ്മിതമാകുന്നതോടുകൂടി, മലബാറിൻെറ സ്ഥിതി എന്താകുമെന്നു ഓക്കുമ്പോൾ കേരളസംസ്ഥാനത്തിൻെറ ആവശ്യകത ഒഴിച്ചുകൂടാത്തതായി തോന്നിപോകുന്നുവെന്നു അവിടുന്നു പ്രസ്താവിക്കുന്നു കേരളീയരോടു അനുഭാവമില്ലാത്ത ദിവാൻജിമാർ ഉള്ളേടത്തോ

ളംകാലം ഒരു സമയം തിരുവിതാംകൂർ കേരളസംസ്ഥാനത്തിന്നു വിഘാതമായി നിന്നേക്കാം. കുതിച്ചപായുന്ന ലോകഗതിയെ ആക്കും തടുക്കാൻ സാധിക്കുകയില്ലെന്നുള്ളതിന്നു ബ്രിട്ടീഷ് ഗവമ്മേണ്ടു ഇപ്പോഠം ഇന്ത്യയോട് കാണിക്കുന്ന നയം തന്നെ ഉദാഹരണമാണല്ലൊ. തിരുവിതാംകൂർ സഹകരിക്കുന്നില്ലെന്നുതന്നെ വെയ്ക്കുക എന്നാലും കൊച്ചിയും മലബാറും യോജിച്ച് ഒരു ഫെഡറേഷൻ സ്ഥാപിക്കുന്നതിന്നു തടസ്ഥമില്ലാത്തതാണ്. വല്ല സംഗതിവശാലും കൊച്ചിയും പിൻവലിക്കുകയാണെങ്കിൽ മലബാർ (കാസർകോട് മുതലായ ഭാഗങ്ങളടക്കം) ഒരു പ്രത്യേക സ്വതന്ത്ര പ്രവിശ്യയായി നില്ക്കുന്നതിന്നു തടസ്ഥമില്ലെന്നു ജനപ്രതിനിധിസഭയിൽ നമ്മുടെ തിരഞ്ഞെടുക്കപ്പെട്ട നേതാക്കന്മാർ വാദിക്കാതിരിക്കയില്ല. സിൻഡിനും വടക്കുപടിഞ്ഞാറൻ അതൃത്തിപ്രദേശങ്ങഠക്കും ഒറിസക്കും പ്രത്യേക സംസ്ഥാനങ്ങളാകാമെങ്കിൽ മലബാറിന്നും എന്തുകൊണ്ട് പ്രത്യേക സംസ്ഥാനമായിക്കൂടാ? സാധാരണ അതിന്നു പറഞ്ഞുവരുന്ന തടസ്ഥങ്ങളെല്ലാം അടിസ്ഥാനരഹിതങ്ങളാണ്. എന്നാൽ നമ്മുടെ അഭിലാഷം ഐക്യകേരളമാണല്ലൊ. അതാണല്ലൊ നാം കണ്ട സ്വപ്നം! അതാണല്ലൊ നമ്മുടെ ഉന്നം! ആ സ്വപ്നം സഫലമാകാതിരിപ്പാൻ വല്ല പ്രതിബന്ധവുമുണ്ടെങ്കിൽ അതു നമ്മുടെ അലസത തന്നെ ആയിരിക്കും

തിരുവിതാംകൂറും കൊച്ചിയും മലബാറും ഒരു സംസ്ഥാനമായി തീരുന്നതായാൽ എന്തെല്ലാം അധികാരാവകാശങ്ങഠ 'കേരളഫെഡറേഷൻ അസംബ്ലി' ക്കു വിട്ടുകൊടുക്കണം? എന്തെല്ലാം അധികാരങ്ങഠ ഈ മൂന്നു രാജ്യങ്ങളിലും പ്രത്യേക അസംബ്ലികഠ വേണമെന്നു നിശ്ചയിക്കുന്നതായാൽ അവക്കു വേർതിരിച്ചുകൊടുക്കണം? മഹാരാജാക്കന്മാരുടെ പദവി എന്തായിരിക്കണം. എന്നും മററും ഗാഢമായി ആലോചനക്കുള്ള വിഷയങ്ങഠതന്നെ എങ്കിലും അതുകളെപ്പററി ഇവിടെ ഇപ്പോഠ പ്രസ്താപിക്കുന്നതു അനുചിതമായിരിക്കുമെന്നു ഞാൻ കരുതുന്നു. അതുകളെപ്പററി വാദപ്രതിവാദം നടത്തേണ്ട അവസരം ആയിക്കഴിഞ്ഞിട്ടില്ല. കേരളസംസ്ഥാനം വേണം എന്ന മൂലതത്വം നാമെല്ലാവരും കൈകൊള്ളുന്നതായാൽ നമ്മുടെ ഗുണകാംക്ഷികളായ ഇന്ത്യൻ നേതാക്കന്മാരും നമ്മുടെ സ്നേഹാദരങ്ങളെ അർഹിക്കുന്ന മഹാരാജാക്കന്മാരും നമ്മുടെ വിശ്വാസം അർഹിക്കുന്ന കേരളിയ നേതാക്കന്മാരുംകൂടി ആലോചിച്ച ഒരു പോംവഴി കണ്ടുപിടിക്കാൻ പ്രയാസമുണ്ടാകുന്നതല്ല ഭാരതത്തിൻെറ ക്ഷേമത്തെ മുൻനിൎത്തി പരമാധികാരത്തിൽ ഒരു ഭാഗം കേന്ദ്രഗവമ്മെണ്ടിന്നു ഒഴിഞ്ഞുകൊടുക്കുവാൻ കൊച്ചിയും തിരുവിതാംകൂറും ഒരുങ്ങിയ സ്ഥിതിക്കു ശേഷിപ്പുള്ള അധികാരം മുഴുവനുമൊ അതില്ലാത്തപക്ഷം ആദ്യത്തെ ഒരു പടിയായി അതിൽ ഒരു ഭാഗമൊ കേരളഫെഡറേഷന്നു ഒഴിഞ്ഞുകൊടുക്കുന്നതുകൊണ്ടു കൊച്ചിയും തിരുവിതാംകൂറും അധഃപതിക്കുവാൻ പോകുന്നില്ല. പ്രത്യുത ആ രാജ്യക്കാരും രാജാക്കന്മാരും ഇന്ത്യക്കും മററു നാട്ടുരാജാക്കന്മാക്കും ഒരു മാതൃകയായിത്തീരുകയാണ് ചെയ്യുക. രാജാക്കന്മാർ ഒന്നേകാൽ കോടിയോളംവരുന്ന ജനതതിയുടെ ഹൃദയങ്ങളിൽ തിരതല്ലുന്ന വികാരങ്ങളെ ആദരിക്കുന്നതുകൊണ്ടു ശാശ്വതമായ ശ്രേയസ്സിന്നെ വഴിയുള്ളു ജനങ്ങളുടെ തൃപ്തിക്കും നന്ദിക്കും പാത്രമായ്ത്തീരുന്നതിലധികമെന്താണ് മഹാരാജാക്കന്മാക്കു കാമ്യമായിട്ടുള്ളത്?—



# അദ്വൈതഗീതം

പി. കുഞ്ഞിരാമൻ നായർ

നന്നായകിട്ടുചുരത്തി—പ്പാലു
നൽകുമെരുമയെപ്പോലെ,
നൊട്ടുകിടക്കുന്നതുണ്ണ്—മേററ
വിസ്തൃതചോളപ്രദേശം,
അർണ്ണവം നോക്കിക്കിടപ്പൂ—ചാരെ
കർണ്ണാടകഭൂവൃഷഭം;
സ്വന്തമാം സംസ്കാരഭേദം—പൊററ
രണ്ടുരാജ്യങ്ങൾക്കിടയിൽ,
അഞ്ജനനീൾക്കണ്ണിണകൾ—മേന്ന
സുന്ദരനന്ദിനിപോലെ,
പൂമകളൂഞ്ഞാലിലാട്ടും—ഘന
ശ്യാമളസഹ്യച്ചെരുവിൽ,
മേചകശാദ്വലഭൂവി—ലിതാ
മേയുന്നു കേരളഭൂമി!
ചേണെഴും ഗോവിനോടൊപ്പ—മൊരു
വേണുഗോപാലനുമുണ്ടേ,
ഭാവനാചേതനയേകം—ശുഭ്ര
ഗോവിതിൻ സുപ്രേമദുഗ്ദ്ധം
വാങ്ങിഭുജിക്കുവാൻ ദൂരാ—ലന്നു
വാസ്കോഡിഗാമയണഞ്ഞു!
നിത്യസംപുഷ്ടമാം ഗാത്രം—പൂണ്ടു
നില്ക്കുന്നൊരിക്കാമധേനു,
ഇന്നും വിതക്കുന്നു പാരിൽ—ദിവ്യ
രത്നവനവിഭവങ്ങൾ!
കേണുകിടക്കുന്നു പാവം—പശ്ശു
ച്ഛിന്നാകരണക്കുടുക്കിൽ!
വമ്പുററമുന്നാൾ കടന്നു—തൊട്ടു
കൊമ്പുംതലയുമാച്ചാലും!
സ്വാതന്ത്ര്യശസ്ത്രങ്ങളുയർത്തി—ക്കൊണ്ടു
സാഹസമാചരിക്കായ്കിൻ!

2

നിത്യമനോജ്ഞധ്വനിയിൽ—നീന്തി
നില്ക്കും മൃദംഗം തടവി,
ആഹവരംഗം മറക്കു—മൊരു
മോഹനവീണകണക്കേ,
ചിന്നുന്നിതദ്വൈതഗീതം—ശ്യാമ
സുന്ദരകേരളഭൂമി,
സാന്ദ്രനിനദമിതിങ്ക—ലിന്നു
മൂന്നു പൊൻകമ്പികളല്ലോ,
സത്യവിപഞ്ചികമൂന്ന—മൈക്യ
സംസ്കാരഗാനമുയർത്തി!
വീതപ്രണയമകന്നു—മണി
വീണതൻ തണ്ടുതകർക്കാൻ,
സ്വാതന്ത്ര്യശസ്ത്രങ്ങളുയർത്തി—ക്കൊട്ടും
സാഹസമാചരിക്കായ്കിൻ!
സത്യസംസ്കാരങ്ങൾ പാകി—സ്വയ
മദ്വൈതഗീതങ്ങളുക്കി,
ആരമ്യശോഭമുഷസ്സി—ലല
യാഴിക്കിടങ്ങിൻ കരയിൽ,
പ്രേമസൌരഭ്യം പരത്തു—ന്നൊരി
ത്താമരപ്പൂവിൻദളങ്ങൾ.
പിച്ചുപിടിച്ചകരങ്ങൾ—കൊണ്ടു
പിച്ചിപ്പറിച്ചുകളയാൻ,
സ്വാതന്ത്ര്യപ്രലോഭങ്ങൾ നീട്ടി—ക്കൊട്ടും
സാഹസമാചരിക്കായ്കിൻ!

## 3

ദൂരത്തുഗോകർണ്ണഭൂവിൽ — തിങ്കൾ
ചൂടുംകണ്ണവനെക്കണ്ടു
ദേവിയാംകന്യാകുമാരി — സ്വയം
തൂവിയസുസ്മിതംപോലെ,
തെങ്കടലിന്നുമധുരം — ചേർത്ത
പഞ്ചാരവെള്ളമണലും,
രത്നനിറംതാൻതഴുകി — ക്കാണു
മുത്തരസൈകതത്തട്ടും
ഇമ്മട്ടുരയ്ക്കുന്നു ഞങ്ങ — ളൊരേ
യമ്മതൻപൈതങ്ങളല്ലോ!
തെക്കുംവടക്കുമായ്കാററി — ലാടി
നില്ക്കുന്നതെങ്ങുംകവുങ്ങും,
ചൊല്ലുന്നു:നോക്കുവിനിങ്ങോ — ട്ടൊന്നു
നല്ലമുഖച്ഛായയില്ലേ?
രണ്ടുപുറത്തായ്ക്കിടക്കും — മണി
ക്കൊണ്ടൽനിരകളോതുന്നു:-
'ഭാഷയുംഞങ്ങൾധരിച്ച — വരും
വേഷവുംഒന്നല്ലയെന്നോ?
അന്നൊത്തപേരാറലയും — നല്ല
പമ്പയുംപൂംപെരിയാറും,
പാടുന്നു:- കേരളനാടിൻ — തിരു
മാറണിക്കപ്പുകൾഞങ്ങൾ!'

തെക്കുംവടക്കുംകിടക്കും — രണ്ടു
ചൊൽക്കൊണ്ടഗേഹത്തിനുള്ളിൽ
നാൺകടന്നുകളിക്കും — മല
രോണവിളക്കിൻതിരികൾ
ചാരുതചേർന്നുചൊല്ലുന്നു — രമ്യ-
കേരളമേക-മഖണ്ഡം!
പിഞ്ചുകഴലുകൾവെച്ചു — ബാല
ചന്ദ്രൻകളിക്കുംനിശയിൽ,
ശയ്യയിൽനീളെയുരുണ്ടു — നാട
നെയ്യുന്നനീലക്കടലിൽ,
നീന്തുംമനോഹരസ്വപ്ന — പുഷ്പ
സുന്ദരനൌകയിൽക്കേറി,
തോണിക്കളിക്കുമതിരും — ഐക്യ
കേരളസൌഭാഗ്യലക്ഷ്മി,
ഗർഭസ്ഥപൂർണ്ണസ്വരാജ്യം — നോക്കി
ഗൽഗ്ഗദാൽപ്പാടുമിഗ്ഗാനം:-
"മാനിച്ചനൈക്യവിഷനീർ — തരും
ഹൂണഗണികാനിദേശാൽ,
അമ്മിഞ്ഞനൽകിയമാതാ — വിൻറെ
അംഗങ്ങൾവെട്ടിമുറിക്കാൻ,
തങ്കരംനോവാത്തപുത്രൻ — പുണ്യ
ശങ്കരഭൂമിയിലുണ്ടോ?"


# കൃഷ്ണൻ നായർ ബ്രദേർസ്

## ഫോട്ടോ ഗ്രാഫേർസ് തൃശ്ശിവപേരൂർ

ഫോട്ടോ സംബന്ധിച്ച സകലവിധ പ്രവൃത്തികളും കൃത്യമായും ഭംഗിയായും ചെയ്തുകൊടുക്കുന്നു.

കെ. ദാമോദരൻ നായർ.

# ഭാഷാസംസ്ഥാനം

എ വി. കുട്ടികൃഷ്ണമേനോൻ.

ഓരോ പ്രദേശത്തുള്ള പ്രധാന ഭാഷയെ അടിസ്ഥാനപ്പെടുത്തി ഭരണസൗകര്യത്തിന്നുവേണ്ടി നമ്മുടെ ഭാരതത്തെ സംസ്ഥാനങ്ങളായി വിഭജിയ്ക്കുന്നതു നന്നായിരിയ്ക്കുമെന്നാണെന്റെ വിശ്വാസം. അങ്ങിനെ ചെയ്യുന്നതായാൽ മലയാളം അഥവാ കൈരളി മാതൃഭാഷയായിട്ടുള്ള പ്രദേശങ്ങളെല്ലാം കൂട്ടിച്ചേർത്ത് 'കേരളം' എന്നൊരു സംസ്ഥാനം ഉണ്ടാകാതെ കഴികയില്ല. 'മലബാർ' 'കൊച്ചി' 'തിരുവിതാംകൂർ' ഇവയെല്ലാം കൂട്ടി ഒരു 'ഐക്യകേരളം' ഉണ്ടാക്കുന്നതിന്റെ ആവശ്യകത, ഇയ്യിടെ മഹാശയനായ കൊച്ചി മഹാരാജാവ് നമുക്കെല്ലാവർക്കും സ്പഷ്ടമാക്കിത്തരികയും, അതിനുള്ള വഴി വിശദമാക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ട് 'ഐക്യകേരളം' ഒരു ദിവാസ്വപ്നമായി കരുതാതെ അതിന്റെ ആവിർഭാവത്തിന്നുവേണ്ടി മലയാളികളായ എല്ലാവരും ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടതാണ്.

കുറച്ചുകാലം മുമ്പെ ഒരു "കേരളസർവ്വകലാശാല"യുണ്ടാക്കുവാൻവേണ്ടി പരിശ്രമം നടത്തിയതിൽ എനിയ്ക്കു ഒരു എളിയ പങ്കുണ്ടായിരുന്നു. അങ്ങിനെ ഒരു സർവ്വകലാശാല സ്ഥാപിയ്ക്കുന്നതിന്നു പ്രധാനമായ തടസ്ഥം തിരുവിതാംകൂറിൽനിന്നാണനുഭവിച്ചത്. "തിരുവിതാംകൂർ സർവ്വകലാശാല" ഒന്നു പ്രത്യേകമായി വേണമെന്നും കൊച്ചിയ്ക്കും മലബാറിന്നും വേണമെങ്കിൽ അതിൽ ചേരാമെന്നുമായിരുന്നു ഭരണാധികൃതന്മാരുടെ അഭിപ്രായം. അധികം താമസിക്കാതെ 'തിരുവിതാംകൂർ സർവ്വകലാശാല'യുടെ സ്ഥാപനവും കഴിഞ്ഞു. അതുകൊണ്ടു മാത്രമാണു 'കേരളസർവ്വകലാശാല'ക്കുവേണ്ടിയുള്ള അന്നത്തെ ശ്രമം നിർത്തേണ്ടിവന്നതു. എത്രയൊ പണം ചെലവുചെയ്ത് ഒരു 'തമിഴ് നിഘണ്ടു' ഉണ്ടാക്കിയ മദിരാശി സർവ്വകലാശാല അതേ രീതിയിലൊരു 'മലയാള നിഘണ്ടു' പ്രസിദ്ധപ്പെടുത്തുവാൻ വൈമനസ്യം കണ്ടു. മലയാളഭാഷാഭിവൃദ്ധിയെ സഹായിക്കുവാൻ ആ സർവ്വകലാശാലയ്ക്കു സാധിക്കുകയില്ലെന്നും പ്രത്യക്ഷമായി. അതാണ് 'കേരളസർവ്വകലാശാല'യ്ക്കുവേണ്ടി പരിശ്രമിയ്ക്കുവാനുള്ള പ്രധാന കാരണം. തെലുങ്കു ഭാഷക്കു 'ആന്ധ്രസർവ്വകലാശാല'യും തമിഴ്ഭാഷയ്ക്കു 'അണ്ണാമല സർവ്വകലാശാല'യും 'മദിരാശി സർവ്വകലാശാല'യുമുള്ള മാതിരിതന്നെ മലയാളഭാഷയ്ക്കു ഒരു 'കേരളസർവ്വകലാശാല' ആവശ്യം ആവശ്യമായിത്തീർന്നിരിക്കുന്നു. 'ഐക്യകേരളം' ഉണ്ടാകുന്നതോടുകൂടി 'കേരളസർവ്വകലാശാല'യുമുണ്ടാകുമെന്നു തീർച്ചയായും പ്രതീക്ഷിയ്ക്കാം.

ഇംഗ്ലീഷ് ഭാഷയുടെ പ്രാധാന്യം പോയാൽ മാത്രമെ പ്രാന്തീയ ഭാഷകൾക്ക് അഭിവൃദ്ധിയുണ്ടാകുകയുള്ളു എന്ന തത്വം നൂററിഅമ്പതു കൊല്ലത്തെ ബ്രിട്ടിഷ് ഭരണം നമുക്ക് മനസ്സിലാക്കിത്തന്നിട്ടുണ്ട്. ഇംഗ്ലീഷ് ഭാഷയ്ക്ക് അതർഹിയ്ക്കാത്ത ഇങ്ങിനെ ഒരു പ്രാധാന്യമുണ്ടാകുവാൻ ദക്ഷിണ ഭാരതീയരായ അഭ്യസ്തവിദ്യർ വളരെ സഹായിച്ചിട്ടുണ്ടെന്നു പറയാതെ നിവൃത്തിയില്ല: അവരിൽ അധികപേരും ആ ഭാഷയ്ക്കു അടിമകളായിത്തീർന്നിരിക്കുന്നുവെന്നുമാത്രമല്ല ഇംഗ്ലീഷ്

ഭാഷ മൂലമല്ലാത്ത വിദ്യാഭ്യാസം വിദ്യാഭ്യാസമല്ലെന്നും കൂടി ഒരു തെററിദ്ധാരണ പൊതുജനങ്ങളുടെ ഇടയിൽ ഉണ്ടാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു. അവർ തമ്മിൽ തമ്മിലുള്ള സംസാരം, എഴുത്തുകുത്തുകൾ ഇവയെല്ലാം അധികവും മുഴുവനും ഇംഗ്ലീഷ് ഭാഷയിലൊ അല്ലെങ്കിൽ മുക്കാലേ അരയ്ക്കാൽ ഭാഗം ഇംഗ്ലീഷും ബാക്കി പ്രാന്തീയ ഭാഷയും ചേൎന്ന കലപ്പ് ഭാഷയിലൊ ആണു നടത്തിവരുന്നത്. അവരതൊരഭിമാനമായിട്ടാണ് കരുതിവരുന്നതും! മലയാളികളുടെ യോഗത്തിൽ ഒരു മലയാളി ഇംഗ്ലീഷിൽ സംസാരിക്കുന്നതും മറെറാരു മലയാളി അതു മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്തുകൊടുക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഇതെത്രത്തോളം ലജ്ജാവഹമായൊരേൎപ്പാടാണെന്നു സ്വഭാഷാഭിമാനമുള്ളവൎക്കെല്ലാം ആലോചിച്ചാലറിയാവുന്നതാണ്. ഈ സമ്പ്രദായം ദക്ഷിണഭാരതത്തിലല്ലാതെ ഉത്തരഭാരതത്തിൽ കാണാമെന്നു തോന്നുന്നില്ല. ഉത്തരഭാരതീയർ ദക്ഷിണഭാരതീയരേക്കാൾ എത്രയോ അധികം സ്വഭാഷാഭിമാനികളാണെന്നു ഉത്തരഭാരതത്തിൽ സഞ്ചരിച്ചുനോക്കിയാലറിയാം.

'ഐക്യകേരള'ത്തിന്റെ ആവിർഭാവത്തോടുകൂടി മലയാളഭാഷയോടു മലയാളികൾക്കുള്ള അകൽച്ച കുറഞ്ഞുവന്നു ആ ഭാഷയ്ക്കു മററു ഭാഷകളേക്കാൾ പ്രാധാന്യമുണ്ടായിത്തീരുമെന്നു വിശ്വസിക്കാം. അഭ്യസ്തവിദ്യരായ മലയാളികൾ തമ്മിൽ തമ്മിൽ മലയാളം സംസാരിക്കുന്നതും കോടതികളിൽ വക്കീൽമാർ മലയാളത്തിൽ വാഗ്വാദം നടത്തുന്നതും ഉയൎന്നതരം വിദ്യാലയങ്ങളിൽ മലയാളഭാഷാമൂലം വിഷയങ്ങൾ പഠിപ്പിക്കുന്നതും കാണുവാൻ സാധിക്കുന്ന കാലം ദൂരത്തല്ലെന്നും വിശ്വസിക്കാം. അന്നു കൈരളിയുടെ ശുക്രദശയായിരിക്കും; തിരുവോണദിവസം 'മാവേലി' താൻ ഭരിച്ചിരുന്ന കേരളത്തിലേയ്ക്കു നോക്കുമ്പോൾ തനിയ്ക്കുണ്ടാകുന്ന സന്തോഷം അവൎണ്ണനീയമായിരിക്കും. ഐക്യമുണ്ടാക്കുവാൻ ഭാഷയോളം ശക്തി മറെറാന്നിന്നുമില്ലെന്നു തീൎച്ചയാണ്. കൈരളിയുടെ അഭിവൃദ്ധിയോടുകൂടി കേരളവും അഭിവൃദ്ധിയിൽ വരും. അങ്ങിനെ കൈരളിയാൽ ബന്ധിയ്ക്കപ്പെട്ട ഒരു 'ഐക്യകേരളം' ഉണ്ടായിത്തീരുവാൻ കരുണാനിധിയായ സൎവ്വേശ്വരൻ അനുഗ്രഹിയ്ക്കുമാറാകട്ടെ! ശുഭം ഭവതു!




ഗുരുവായൂരിൽ വന്നാൽ

രുചിയും, ശുചിയുമുള്ള കാപ്പിപലഹാരങ്ങൾ വേണമെങ്കിൽ കിഴക്കെനടയിൽ
വടക്കെ വരിയിൽ ദീപസ്തംഭത്തിന്നു സമീപമുള്ള

മോഹനകൃഷ്ണ ലഞ്ച് ഹോം

സന്ദർശിക്കുക

മാനേജിംഗ് പ്രൊപ്രൈററർ
കെ. എൽ. അയ്യർ, ഗുരുവായൂർ.

ചെറുകഥ:—

# നക്ഷത്രങ്ങൾ.

വൈ. കെ. കെ. എം.

കുണ്ടിൽപ്പോയ കണ്ണുകൾ, കരിഞ്ഞ ചുണ്ടുകൾ കുഴിഞ്ഞ കവിൾ, വളഞ്ഞ താടി, രോമം നിറഞ്ഞ മാറിടം, ശോഷിച്ച കൈകാലുകൾ—അതാണ് ശേഖരൻനായർ. ഡോക്ടർ കുമാരപിള്ളയുടെ കമ്പൌണ്ടർ—കാര്യസ്ഥൻ.

കുമാരപിള്ളയുടെ കെട്ടിടം വളരെ വലുതാണ്. അതിൽ ചില്ലുവാതിലുകളുണ്ട്. വൈദ്യുതദീപങ്ങളുണ്ട്. കളർക്കല്ലു വിരിച്ച നിലത്തു വില്ലീസുപൊതിഞ്ഞ കസാലകളുണ്ട്. അതെല്ലാം തന്റെ ഇഷ്ടപ്രകാരം ഉപയോഗിയ്ക്കുകയും ചെയ്യാം

എന്നാൽ അയാൾ അതൊക്കെ ത്യജിച്ചു, കർക്കിടകമാസത്തിലെ ഈ മൂകമായ സന്ധ്യയിൽ ജനാലയുടെ മുകളിലെ പൊളിമാത്രം തുറന്നിട്ടു, പിള്ളയുടെ നായ്ക്കളെ സൂക്ഷിച്ചിരുന്ന ആ ഒഴിഞ്ഞ മുറിയിൽ വലതു കൈകൊണ്ടു താടിയ്ക്കു താങ്ങുകൊടുത്തു അഷ്ടവക്രനായി ഇങ്ങനെ ഇരുപ്പുറപ്പിയ്ക്കാൻ കാരണം?

അതൊരു ചോദ്യമാണ്. പക്ഷെ പാവം!

ആ സാധു തന്റെ ജീവിതകഥയിലെ ഏടുകൾ മറിച്ചുനോക്കുകയാണ്. അതിന്നു കുറച്ചു പ്രശസ്തിയുണ്ട്. അയൽവാസികൾക്ക മാത്രമല്ല, ആ നഗരത്തിലുള്ള മിക്ക പേക്കും അതു സുഗ്രഹമാണ്. അടുത്തുള്ള അമ്പലമതിൽ അതെന്നോ പ്രസിദ്ധീകരിച്ചു കഴിഞ്ഞു!

തന്റെ ജീവിതത്തിലെ ജയാപജയങ്ങളും, ഭാഗ്യനിർഭാഗ്യങ്ങളും ആ ഒരൊററ വ്യക്തി—കുമാരപിള്ള—യുമായുള്ള ബന്ധത്തിൽനിന്നു വേരെടുത്തതാണ്............

കയ്യിൽ കാല്പയിസയില്ലാതെ തെണ്ടിത്തിരിഞ്ഞു നടന്ന ആ അനാഥബാലൻ ശേഖരൻനായരുടെ സ്മൃതിപഥത്തിലേയ്ക്കു നടന്നുവരുന്നു. അവന്നു കൈ വീശി നടക്കാം. അവൻ മുണ്ടഴിച്ചു കാട്ടിക്കൊടുത്തു. മടിക്കുത്തിൽ ഒരു കാശുപോലുമില്ല. ആറു വയസ്സ്

ഉദാരമനസ്കനായ കുമാരപിള്ളയുടെ ബലിഷ്ഠകരങ്ങൾ അവനെ വലയം ചെയ്തു; ശത്രുക്കളിൽനിന്നു രക്ഷിച്ചു. പക്ഷെ അതു രക്ഷയായിരുന്നുവോ? അതോ വിലങ്ങുകളോ?

കുമാരപിള്ളയുടെ ശുശ്രൂഷാമന്ദിരം ഒരു മണിമേടയാണ്. മുററത്തു കാറുകളൊഴിഞ്ഞ സമയമില്ല. വലിയ വലിയ ജമീന്ദാർമാരും ചെട്ടിയാന്മാരും താക്കൂർ സാഹിബുകളും അദ്ദേഹത്തിന്റെ രോഗികളാണ്. പണവും കുറെ സമ്പാദിച്ചുകഴിഞ്ഞു.

അന്നു പക്ഷെ ഇതൊന്നുമുണ്ടായിരുന്നില്ല. ഒരു ചെറിയ ബങ്കളാവിലായിരുന്നു അദ്ദേഹത്തിന്റെ താമസം. 'കീ, എന്നു നിലവിളിയ്ക്കുന്ന ആ പഴയ ഗേററും........പൊക്കമുള്ള മരങ്ങളും........അയാളോർത്തു. തനിയ്ക്കു ഇംഗ്ലീഷക്ഷരങ്ങൾ പഠിപ്പിച്ചുതന്നത അവിടെവെച്ചാണ്. അദ്ദേഹം ചാരുകസാലയിലും ശേഖരൻ നിലത്തും ഇരിയ്ക്കും. അദ്ദേഹത്തിന്റെ വീതിയുള്ള നെററിയേയും അതിന്നുള്ളിൽക്കിടക്കുന്ന അഗാധമായ പാണ്ഡിത്യത്തെയും തനിയ്ക്കു പെരുത്ത ബഹുമാനമായിരുന്നു. പക്ഷെ ആ കണ്ണുകളോ? വലിയ കണ്ണുകൾ. അവയുടെ താഴെ മഷിയെഴുതിയപോലെ ഒരു കറുപ്പുണ്ടായിരുന്നു. ഇപ്പോഴും ഉണ്ട്. അതു തനിയ്ക്കു വലിയ പേടിയാണ്.

ഭൃത്യനായി നിന്ന ആ ചെറുക്കൻ കാലക്രമേണ യജമാനന്റെ വിശ്വസ്തസചിവനായി മാറുന്നതു ലോകം കണ്ടു. അവർ പലതും പറഞ്ഞു. പക്ഷെ കുമാരപിള്ളയുമായി അടുത്തു പരിചയമുള്ളവരാരും ആ അപവാദങ്ങളിൽ വിശ്വസിച്ചില്ല. ഉയർന്നുവരുന്ന ഒരാളെപ്പററി എന്തെങ്കിലും പറഞ്ഞു പരത്തുവാൻ ജനങ്ങൾക്കൊരു പ്രത്യേക വാസനയുണ്ട്. ചിലരെങ്കിൽ കുമാരപിള്ളയുടെ കുഡുംബജീവിതം എണ്ണികളും വെച്ചുകൊടുത്തു. അദ്ദേഹത്തിന്നു തെക്കെവിടെയൊ ഒരു ഭാര്യയുണ്ടെന്നും കുട്ടിയുണ്ടെന്നും അവർ പറഞ്ഞു പരത്തി. അതിൽ വാസ്തവമില്ലെന്നില്ല. മാസംതോറും അവക്ക മുന്നൂറുരൂപ്പികവീതം അദ്ദേഹം അയക്കുന്നുണ്ട്. മാത്രമല്ല, ഒരിയ്ക്കൽ അദ്ദേഹം അതിനെപ്പററി തന്നോടുതന്നെ പറകയുമുണ്ടായിട്ടുണ്ട്. തക്കതായ കാരണത്താൽ ഉപേക്ഷിയ്ക്കേണ്ടിവന്നുവെന്നാണ് പറഞ്ഞതു. ആ സംസാരം അദ്ദേഹത്തിന്നിഷ്ടമില്ല. അവരുടെ കത്തുകൾ വരാറില്ല. അങ്ങോട്ടെഴുതാറുമില്ല.

ഒമ്പതു വയസ്സു മുതൽ താൻ അദ്ദേഹത്തെ സഹായിച്ചുവന്നു. എന്തിനും ശേഖരൻ വേണം. വല്ല ദിവസവും താൻ കിടപ്പിലായാൽ രോഗികൾക്ക ഒട്ടിനമാണ്. താനില്ലാതെ അദ്ദേഹം ഓപ്പറേഷൻ

മുറിയിൽ കടക്കുകയില്ല. എല്ലാം മരുന്നുകളും ശേഖരൻതന്നെ കൂട്ടിക്കൊടുക്കണം. വേറൊരാളായാൽ നേരെയാവില്ല വെറും വിശ്വാസം മാത്രമാണ്.

കാലങ്ങൾ ഉരുണ്ടുപോയി. ആ പഴയ പെങ്കുളംവു നിന്നതെവിടെ? അളന്നുനോക്കണം! മരങ്ങൾ മുറിയ്ക്കപ്പെട്ടു. മണിസൌധങ്ങൾ ഉയന്നു. പൂന്തോട്ടങ്ങൾ തഴച്ചുവന്നു. മദ്ധ്യവയസ്കൻ വൃദ്ധനായി. ബാലൻ തരുണനായി

പൊന്നിൻപൂച്ചിൽപൂവ്വം മറക്കം ഡോക്ടർ കുമാരപിള്ളയുടെ അവകാശികളായി വേറെ ആരുമില്ല. ഉണ്ടെങ്കിൽത്തന്നെ അദ്ദേഹം അവക്കൊക്കം ഒരു പൈ കൊടുക്കുകയുമില്ല. പല അപവാദങ്ങളും പറഞ്ഞുനടന്ന യോഗ്യന്മാരിൽ ചിലർതന്നെ അപേക്ഷാഹർജിയുമായി തന്റെ മുമ്പിൽ ഹാജരായി. തുമന്ദസ്മിതം തൂകി. കാരണം, അവക്ക പ്രായം ചെന്ന പെൺമക്കളുണ്ടു്. കാലം മാറിയ മാറാം!............

ആ ദിവസം!!........തകിലും നാഗസ്വരവും മുഴങ്ങി. തോരണങ്ങൾ തൂക്കിയ പന്തലിന്റെ മേക്കട്ടിയിൽ സ്വണ്ണനിറത്തിലുള്ള തകിടുകൾ പതിച്ചിരുന്നു. ഈന്തപ്പട്ടകൾക്കുള്ളിൽ മറച്ചുവെച്ച ദീപങ്ങൾ മഴവില്ലുകൾപോലെ സപ്തവണ്ണത്തിലുള്ള പ്രഭാപ്രവാഹങ്ങൾ ഉളവാക്കി ആ പൂപ്പന്തൽ ഒരു രാജധാനിയായിരുന്നു. അവിടെ സന്നിഹിതരായവരൊ, അന്നാട്ടിലെ മന്നന്മാർ നടുവിൽ അവരുടെ നായകനായി കുമാരപിള്ളയും ഒരു ചാരുകസാലയിൽ ഇരുന്നു.

ആർപ്പുവിളികൾ ഉയന്നു. പ്രശാന്തനിശ്ശബ്ദത പരന്നു ചന്ദനത്തിന്റെയും മുല്ലപ്പൂവിന്റെയും സുഗന്ധത്തിൽ നീരാടിവന്ന ബാലാനിലൻ കൊളുത്തിവെച്ചിരുന്ന നിലവിളക്കിന്റെ നാളത്തെ ഒന്നു ചലിപ്പിച്ചു. കയ്യിൽ വരണമാല്യവുമായി അവൾ പ്രത്യക്ഷപ്പെട്ടു കാന്തിപൂരത്തിൽ മുഴുകിയ അവിടം സ്വർഗ്ഗത്തിന്റെ ഒരു ഭാഗമാണെന്നു തോന്നും. ലീവൾ ദേവാംഗനയെപ്പോലെ സുന്ദരിയായിരുന്നു. മദനരസം തുളുമ്പുന്ന കണ്ണുകൾ ആരോഗ്യം വഴിഞ്ഞൊഴുകുന്ന ദേഹം. ആ അനാഘ്രാതപുഷ്പത്തെ സ്പശിപ്പാൻ മടി തോന്നും.

ശേഖരൻനായക്ക നല്ല ഓർമ്മയുണ്ടു്—അയാൾ ഇതികത്തവ്യതാമൂഢനായി കുമാരപിള്ളയുടെ മുഖത്തേയ്ക്കു നോക്കി. അദ്ദേഹത്തിന്റെ വലിയ കണ്ണുകൾ അവളെത്തന്നെ തുറിച്ചുനോക്കിക്കൊണ്ടിരുന്നു പൈതൃകമായ വാത്സല്യമല്ലാതെ ആ കറുത്ത കണ്ണുകളുടെപുറവും ക്രൂരതകൾ തിങ്ങിക്കൂടിയതു താൻ കണ്ടില്ല.

മാധവിയ്ക്കു മാംസളമായ ശരീരമുണ്ടു്; അതുമാത്രമെയുള്ളു. ആദ്യരാത്രിയിൽത്തന്നെ താനും അവളും തമ്മിലുള്ള അന്തരം അനുഭവപ്പെട്ടു. ആ പുറംമോടിയല്ലാതെ അവൾക്കൊന്നും ഇല്ല പണത്തിനോടൊഴികെ ആരോടും സ്നേഹമില്ല. സ്നേഹിപ്പാൻ കഴികയുമില്ല അവളുടെ ഹൃദയം വെറുമൊരു മാംസക്കട്ടയാണു.

പത്തു കൊല്ലം വഴുതിപ്പോയി അക്കാലമത്രയും ആ ജനാരാദ്ധ്യനായ മനുഷ്യൻ അധമന്മാരുടെ അഗാധഗത്തത്തിലേക്കു വെമ്പിക്കൊണ്ടിരുന്നു.

കാമാന്ധതയ്ക്കും ദ്രവ്യാരയ്ക്കും ഫലങ്ങളുണ്ടായി—ലക്ഷ്മിയും മാധവനും അവർ തന്നെ 'അച്ഛൻ, എന്നു വിളിയ്ക്കുന്നു! ആവശ്യപ്പെട്ടാൽ ആ പദത്തെ അവർ ഇങ്ങിനെ വ്യാഖ്യാനിയ്ക്കും: ഏകാന്തതയെ ഇഷ്ടപ്പെടുന്ന ഒരു കരിങ്കുരങ്ങ് മുത്തച്ഛനു സ്നേഹമാണു്. അമ്മയോടു സംസാരിക്കാറില്ല. ശുണ്ഠിയെടുപ്പിച്ചാൽ പല ഗോഷ്ടികൾ കാട്ടം..........ഞങ്ങളുടെ കളിപ്പാട്ടം.

'ഛൾഹിം, 'ഛൾഹിം, എന്ന മണിശിഞ്ജിതം മുഴക്കി, ഒക്കത്തു കൈ കുത്തി നൃത്തം വെച്ചുകൊണ്ടു ഏഴു വയസ്സുള്ള ഒരു ബാലിക അയാളുടെ മുമ്പിലേയ്ക്കു വന്നു അവൾ വലംകൈ ശേഖരൻനായരുടെ നേക്ക നീട്ടി, ഒന്നു വളഞ്ഞു ചുവടുവെച്ച് പാടി 'കാക്കക്കയിലെ കരിങ്കുയിലേ—കാലം മാറിയതറിഞ്ഞില്ലെ', അകത്തുനിന്നു കുമാരപിള്ള ഗജ്ജിച്ചു 'കമലം ഇങ്ങട് പോ!', അവൾ പൊട്ടിച്ചിരിച്ചു ഓടിയൊളിച്ചു അതാണു ലക്ഷ്മി മാധവൻ ഇതിലും വികൃതിയാണു. പെണ്ണേ! കാലം മാറിയതറിഞ്ഞോ അറിഞ്ഞു!!

ശേഖരൻനായർ ചുമച്ചു തുപ്പി. വീണ്ടും ചുമച്ചു രക്തപങ്കിലമായ ഒരു കഫക്കട്ട ആ ഇരുമ്പഴികളിലൂടെ പുറത്തേയ്ക്കു ചാടി. ഡാക്ടർ ഈ രഹസ്യം അറിഞ്ഞിട്ടില്ല. താൻ അറിയിയ്ക്കുകയുമില്ല. രോഗം മൂദ്ധന്യത്തിലെത്തിയാൽ ഒരുപക്ഷെ മനസ്സിലാക്കിയേയ്ക്കും. അപ്പോളല്ലെ!

ഗഗനം കറുത്തിരുണ്ടു മഴ തുമ്പിക്കൈവണ്ണത്തിൽ കോരിച്ചൊരിഞ്ഞുതുടങ്ങി. അയാൾ ആലോചന തുടന്നു:

അതുപോലെയുള്ള ഒരു കാളരാത്രിയിലാണു തന്റെ സംശയം ബലപ്പെട്ടതു. ഒരാൾ തന്റെ ഭായ്യയുടെ കിടയ്ക്കയിൽനിന്നു എഴുനേററുപോയപോലെ തോന്നി അവൾ ഉമ്മറപ്പടിയ്ക്കടുത്താണു കിടക്കാറ്. വിളക്കിട്ടപ്പോൾ ഒരാളുന്നില്ല. പക്ഷെ 'നാട്ടു,വെളിച്ചത്തിൽ ആ രൂപം കണ്ടു........വലംകാൽ വലിച്ചുതേച്ചു നടക്കുന്നു. കുമാരപിള്ളയുടെ വലംകാലിന്മേൽ വാതത്തിന്റെ ഉപദ്രവമുണ്ടായ കാലത്താണു്.

അതിനുമുമ്പിലും ചില സംശയങ്ങൾ തോന്നാതിരുന്നില്ല. പക്ഷെ ആ കാഴ്ച തന്റെ ഹൃദയത്തിൽ

ഒരെരിച്ചലുണ്ടാക്കി. ലക്ഷോപലക്ഷം തീപ്പൊരികൾ അതിൽക്കിടന്നു ചുഴന്നു. ആ മനുഷ്യകീടത്തെ ചുട്ടെരിച്ചു പൊടിയാക്കാൻ തനിയ്ക്കു തോന്നി. കണ്ണുകൾ പുകഞ്ഞു. ചെവികൾ മൂളി. തലയ്ക്കുള്ളിൽ തേനീച്ച 'കറപറ പറന്നു' പകതി എഴുന്നേററതാണു. അപ്പോളേയ്ക്കും ഒരു തണുത്ത കൈ നഗ്നമായ തൻെറ മാറിടത്തിൽ വന്നുവീണു. അതവളുടെതായിരിക്കണം. ആ കൈ തട്ടിനീക്കപ്പെട്ടു. പക്ഷെ അതിനെന്തൊ ശക്തിയുണ്ട്—ഒരു ദ്രവീകരണശക്തി. തൻെറ ദേഹം തണുത്തു മരവിച്ചതും തിളച്ച ചോരയുടെ ആവിപോലെ കണ്ണിൽനിന്നും മൂക്കിൽനിന്നും വെള്ളം വന്നതും........അയാളോർത്തു.

മൃഗമായി മാറിയ താൻ വീണ്ടും മനുഷ്യനായി. നനുത്ത ചിന്തകൾ മടങ്ങിവന്നു. താൻ മുതിർപ്പെട്ടത് എന്തൊരാളെ ആരെയാണ്? തൻെറ അച്ഛനും അമ്മയുമായ അദ്ദേഹത്തെ........പിച്ചപ്പാളയെടുത്തുവന്ന ഒരു തെണ്ടിച്ചെറുക്കനു സ്വപ്നത്തിൽപ്പോലും കണികാണാൻ കഴിയാത്ത ഐശ്വര്യസുഖങ്ങളെ ദാനംചെയ്ത ആ ദീനദയാലുവിനെ!

കൃതജ്ഞതയ്ക്കതിരില്ല. ത്യാഗത്തിന്നും അതിരില്ല. അതങ്ങനെ നടക്കട്ടെ. തൻെറ സർവ്വസ്വവും അദ്ദേഹത്തിൻെറയാണു. പക്ഷെ അവളോ? അവളെപ്പറഞ്ഞിട്ടു കാര്യമില്ല.

അന്നാണ് ആദ്യമായി ആ ചുമ വന്നത്—ശ്വാസകോശത്തിൽ കഠിനമായ വേദനയും.

അന്നുമുതൽ താനും അവളും ഒരു മുറിയിലല്ല കിടക്കാറ്. അവൾക്കതിൽ യാതൊരല്ലലുമില്ല.....

അവൾ ഇന്നു രണ്ടു പെററ തള്ളയാണു. ദേഹകാന്തിയൊക്കെ മങ്ങിക്കഴിഞ്ഞു. മാംസപേശികളെല്ലാം ഉരുണ്ടു കനത്തുകഴിഞ്ഞു. കണ്ണുകളുടെ ചുവട്ടിൽ ചുളിവുകൾ വീണു. മുടി പകുത്ത വരയ്ക്കു വീതിംവച്ചു. അവിടെയുള്ള മുടിയുടെ നിറം ചെമ്പിച്ചിട്ടുണ്ട്. അത്രയ്ക്കൊന്നും വയസ്സായിട്ടല്ല. വൃദ്ധനുമായ സാഹചര്യംകൊണ്ടാവാം.

കുമാരപിള്ളയൊ, പഴയ കുമാരപിള്ളയുടെ പിശാചാണു. തല മുണ്ഡനംചെയ്യിട്ടുണ്ട്. കണ്ണുകൾക്കു കാഴ്ച പോര. എപ്പോളും നീലച്ചില്ലുള്ള കണ്ണട വെച്ചുകൊണ്ടാണ്. കൃത്രിമപ്പല്ലുകൾ കാട്ടിചിരിയ്ക്കുമ്പോൾ ആ ശുശ്രൂഷാമന്ദിരത്തിലെ അസ്ഥികൂടത്തെ ഓർമ്മവരും. ദേഹമാസകലം ഒരുതരം ചൊറയുണ്ട്. പുറത്തിറങ്ങാറില്ല. ശുശ്രൂഷാമന്ദിരത്തിലേയ്ക്കു വേറെ ഡോക്ടർമാരെ നിയമിച്ചിട്ടുണ്ട്. അവരുടെ സംശയങ്ങൾ തീർത്തുകൊടുക്കും. അദ്ദേഹത്തിനു ശസ്ത്രക്രിയ നടത്താൻ വയ്യ. കൈകൾ വിറയ്ക്കും. പ്രായം അറുപതിലപ്പുറമായി. സന്ധ്യയ്ക്കു അല്പം രാമകഥ കേട്ടിരിയ്ക്കണം. രാമായണംവായനയുണ്ട്.

ഏകാന്തതയുടെ ഒരു ചൂളംവിളി ആ മുറിയിൽ മുഴങ്ങി—അല്പനേരത്തേയ്ക്കുമാത്രം. അദ്ദേഹം ശേഖരനെ വിളിച്ചു—ആ പഴയ വിളിതന്നെ. അയാൾ വിളി കേട്ടു, ഒന്നു ചുമച്ചു എഴുന്നേററു.

അപ്പോളേക്കും മഴ പെയ്തടങ്ങിയിരുന്നു. ശേഖരൻനായർ ജനാലവഴി തെളിഞ്ഞ ആകാശത്തേയ്ക്കു നോക്കി.

അവിടെ അനന്തകോടി നക്ഷത്രങ്ങൾ മിന്നിത്തിളങ്ങുന്നു.




# KSHEERABALA

101 Times Medicated.
For Rheumatisum & Heart Troubles. Bottled by
GOPI BROTHERS, GURUVAYUR.
Buissiness hours: 7-30 A. M. to 8 P M. Sunday: 7-30 A. M to 1 P. M.

101 ആവർത്തിച്ച

## ക്ഷീരബല.

വില ഔൺസ് 1-ക്ക് 6 ക

ഗോപി ബ്രദേഴ്സ്, ഗുരുവായൂർ.

# ഐക്യകേരളവും തിരുവിതാംകൂറും

കെ. പി. ശങ്കരമേനോൻ; ബി എ; ബി. എൽ.

ഭാഷയുടേയും സംസ്കാരത്തിന്റെയും അടിസ്ഥാനത്തിന്മേലാണ് ഭാവിയിലെ ഭാരതത്തിലെ പ്രവിശ്യകൾ രൂപവൽക്കരിക്കേണ്ടതെന്ന അഭിപ്രായത്തിന്നു പ്രാബല്യം ദൈനംദിനം വർദ്ധിച്ചാണ് വരുന്നതു. പ്രബുദ്ധരായ രാഷ്ട്രീയചിന്തകന്മാർ ഈ അഭിപ്രായം ആവിഷ്കരിച്ചുതുടങ്ങിയിട്ടും വളരെക്കാലമായി. എന്നാൽ കേരളക്കരയുടെ ഐക്യത്തെസംബന്ധിച്ച് കൊച്ചി മഹാരാജാവ് തിരുമനസ്സിൽനിന്നും ഉണ്ടായ പ്രഖ്യാപനം ഈ വമ്പിച്ച പ്രശ്നത്തിന്നു ഒരു പുതിയ ജീവൻ നൽകി.

ഇന്നു മൂന്നു രാഷ്ട്രീയ വിഭാഗങ്ങളായിതിരിഞ്ഞു കിടക്കുന്ന കേരളത്തിന്റെ പൂർവ്വകാലചരിത്രം, ആചാരങ്ങൾ, സംസ്കാരം മുതലായവയെപ്പററി ചിന്തിക്കാൻ തുടങ്ങുന്ന ഒരാൾക്കു, അവയുടെ അടിയിൽ ഐക്യത്തിന്നുള്ള മാർഗ്ഗങ്ങൾ തെളിഞ്ഞുകിടക്കുന്നതായി കാണാൻ യാതൊരു പ്രയാസവുമില്ല. എന്നാൽ ഇതു എങ്ങിനെയാണ് പ്രായോഗികമാക്കിതീർക്കേണ്ടതു എന്ന പ്രശ്നത്തിലേക്കു കടക്കുമ്പോഴാണ് അവിചാരിതങ്ങളായ പല കുഴപ്പങ്ങൾക്കും ഇടയാകുന്നതു. ഇതിന്നു പല കാരണങ്ങളും ഉണ്ടു്. ആദ്യത്തേതു കൊച്ചിയിലും, തിരുവിതാംകൂറിലും ഭരണകൃത്യം നടത്തുന്ന രാജാക്കന്മാരുടെ സത്തയാണ്. ഈ രാജസ്ഥാനങ്ങൾക്കു ഐക്യകേരളത്തിൽ നൽകേണ്ട പദവികൾ ഏതു? ഈ വിഷയത്തിൽ രാഷ്ട്രീയചിന്തകന്മാർക്കു അഭിപ്രായവ്യത്യാസം ഉണ്ടാവാൻ ഇടയുള്ളതാണ്.

ഭാഷയുടെ അടിസ്ഥാനത്തിന്മേൽ മാത്രം രൂപവൽക്കരിക്കണം ഭാവിപ്രവിശ്യകൾ എന്നും അതുകൊണ്ടു മലയാളഭാഷ പ്രചാരത്തിലുള്ള എല്ലാ പ്രദേശങ്ങളും ഐക്യകേരളത്തിനോടു ബന്ധിക്കപ്പെടണമെന്നും വരുമ്പോൾ, തിരുവിതാംകൂറിന് ഒരു പ്രത്യേക പ്രശ്നത്തെ നേരിടേണ്ടിവരുന്നു. കേരളത്തിന്റെ അതൃത്തികൾ അതിപുരാതനകാലം മുതല്ക്കുതന്നെ ഗോകർണ്ണംമുതൽ കന്യാകുമാരിവരെ എന്നു തിട്ടപ്പെടുത്തിയിട്ടുണ്ടു്. തിരുവിതാംകൂറിന്റെ ഇന്നത്തെ തെക്കെ അതിരും കന്യാകുമാരിതന്നേയാണ്. എന്നാൽ കന്യാകുമാരിക്ക് ഏററവും അടുത്തു സ്ഥിതിചെയ്യുന്ന തിരുവിതാംകൂറിലെ രണ്ടുമൂന്നു താലൂക്കുകളിലും ദേവികുളം ചെങ്കോട്ട മുതലായ സ്ഥലങ്ങളിലും പ്രചാരത്തിലിരിക്കുന്ന ഭാഷ മലയാളമല്ല; തമിഴാണ്. ഭാഷയെ മാത്രം ആധാരമാക്കി സംസ്ഥാനങ്ങൾ നിർമ്മിക്കണമെന്നു വരുമ്പോൾ. ഈ താലൂക്കുകൾക്കു കേരളസംസ്ഥാനത്തിൽ തീർച്ചയായും സ്ഥാനം ഇല്ല. അവ അവയോടു തൊട്ടുകിടക്കുന്ന തമിഴ്നാട്ടിലെ ഭാഗങ്ങൾ ആയിരിക്കാൻമാത്രം യോഗ്യതയുള്ളവയാണ്. എന്നാൽ ആ താലൂക്കുകളിലെ സംസ്കാരത്തെപ്പററി ആരായുക. അവിടത്തെ ഹിന്ദുക്കളും മഹമ്മദീയരും മരുമക്കവഴിക്കാരാണ്. അവരുടെ ചരിത്രം, കേരളത്തിന്റെ ഒരു ഭാഗമായ തിരുവിതാംകൂർ ചരിത്രത്തോടു ഇടകലർന്നു കിടക്കുന്നു ഐക്യകേരളസൃഷ്ടി പ്രായോ

ഗിമാക്കുവാൻവേണ്ടി നാം ഈ തമിഴ സംസാരിക്കുന്ന കേരളീയരെ എന്തുചെയ്യണം? ഇവരെ കേരളസംസ്ഥാനത്തിൽനിന്നു—അഥവാ ഭാവിയിലെ ഐക്യകേരളത്തിൽനിന്നും—ഒഴിവാക്കുകയാണെങ്കിൽ അതു നമ്മുടെ ധനസ്ഥിതിയെ എങ്ങിനെ സ്പർശിക്കും എന്നുള്ളതും നോക്കേണ്ടതാണ്.

ഐക്യകേരളസ്ഥാപനത്തോടു അനുകൂലിക്കുന്ന ഒരു രാജസ്ഥാനമാണ് ഇന്നു കൊച്ചിയിലുള്ളതു. പോരെങ്കിൽ മേൽ പറഞ്ഞതുപോലെയുള്ള ഒരു പ്രശ്നം കൊച്ചിയേയൊ, മലബാറിനേയൊ അലട്ടുന്നുമില്ല. ആ കാരണങ്ങളാൽ ഐക്യകേരളസൃഷ്ടിയോടു ഈ രണ്ടു പ്രദേശങ്ങൾക്കും യോജിക്കുവാൻ പ്രയാസമില്ല. എന്നാൽ തിരുവിതാംകൂറിൻെറ സ്ഥിതി അതല്ല. ഒരാദർശമെന്ന നിലയിൽ ഐക്യകേരളസ്ഥാപനത്തെ ആനുകൂലിക്കുന്നവരാണു തിരുവിതാംകൂറിലെ മലയാളിഅഭ്യസ്ഥവിദ്യരിൽ ഭൂരിഭാഗവും എന്നു നമുക്കു പറയാൻകഴിയും. എന്നാലും അതിനെ ഉടനെ തന്നെ പ്രയോഗത്തിൽ കൊണ്ടുവരുകയെന്നുള്ളതു അത്ര എളുപ്പത്തിൽ നിർവ്വഹിക്കാൻ കഴിയുന്ന ഒരു കാര്യമല്ലയെന്നാണ് ഇന്നത്തെ തിരുവിതാംകൂർ ഗവമ്മേണ്ടിൻെറ നയത്തിൽനിന്നു നാം അനുമാനിക്കേണ്ടതു. തിരുവിതാംകൂർ ഗവമ്മേണ്ടിൻെറ സാരഥ്യംവഹിക്കുന്ന സർ സി പി. ഈ ഐക്യകേരളപ്രസ്ഥാനത്തോടു ഒട്ടും തന്നെ അനുഭാവമില്ലാത്ത ഒരു വ്യക്തിയാണ്. അദ്ദേഹത്തിൻെറ അഭിപ്രായത്തെ പിൻതാങ്ങുന്നവരായിരിക്കും തിരുവിതാംകൂറിലെ തമിഴരിൽ ഭൂരിഭാഗവും. എന്നാൽ ഈ ഒരു കാരണംകൊണ്ടു ഐക്യകേരളം പ്രായോഗിക രാഷ്ട്രീയപ്രശ്നത്തിൽനിന്നും വിദൂരമായി സ്ഥിതിചെയ്യുന്നുയെന്നു പറയുന്ന വാദത്തെ കാര്യമായി എടുക്കേണ്ടതില്ല.

നാട്ടുരാജാക്കന്മാരുടെ കീഴിൽ സ്ഥിതിചെയ്യുന്ന കൊച്ചിയും, തിരുവിതാംകൂറും വിയോജിക്കുന്നപക്ഷം,—മലബാറും മലയാളഭാഷ പ്രചാരത്തിലുള്ള തെക്കൻ കന്നാടകജില്ലയുടെയും, നീലഗിരിയുടെയും, കോയമ്പത്തൂരിൻെറയും ഭാഗങ്ങളും ഒന്നിച്ചുചേർത്താൽതന്നെ ഭാവിഭാരതത്തിലെ ഒരു പ്രവിശ്യയായിതീരാൻ തക്ക വിസ്തീർണ്ണം ഉണ്ടാവുന്നതാണ്. സിൻഡിനും, വടക്കുപടിഞ്ഞാറൻ അതൃത്തിദേശങ്ങൾക്കും ഒരു പ്രവിശ്യയുടെ സ്ഥാനം ലഭ്യമാകാമെങ്കിൽ എന്തുകൊണ്ടു ഈ പ്രദേശങ്ങൾക്കും മദ്രാസിൽനിന്നു വേർതിരിഞ്ഞു ഒരു പ്രവിശ്യയായി രൂപാന്തരപ്പെടാൻ കഴിയുകയില്ലാ?

കേരളത്തിലെ നാട്ടുരാജ്യങ്ങളാണ് ഐക്യകേരളസ്ഥാപനത്തിനെ ഒരു കുഴഞ്ഞ പ്രശ്നമാക്കിത്തീക്കുന്നതു. കേരളത്തിനെ മദ്രാസിൽനിന്നു വേർതിരിക്കുന്നതായാൽ ഏതുമാതിരി ഭരണഘടനയാണ് അവിടെ വേണ്ടതു? ആ ഭരണഘടനയിൽ ഈ നാട്ടുരാജ്യങ്ങളുടേയും, രാജസ്ഥാനങ്ങളുടേയും സ്ഥിതി എന്തായിരിക്കും കൊച്ചിയിലും, തിരുവിതാംകൂറിലും പരിപൂർണ്ണമായ ഉത്തരവാദഭരണത്തിനുള്ള പ്രക്ഷോഭണം ഇന്നും ശക്തിയായി നടന്നുകൊണ്ടിരിക്കുകയാണ്. കൊച്ചിയിൽ മിക്കവാറും ആ പ്രക്ഷോഭണം വിജശ്രീലാളിതമായിയെന്നുതന്നെ പറയാവുന്നതാണ്. അയൽപ്രദേശങ്ങളിലെ സംഭവങ്ങളുടെ അലയടി തിരുവിതാംകൂറിലും ഉണ്ടാകാതെയിരിക്കുകയില്ല. അങ്ങിനെ ഉത്തരവാദഭരണം തിരുവിതാംകൂറിൽ സ്ഥാപിതമാകുമ്പോൾ, തീച്ചയായും അന്നത്തെ ഗവമ്മേണ്ടു ജനഹിതത്തെ ആദരിക്കുന്ന ഒന്നായിരിക്കും എന്നുവേണം വിചാരിക്കാൻ. ഐക്യകേരളസ്ഥാപനത്തെപ്പററി തിരുവിതാംകൂറിൻെറ പ്രതിനിധിയായി അഭിപ്രായം പുറപ്പെടുവിക്കാ

ത്തിൽ കൊച്ചിയൊ ? കൊച്ചി വിഷമമേറിയ രാഷ്ട്രീയാന്തരീക്ഷത്തിലൂടെ കടക്കുവാൻ നോക്കുകയായിരുന്നു. കൊച്ചി ഇന്ത്യൻ രാഷ്ട്രീയ നഭോ മണ്ഡലത്തിലാകട്ടെ, നാട്ടുരാജ്യപ്രമുഖന്മാരുടെ സദസ്സുകളിലാവട്ടെ, ലോകരംഗത്തിലാവട്ടെ ഏറിയ കാലമായി വലിയ സ്ഥാനമില്ലാതെ അടങ്ങിയൊതുങ്ങിക്കഴികയാണ്. പോർത്തുഗീസുകാരും ഡച്ചുകാരും ഇന്ത്യയിലാദ്യം വന്നു വ്യാപാരകേന്ദ്രങ്ങൾ സ്ഥാപിച്ചും, പിന്നീടവർക്കു സാമ്രാജ്യക്കൊതി വരികയാൽ പടപൊരുതുകയും ചെയ്ത ആ കാലം മുതൽക്കെ കൊച്ചിയും യൂറോപ്പുമായി (ആധുനികലോകത്തിൽ) ബന്ധമുണ്ടായിത്തീർന്നിട്ടുണ്ടെങ്കിലും, അന്നത്തെ പെരുമ്പടപ്പുസ്വരൂപവും ഇന്നത്തെ കൊച്ചിയും തമ്മിൽ അജഗജാന്തരമുണ്ട്. തിരുവിതാംകൂറിൽ ഏതു ചെറിയ കാര്യവും വലിയ ഒച്ചപ്പാടുണ്ടാക്കും; ഒച്ചപ്പാടുണ്ടാക്കുന്നതാണ് — പ്രസിദ്ധീകരണവും പ്രചാരവേലയുമാണ് — ലോകസമക്ഷം തിരുവിതാംകൂറിനെ ഉയർത്തിക്കാണിക്കുവാൻ മികച്ച ആയുധമെന്നു ഭരണവിദഗ്ദ്ധനായ സർ സി. പി. നന്നായി ഗ്രഹിച്ചിട്ടുണ്ട്. എന്നാൽ കൊച്ചിയിൽ എത്ര വലിയ കാര്യവും — ശത്രുക്കളുടെ പ്രചാരമില്ലാത്തപക്ഷം — വലിയ ഒച്ചപ്പാടുണ്ടാക്കുകയില്ല. തന്റെ പ്രചാരണപ്രസിദ്ധീകരണായുധങ്ങളായി സർ സി പി. ഇന്ത്യയിലെ പല പ്രസിദ്ധ വാർത്താവിതരണസ്ഥാപനങ്ങളെയും സ്വാധീനപ്പെടുത്തിവെച്ചിട്ടുണ്ടെന്നുള്ളതും ഈയവസരത്തിൽ സ്മരണീയമാണ്.

എന്നാൽ സർ സി പി.യുടെ ഏതു പ്രചാരണസാമർത്ഥ്യത്തെയും തൃണവൽഗണിച്ചുകൊണ്ടത്രെ കൊച്ചി ഇന്നു വീണ്ടും ലോകരംഗത്തു സ്തുത്യർഹമാംവിധം തലയുയർത്തിവന്നു നില്ക്കുന്നു. പുരോഗമനവാദികളെപ്പോലും അത്ഭുതപ്പെടുത്തിയിരിക്കുന്നു. തിരുവിതാംകൂർ, കൊച്ചി, മലബാർ കൂട്ടുകെട്ട് — ഐക്യകേരളം — സൃഷ്ടിക്കുവാനുള്ള തന്റെ ആഗ്രഹവും സന്നദ്ധതയും കൊച്ചിരാജാവു പെട്ടെന്നു പ്രത്യക്ഷമാക്കിട്ടുള്ളതു ഇന്ത്യയുടെ ഭാവിഭരണഘടന മൂശയിലിരിക്കുന്ന ഈ അവസരത്തിൽ, നാട്ടുരാജ്യഇന്ത്യയും ഇന്നു ബ്രിട്ടീഷാധിപത്യത്തിൽ ഭരിക്കപ്പെടുന്ന ഇന്ത്യയും തമ്മിലുണ്ടായിരിക്കേണ്ട പരസ്പരബന്ധങ്ങളെക്കുറിച്ചു അനേകതരം ഊഹാപോഹങ്ങളും വാദകോലാഹലങ്ങളും നടക്കുന്ന ഈ ഘട്ടത്തിൽ, ഏറ്റവും സന്ദർഭോചിതവും ആദരണീയവും സ്തുത്യർഹവുമായിട്ടുണ്ടെന്നു ഭാരതീയവന്ദ്യനേതാക്കന്മാരായ പലരും പുകഴ്ത്തീട്ടുള്ളതിൽനിന്നു തന്നെ സുവ്യക്തമായിട്ടുണ്ടല്ലൊ. ഐക്യകേരളം സൃഷ്ടിക്കാൻ കച്ചകെട്ടി പുറപ്പെട്ട കൊച്ചിരാജാവു തന്റെ സ്വന്തരാജ്യത്തു ഒന്നാമതായി പ്രജായത്തഭരണവും അതോടൊപ്പം നടപ്പാക്കീട്ടുള്ള ആ ചരിത്രപ്രസിദ്ധമായ സംഗതിയും ഇന്നു കൊച്ചിരാജ്യത്തെ ഇന്ത്യയിലെ മററു നാട്ടുരാജങ്ങളുടെയെല്ലാം മുന്നണിയിൽ നിർത്തിയിരിക്കുന്നു. അങ്ങിനെ തന്റെ പ്രജകളുടെ സ്നേഹത്തിന്നും ബഹുമാനത്തിന്നും മാത്രമല്ല, ഉൽപ്പതിഷ്ണുക്കളായ ലോകരുടെ മുഴുവൻ പ്രശംസക്കും ബഹുമാനത്തിന്നും ഇപ്പോഴത്തെ മഹാരാജാവു പാത്രമായിത്തീർന്നുകഴിഞ്ഞു. കൊച്ചിയുടെ നവോദയമാണതു; മേൽക്കുമേൽ കൊച്ചി അഭിവൃദ്ധിപ്പെടുന്ന ശുഭലക്ഷണങ്ങളും കാണുന്നുണ്ട്. കൊച്ചിയുടെ ഭാവിശ്രേയസ്സും പുരോഗതിയും അവിടുത്തെ പ്രജകളിലും അവരുടെ തിരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളേയുമാണാശ്രയിച്ചിരിക്കുക.

എന്നാൽ തിരുവിതാംകോടൊ ? "അമേരിക്കൻ മാതൃക"യാണു സർ സി. പി. അവിടെ അവതരിപ്പിക്കാൻ പോകുന്നതെന്നു പറയാൻ തുടങ്ങീട്ടു മാസം ഒൻപതു കഴിഞ്ഞുവെങ്കിലും അവിടെ പുതിയ ഭരണഘടനയുടെ ശബ്ദംകൂടിയില്ലിപ്പോൾ ! അതിരിക്കട്ടെ. ഐക്യകേരളം സ്ഥാപിക്കുവാനുള്ള തന്റെ അഭിവാഞ്ഛ

കൊച്ചി മഹാരാജാവു പ്രഖ്യാപിച്ചതു് സർ സി. പി യെ "ഇഞ്ചി" പിടിപ്പിച്ചു; തന്നോടു മുൻകൂട്ടി ചോദിക്കാതെ ഇത്തരമൊരു "അധികപ്രസംഗ"ത്തിനു കൊച്ചിയിലെ മഹാരാജാവു ഒരുമ്പെടുകയൊ? എന്നതാണു സചിവോത്തമൻെറ തലച്ചോറിൽ കോളിളക്കമുണ്ടാക്കിയ പ്രധാന സംഗതി. ഏതു കാര്യത്തിലും താൻ മുന്നിൽ എന്നു ലോകദൃഷ്ടിയിൽ കാണിയ്ക്കുവാൻ ജാഗരൂകനായ സർ സി. പി. ഇന്നു കൊച്ചി മഹാരാജാവിൻെറ മനഃസംസ്കാരവും വിശാലവീക്ഷണവും നിമിത്തം അനേക നൂററാണ്ടുകൾക്കു പിന്നിലാക്കപ്പെട്ടു എന്ന കനത്തൊരീർഷ്യതയും സചിവോത്തമനുണ്ടായിട്ടുണ്ടാവണം. എന്നാൽ ഇതൊന്നും പുറത്തു "പച്ച"യായി പറയുക നയവൈകല്യമാണെന്നു അദ്ദേഹത്തിന്നറിയാം. എങ്കിലും തനിക്കുള്ള വിരോധം അദ്ദേഹത്തിനു പ്രത്യക്ഷപ്പെടുത്താതിരിക്കാനും നിവൃത്തിയില്ല.

സെർ സി പി. ഐക്യകേരളത്തെ അവഹേളിക്കാൻ പറയുന്ന കാരണങ്ങളെന്താണ്? മദിരാശിയിൽനിന്നൊ കോഴിക്കോട്ടുനിന്നൊ താൻ—അല്ല, തിരുവിതാംകൂർ ഗവർമ്മെണ്ടു — കല്പനകൾ സ്വീകരിക്കാൻ തയ്യാറല്ല! അതൊന്നു. രണ്ടാമതു: തിരുവിതാംകൂറിൻെറ തെക്കെത്തലയ്ക്കൽ കുറെയേറെ—മൂന്നു ലക്ഷമെന്നു അദ്ദേഹം പറയുന്നു—തമിഴർ നിവസിയ്ക്കുന്നതിനാൽ ഐക്യകേരളത്തിൽ അവരുടെ സ്ഥാനം അപകടത്തിലായേയ്ക്കും! ഈ രണ്ടു കാര്യങ്ങളും ഒഴികഴിവായി സചിവോത്തമൻ രാമസ്വാമിഅയ്യരെപ്പോലെ ഭരണവൈദഗ്ദ്ധ്യവും, അഗാധപാണ്ഡിത്യവും തികഞ്ഞ ഒരു രാഷ്ട്രീയ ചിന്തകൻ തട്ടിമൂളിയ്ക്കുന്നതു സാഹസികമല്ലെ?

ഐക്യകേരളത്തിൻെറ അടിസ്ഥാനതത്വമെന്തെന്നു സെർ സി പി മറന്നുകളഞ്ഞു. ഭാഷ, ആചാരങ്ങൾ, പ്രകൃതി, സംസ്കാരം മുതലായവയാൽ ഒററയായി നില്ക്കുന്നുവെങ്കിലും ഇന്നു ഛിന്നഭിന്നമായിക്കിടക്കുന്ന മലബാർ–കൊച്ചി–തിരുവിതാംകൂറിനെ സംയോജിപ്പിച്ചു്, മൂപ്പക്കും ഒരുപോലെ സ്വാതന്ത്ര്യമുള്ള ഒരു പ്രജായത്തഭരണത്തിൽ വളർത്തിത്തീർക്കുകയാണു നമ്മുടെ ഉദ്ദേശ്യം. ഈ സംയോജനത്തിൽ കൊച്ചിയിലെയും തിരുവിതാംകൂറിലേയും രാജാക്കന്മാർക്ക ചിലചില വിട്ടുവീഴ്ചകൾ ചെയ്യേണ്ടിവരും, സംശയമില്ല. ഇന്നത്തെ കാലചക്രഭ്രമണത്തിൻെറ ഗതിവേഗത മിന്നലൊളിയെപ്പോലും അതിശയിക്കുന്നുവെന്നു തിരുവിതാംകൂർ ദിവാൻ കാണുന്നില്ലെ? കാലത്തിന്നനുകൂലമായവിധം ഭരണംനടത്താൻ കൂട്ടാക്കാത്ത ഭരണകൂടത്തിൻെറ അന്ത്യമെങ്ങിനെയെന്നും ചരിത്രം നമ്മെ പഠിപ്പിച്ചിട്ടില്ലെ? തികഞ്ഞ പ്രജായത്തഭരണം ഏറെയ കാലമായി നടപ്പുള്ള ഇംഗ്ലണ്ടിൽ ഇന്നും രാജാവിനോടു പ്രജകൾക്കുള്ള കൂറിന്നൊ, രാജാവിന്നു ഇംഗ്ലണ്ടിലെന്നല്ല ലോകത്തിൽതന്നെയുള്ള അന്തസ്സിന്നൊ വല്ല കുറച്ചിലുമുണ്ടോ? "അമേരിക്കൻ" മാതൃകയിൽ ഭരണഘടന സൃഷ്ടിക്കാനൊരുക്കമുള്ള സെർ സി. പി.യ്ക്കു ഒരു ഐക്യകേരള സബ്ഫെഡറേഷനിൽ തിരുവിതാംകൂർ യോജിക്കുന്നതിൽ എന്തു നഷ്ടമാണ്, ഏതപമാനമാണ് വരാനുള്ളതു? പുതിയ ഭരണഘടനയിലെ ഇന്ത്യൻ യൂനിയനിൽ ഒരു "യൂനിററ്"ആവാൻ തിരുവിതാംകൂർ മററു നാട്ടുരാജ്യങ്ങളെപ്പോലെ ഒരുക്കമില്ലെന്നുണ്ടോ? അതേവിധത്തിൽതന്നെ ഐക്യകേരളത്തിലും ഒരു സ്ഥാനമുണ്ടെങ്കിൽ വെമ്പനാട്ടുകായൽ കത്തിപ്പോകുമൊ?

മുൻപറഞ്ഞവിധം ഐക്യകേരളത്തിൽ ചേരുന്നതിനാൽ ചില്ലറ വിട്ടുവീഴ്ചകൾ വേണ്ടിവരുമെന്നോർത്തുമാത്രം യുവാവായ തിരുവിതാംകൂർ മഹാരാജാവിനെക്കൊണ്ടു ഐക്യകേരളത്തിൻെറ മുളനുള്ളിക്കളയിപ്പിക്കുന്നതു, കേരളസംസ്കാരത്തിൻെറയും കേരളാചാരത്തിൻെറയും കേരളചരിത്രത്തിൻെറതന്നെയും ആഴം

ൻ യഥാർത്ഥമായ അവകാശം ഉണ്ടായിരിക്കേണ്ടതു് ആ ഗവമ്മേണ്ടിന്നു് മാത്രമാണു്.

അതുകൊണ്ടു തിരുവിതാംകൂറിനു നേരിടേണ്ട രണ്ടു പ്രധാന പ്രശ്നങ്ങൾ ഉത്തരവാദഭരണപ്രശ്നവും, ഐക്യകേരളപ്രശ്നവും ആകുന്നു. ഇതിൽ ഉത്തരവാദഭരണം തിരുവിതാംകൂറിൽ നടപ്പായതിന്നുശേഷമാണു് ഐക്യകേരളസ്ഥാപനപ്രശ്നം പ്രായോഗികപ്രശ്നമായിത്തീരുന്നെങ്കിൽ കാര്യങ്ങൾക്ക സ്വച്ഛത വളരെയുണ്ടാവും പൊതുജനഹിതത്തെ ഭരണഘടനയിൽ പ്രതിബിംബിക്കാൻ സൌകര്യംകിട്ടാത്ത കാലത്തോളം ഐക്യകേരളപ്രശ്നം, തിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളം ശരിയായി തീരുമാനിക്കപ്പെടാൻ സാദ്ധ്യമല്ലാതെ വരുന്നതാണ് അതുകൊണ്ടു തിരുവിതാംകൂർ ജനതതി ഈ രണ്ടു പ്രശ്നങ്ങൾക്കും ഒരേ പ്രാധാന്യം നല്കേണ്ട ആവശ്യമില്ല. എന്നു് തിരുവിതാംകൂറിന്നു ഉത്തരവാദഭരണം കൈവരുന്നുവൊ, ആ നിമിഷംമുതൽ ഐക്യകേരളസ്ഥാപന വിഷയത്തിൽ തിരുവിതാംകൂറിന്നുള്ള എതിർപ്പുകൾ തീരുമെന്നാണ് എന്റെ അഭിപ്രായം. ജനങ്ങളോടു ചുമതലാബോധമുള്ള ഗവമ്മേണ്ടു് ജനഹിതത്തിന് വിപരീതമായി പ്രവർത്തിക്കുമെന്നു ചിന്തിക്കാൻ പാടുള്ളതല്ല പ്രഥമവീക്ഷണത്തിൽ കാണാവുന്ന കുഴപ്പങ്ങൾ പൌരസഞ്ചയത്തിന്റെ യഥാർത്ഥ പ്രാതിനിദ്ധ്യമുള്ള ഗവമ്മേണ്ടു് കാലാന്തരത്തിൽ തരണംചെയ്യുകതന്നെ ചെയ്യും. സംശയമില്ല.




## പരസ്യം

കൊച്ചി ആയുധനിയമപ്രകാരം തോക്കുകൾ കേടുതീർപ്പാനും കേടുള്ള സാധനങ്ങൾ മാററി പുതിയ സാധനങ്ങൾ ഉണ്ടാക്കികൊടുപ്പാനും തോട്ടത്തോക്കുകൾ നിറത്തോക്കുകളായി മാററുവാനും മററും ഞങ്ങൾക്ക ലൈസൻസ്സ് സിദ്ധിച്ചിട്ടുള്ളതനുസരിച്ച് ആവശ്യമായ പ്രവൃത്തികൾ കൃത്യമായി ഞങ്ങൾ ചെയ്തുകൊടുപ്പാൻ തയ്യാറുള്ളതാകുന്നു. ഇതിന്നുപുറമെ പൊട്ടാസ്സും മനോലയും, ഇവിടെ കിട്ടുന്നതാണ്.

**മോഡേൺ സ്റ്റോഴ്‌സ്,**

പടിഞ്ഞാറെ പ്രദക്ഷിണവഴി, തൃശ്ശൂർ.



Latest Varieties of Toilet Articles

**Where?**

DHARMAN & CO.,

**TRICHUR.**

# ആ രണ്ടു ചിത്രങ്ങൾ

## കേരളത്തിൻെറ ഭാവിയും കൊച്ചി തിരുവിതാംകൂർ വഴക്കും

കീഴേടത്ത് വാസുദേവൻനായർ ബി. എ.

ആധുനികകാലത്തു തിരുവിതാംകൂറിനോടു താരതമ്യപ്പെടുത്തുമ്പോൾ കൊച്ചി രാജാക്കന്മാർ വളരെ പിന്നണിയിലായിട്ടാണു പരിഗണിക്കപ്പെട്ടുവരിക പതിവ്. പ്രത്യേകിച്ചു സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂറിലെ ഭരണയന്ത്രം ആദ്യം ഉപദേഷ്ടാവെന്ന നിലയ്ക്കും പിന്നീടു ദിവാൻജിയെന്ന പദവിയിലും നിയന്ത്രിയ്ക്കാൻ തുടങ്ങിയമുതൽ തിരുവിതാംകൂറിനെ പൊതുജനദൃഷ്ടിയിൽ പൊക്കിനിർത്തുവാൻ പലപല പരിശ്രമങ്ങളും അദ്ദേഹം നടത്തുകയും ചെയ്തിട്ടുണ്ട്. നയകോവിദനായ സർ സി. പി. ക്ഷേത്രപ്രവേശവിളംബരം പ്രഖ്യാപിച്ച തിരുവിതാംകൂർ രാജാവിനെയും തന്നെയും ലോകരുടെ പ്രശംസയ്ക്കും സ്തുതിഗീതങ്ങൾക്കും പാത്രമാക്കിയതു ചരിത്രപ്രസിദ്ധമായ സംഗതിയാണല്ലോ. സവർണ്ണരുടെ ധിക്കാരപരമായ ആചാരങ്ങളോടു മല്ലിടുകയോ അല്ലെങ്കിൽ ഹിന്ദുമതത്തിനോടു എന്നെന്നേയ്ക്കുമായി യാത്രപറഞ്ഞു അന്യമതത്തിൽ ചേരുകയോ വേണമെന്ന ഒരു ഘട്ടത്തിലെത്തിയിരുന്നു അന്നു തിരുവിതാംകൂറിലെ ഈഴവരുടെ ആലോചന; അതേ അവസരത്തിൽ ബാങ്കുകൾ, തോട്ടങ്ങൾ, വ്യാപാരം മുതലായ ധനവർദ്ധനപ്രസ്ഥാനങ്ങളിൽനിന്നു ധനസമൃദ്ധിയും തദ്വാരാ പേരുംപെരുമയും സ്വാധീനവും ദിനംപ്രതി വർദ്ധിച്ചുവന്ന ക്രിസ്തീയപ്രജകളുടെ ഹുംകൃതി വർദ്ധിച്ചു വരുന്നുവെന്നും ദീർഘദൃഷ്ടിയുള്ള സർ സി. പി. ഒരു നൊടിനേരത്തിനുള്ളിൽ ഗ്രഹിച്ചുകഴിഞ്ഞു. തൽക്ഷണം ഈ രണ്ടു കാര്യങ്ങൾക്കും തക്കതായ മറുകൈകൾ പ്രയോഗിച്ചില്ലെങ്കിൽ തിരുവിതാംകൂറിൻെറ ചരിത്രം മാറിയെഴുതപ്പെടേണ്ടിവന്നേയ്ക്കുമോ എന്നു ഭയപ്പെട്ട സചിവോത്തമൻ ഒരു കൈയിൽ വാളും മറുകയ്യിൽ അമൃതകലശവുമായി പ്രത്യക്ഷപ്പെട്ടുവെങ്കിൽ അതിലത്ഭുതപ്പെടുവാനില്ല. ക്ഷേത്രപ്രവേശവിളംബരമാകുന്ന അമൃതകലശം അന്നാട്ടിലെ ഹിന്ദുക്കളെ കൂട്ടിയിണക്കി നവജീവനുളവാക്കാൻ സഹായിച്ചു; അതിനുശേഷം വാൾപ്രയോഗംകൊണ്ടു ക്രൈസ്തവപ്രജകളോടുള്ള തൻെറ വൈരവും അദ്ദേഹം പ്രത്യക്ഷമാക്കി. അങ്ങിനെ സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂറിലെ യഥാർത്ഥ ഭരണാധികാരിയായിത്തീരുകയും ചെയ്തു.

എന്നാൽ കൊച്ചിയിൽ അതേ സമയമുണ്ടായ കൂടൽമാണിക്യക്കുഴപ്പം കൊച്ചിരാജ്യത്തെ നിന്ദയോടെ വീക്ഷിയ്ക്കുവാൻ ലോകരെ ഉത്സുകരാക്കി; എന്നുമാത്രമല്ല എതു കാലത്തും കൊച്ചിയുടെ പുരോഗതി വളരെ മന്ദവുമായിരുന്നു. ദിവാൻ സർ ഷൺമുഖംചെട്ടിയാണു അടുത്ത കാലത്തു കൊച്ചിയെ പുരോഗമനോന്മുഖമാക്കുവാൻ സഹായിച്ചതു്. എന്നാൽ ഡിക്സൻെറ ദിവാൻപദം കൊച്ചിയെ വീണ്ടും പിന്നോക്കം നടത്താനുള്ള ശ്രമമായിരുന്നു.

കഴിഞ്ഞ ജനവരിയിലാണു സർ സി. പി. വീണ്ടും ഒരു ഭൂകമ്പമുളവാക്കിയതു്. "അമേരിക്കൻ ഭരണരീതി" തിരുവിതാംകൂറിലേർപ്പെടുത്താനുള്ള അദ്ദേഹത്തിൻെറ തീരുമാനമായിരുന്നു ഒന്നാമത്തേതു; പ്രാഥമികവിദ്യാഭ്യാസം സർക്കാർ നേരിട്ടു നടപ്പിൽ വരുത്താനുള്ള അദ്ദേഹത്തിൻെറ ദൃഢനിശ്ചയവും വമ്പിച്ച കോളിളക്കമുണ്ടാക്കിത്തീർത്തു. ആ അവസര

കണ്ടിട്ടില്ലാത്ത, കേരളത്തിന്നു ഒരു വിദേശീയനായ, സെർ സി. പി. രാമസ്വാമി അയ്യർ ചെയ്യുന്ന കടുംകയ്യായിരിക്കും. തന്റെ ദിവാൻജിയുടെ ഈ അഭിപ്രായത്തോടു മഹാരാജാവു യോജിക്കുന്നുണ്ടോ ഇല്ലയോ എന്നറിയാൻ കേരളത്തിന്നാഗ്രഹമുണ്ട്. മഹാരാജാവു കൈരളീമാതാവിന്റെ ഒരു ഓമനസ്സന്താനമാണ്. സാമൂതിരിയും പെരുമ്പടപ്പും തിരുവിതാംകോടും യോജിച്ചു തോളോടുതോൾചേർന്നു നിന്നിട്ടുണ്ടായിരുന്നുവെങ്കിൽ ഇന്ത്യാചരിത്രം മാററിയെഴുതപ്പെടേണ്ടിവരുമായിരുന്നു! അന്നതു ചെയ്തില്ല; അതിന്നു പ്രതിശാന്തിയായി ഇന്നു വന്നുചേർന്ന അവസരം, സ്നേഹപൂർവ്വം പ്രജാവത്സലനായ കൊച്ചി മഹാരാജാവു നീട്ടിയ സൌഹാർദ്ദഹസ്തം, തട്ടിനീക്കിയെന്ന അപഖ്യാതിക്കു പാത്രമാവാൻ തിരുവിതാംകൂർ മഹാരാജാവു ഒരുങ്ങുകയില്ലെന്നു വിശ്വസിക്കുക. മഹാരാജാവിന്റെ തിരുനാൾ ഇതാ അടുത്തെത്തി; ആ സുദിനത്തിൽ ഐക്യകേരളത്തെ അനുകൂലിക്കുന്നൊരു പ്രഖ്യാപനം അദ്ദേഹത്തിന്റെ തിരുവായിൽനിന്നു വീഴുമെങ്കിൽ അദ്ദേഹത്തിന്റെ പ്രജകൾ ചരിതാർത്ഥരായി.

മുങ്ങിച്ചാവാൻപോകുന്നൊരാൾ കയ്യിൽ കിട്ടിയ പുൽക്കൊടി തന്നെ രക്ഷിക്കുമെന്നു ആശിച്ചു പിടിക്കുംപോലെയാണ് സെർ സി. പി. യുടെ ഇന്നത്തെ അവസ്ഥ. പണ്ഡിത് ജവഹർലാൽ നെഹ്റു, പട്ടാഭിസീതാരാമയ്യ, രാജഗോപാലാചാരി, സരോജനീദേവി മുതലായ വൻകിട നേതാക്കന്മാർ കൊച്ചി രാജാവിന്റെ ഐക്യകേരളപ്രസ്താവനയെ സ്വാഗതം ചെയ്തപ്പോൾ സെർ സി. പി. ക്കുണ്ടായ പന്തിയില്ലായ്മ മാറാൻ ഇതിന് [illegible] സ്ഥിതി പുറപ്പെടുവിച്ച ആ [illegible] ചാ[illegible]ല്യത്തെ തന്റെ വിജയപതാകയായി പിടിച്ചുയർത്തി നടക്കുകയാണദ്ദേഹമിപ്പോൾ!

പലപല കാരണങ്ങളാൽ (എന്റെ മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ലേഖനങ്ങളിൽ പറഞ്ഞപ്രകാരം—ലക്കങ്ങൾ 19 ഉം 20 ഉം) കേരളത്തിന്നു സ്വയം നിർണ്ണയാവകാശമുണ്ട്; ഡിസമ്പർ 9-ാംനു-യാരംഭിക്കുന്ന ജനപ്രതിനിധിസഭയിൽ ഒരു ഐക്യകേരളം ആവശ്യപ്പെടുവാനുള്ള അധികാരവും നമ്മുടെ പ്രതിനിധികൾക്കുണ്ട്. കോൺഗ്രസ്സ് നേതാക്കന്മാരുടെ ആനുകൂല്യവും നമുക്കു ലഭിച്ചുകഴിഞ്ഞിട്ടുള്ളതാണ്. കൊച്ചിയിലും മലബാറിലുമുള്ള ഭൂരിപക്ഷം ജനങ്ങളും ഒരൈക്യകേരളത്തിനെ സ്വാഗതം ചെയ്തിട്ടുണ്ട്. തിരുവിതാംകൂർ ദിവാൻ അതിന്നു വിലങ്ങടിച്ചുനില്ക്കുന്നുവെന്നതുമാത്രം നമ്മുടെ ആശാകോട്ടകളെ തകർക്കാൻ മതിയാകയില്ല. ഇക്കാര്യത്തിൽ തിരുവിതാംകൂറിലെ ജനങ്ങൾ ഉടനടി നിയമപരമായും സമാധാനപരമായും പ്രക്ഷോഭം കൂട്ടുന്നില്ലെങ്കിൽ, കൊച്ചിയും മലബാറുമൊന്നിച്ചുചേർന്നു ഒരു സംയുക്തഭരണഘടന രൂപവൽക്കരിക്കേണ്ടതാണ്. കൊച്ചിയും മലബാറും അടുത്തു ബന്ധപ്പെട്ടുകിടക്കുകയുമാണല്ലോ.

കർണ്ണാടകം, തെലുങ്കു, മഹാരാഷ്ട്രം മുതലായ വിഭാഗങ്ങൾ പ്രത്യേക സംസ്ഥാനങ്ങളാക്കുവാനുള്ള പരിശ്രമങ്ങൾ നടത്തിവരുന്ന ഈ അവസരത്തിൽ കേരളവും നന്നായി ശ്രമിച്ചിട്ടില്ലെങ്കിൽ, സെർ സി. പി. വിജയപതാകയുയർത്തുകതന്നെ ചെയ്യും. ഒരൈക്യകേരളംകൊണ്ടു മൂന്നു വിഭാഗക്കാർക്കും ഒരുപോലെ നന്മ വരുമെന്നു മാത്രമല്ല, ശ്രീഭാർഗ്ഗവക്ഷേത്രം പെരുമാക്കന്മാരുടെ [illegible] ശേഷം വെട്ടിനുറുക്കപ്പെ[illegible]യിത്തീർന്നിട്ടുള്ള ദോഷങ്ങളെല്ലാം [illegible]രിക്കപ്പെടുകയും ചെയ്യും. ഐക്യകേരളപ്രശ്നത്തെ കേരളീയരെല്ലാം ബദ്ധശ്രദ്ധരായി ഉററുനോക്കിക്കൊണ്ടിരുന്നാൽമാത്രം പോരാ, അതിന്നുള്ള പ്രയത്നം ആത്മാർത്ഥമായി നടത്തുകയും വേണം. എന്നാൽ നമുക്കു വിജയം കരഗതമാണ്, നിശ്ചയം.

---

# നവജീവൻ

വി. എ. കേശവൻനമ്പൂതിരി.

വാസരംവിടരുന്ന ചക്രവാളത്തിൻകൊച്ചു
വാരണിപ്പൂംചില്ലയിലിരുന്നു കിളിപാടി:
“ഭാരതാംബതൻമടിത്തട്ടി,ലെന്താഹാ കാൺമൂ,
ചോരയിൽക്കുളിച്ചൊരു പൈതലൊ—ശാന്തം പാപം!
ഉടലും, തലയും, പൂംകഴലും വേർപെട്ടല്ലോ
കിടപ്പൂ പനീർപ്പൂവിന്നൊക്കുമീക്കിടാ, വയ്യോ!
പിഞ്ചുമെയ്യിതുവെട്ടിത്തുണ്ടുതുണ്ടാക്കിത്തീർക്കാൻ
നെഞ്ചകംവജ്രംപോലായ്ത്തീർന്ന നിഷ്ഠൂരനേവൻ?
സൌന്ദര്യസമ്പത്തേന്തിത്തുളുമ്പി വിളങ്ങുമി-
സ്സൌവർണ്ണത്തിടമ്പിങ്കലുയിരാർന്നിരുന്നെങ്കിൽ!...........”

മൂകമാംമല മൂടൽമഞ്ഞിനാൽവീർപ്പിട്ടുപോയ്;
തൂകുകയായി കണ്ണീർ കൊച്ചുപുൽക്കൊടിപോലും!
പൂമുഖം വാടി,ത്തമ്മിൽ വല്ലികൾ മന്ത്രിക്കവെ,
മാമരനിരയെന്തോ ധ്യാനിച്ചു നിലകൊണ്ടു!

* * *   * * *   * * *

ഒരിളംകുളിർതെന്നൽ പാഞ്ഞുവന്നോതപ്പെട്ടെ;-
“നുയിർനൽകിടുംദേവനിപ്പൊഴിങ്ങെഴുന്നള്ളും!”
സുപ്രസന്നമായ്, പൂർവ്വദിങ്മുഖം: ചരാചര-
സത്ര്യരക്ഷകനല്ലോ പ്രത്യക്ഷമായീടുന്നു!

താമര,ച്ചോമൽക്കൺകൾ കാണുമാറാക്കിത്തീർത്താ-
രാമഹാൻ, തൻകൈകളാൽപ്പുതുക്കെത്തലോടവെ,
പാഴ്മുറിപ്പാടൊക്കെയും മാഞ്ഞു. പൈതലിൻമെയ്യിൽ-
പ്പാഞ്ഞുതേ തൂമിന്നൽപോൽ ജ്ജീവചൈതന്യംപേർത്തും!
അമ്മതൻനേത്രങ്ങളിൽ ത്തിളങ്ങീവെൺമുത്തുക,-
ളമ്മണിക്കുഞ്ഞിൻചുണ്ടിൽപ്പുഞ്ചിരി വിടരവെ!

വാസരം വികസിച്ച ചക്രവാളത്തിൻകൊച്ചു
വാരണിപ്പൂംചില്ലയിലിരുന്നു കിളിപാടി:
“കൈതൊഴാം. സവിതാവെ, ഭാരതാംബതന്നോമൽ-
പ്പൈതലിൻ നവജീവദാതാവെ, തൊഴാം, തൊഴാം!!”

---

# ഞങ്ങൾ അണിനിരക്കും

കടമാളൂർ, കെ. സി. കേശവൻനായർ, ബി. എ.

കൊച്ചിമഹാരാജാവു തിരുമനസ്സിലെ മഹനീയമായ സന്ദേശം കേരളീയരായ ഞങ്ങൾക്കു വേണ്ടത്ര പ്രചോദനം നല്കിക്കഴിഞ്ഞു. തണുത്തു മരവിച്ചിരുന്ന ഞങ്ങളുടെ രക്തത്തിനു ചൂടുപിടിച്ചുകഴിഞ്ഞു. നിദ്രാലസരായി നിത്യനരകത്തിൽ കഴിഞ്ഞുകൂട്ടുവാൻ ഇനിമേലാൽ ഞങ്ങൾ ഒരുക്കമില്ല. ഞങ്ങളിതാ അണിനിരക്കുകയായി. എന്തിനെന്നോ?........സ്വതന്ത്രഭാരതത്തിൽ സ്വതന്ത്രകേരളം സൃഷ്ടിക്കുവാൻ. കേരളത്തെ ഒരേ ഒരു സംസ്ഥാനമായി നിരീക്ഷിക്കുവാൻ. തിരുവിതാംകൂറുകാരനെന്നോ കൊച്ചിക്കാരനെന്നോ പറയാതെ — സാഭിമാനം — സഹർഷം — എവിടെയും ഏതൊരുവന്റെ മുൻപിലും ഒരു കേരളീയനെന്നു സമ്മതിക്കുവാൻ !!

മലയാദ്രിക്കും അലയാഴിക്കുമിടക്കു കന്യാകുമാരി മുതൽ കാസർകോടുവരെ നീണ്ടുകിടക്കുന്ന ഞങ്ങളുടെ മാതൃരാജ്യം ഒരേ കാലാവസ്ഥയാൽ അനുഗൃഹീതമാണ്. മേടത്തിലെ കൊടുംവേനലും ഇടവപ്പാതിയിൽ തുടങ്ങുന്ന ഇടവിടാതുള്ള കാലവർഷവും, തുലാമാസത്തിലെ ഇരുളടഞ്ഞ സായാഹ്നങ്ങളും ഞങ്ങൾക്കു തുല്യാവകാശമുള്ള ദിവ്യസമ്പത്തുകളാണ്. "ഇക്കേരളത്തിൽ വാഴുന്ന മനുഷ്യർ സ്വർഗ്ഗാനുഭൂതിയനുഭവിക്കണ"മെന്നും, "ദേവലോകത്തിനു തുല്യമായി വരണ"മെന്നും, "ആറുമാസം വർഷം വേണ"മെന്നും അരുളിച്ചെയ്ത ശ്രീ പരശുരാമന്റെ ആഗ്രഹം അക്ഷരംപ്രതി ഇന്നും സഫലമായി കാണാം. കൊല്ലവും കൊച്ചിയും കോഴിക്കോടും ഞങ്ങൾക്കു വിദേശമല്ല. ശീതോഷ്ണാവസ്ഥയുടെ നേരെ നെററി ചുളുപ്പിക്കാതെതന്നെ ഞങ്ങൾക്കെവിടെയും സഞ്ചരിക്കാം — വാസമുറപ്പിക്കാം. കേരളം ഒരേ സംസ്ഥാനമെന്നു പ്രകൃതിശ്രീ സമ്മതിക്കുമ്പോൾ — കേരളീയർ ഏകാംബാപുത്രരെന്നു കാലദേശാവസ്ഥകൾ തെളിയിക്കുമ്പോൾ — ഇല്ല; ഞങ്ങൾ പിന്തിരിഞ്ഞുനില്ക്കുകയില്ല. ഭൂപന്മാരുടെ ഉടവാൾ ഞങ്ങളുടെ മാതൃഭൂമിയെ മൂന്നു വിഭാഗങ്ങളാക്കിയെങ്കിൽ — ആ മൂന്നു പ്രദേശങ്ങളെയും ഒന്നിച്ചുചേർക്കുവാൻ ഞങ്ങളിതാ അണിനിരക്കുകയാണ്.

"കുമാരീഗോകർണ്ണപര്യന്തം കേരളം നൂറററുപതു കാതം വാണു രക്ഷിച്ചുകൊള്ളുവാൻ" (കേരളമാഹാത്മ്യം) അനുമതി നല്കിയ ആ ഭാർഗ്ഗവസ്വാമിയുടെ അന്നത്തെ അഖണ്ഡകേരളം ഞങ്ങൾ പുനർസ്ഥാപിക്കുകതന്നെ ചെയ്യും !!

ഞങ്ങൾക്കൊരു ഭാഷയുണ്ട്. ഓമനത്തം ഓളംവെട്ടുന്ന ഒരു ഭാഷ. ഒന്നേകാൽ കോടിയോളം വരുന്ന ഞങ്ങളുടെ മാതൃഭാഷ. 'ദക്ഷിണേന്ത്യയിലെ സമൃദ്ധമായ സാഹിത്യമെന്നു (Flourishing Literature) പ്രഫസർ ശ്രീനിവാസയ്യങ്കാർ അഭിനന്ദിച്ച ആ മലയാളസാഹി

ത്ര്യം ഞങ്ങളുടെ പൊതുസമ്പത്താണ്. ഞങ്ങളുടേതുമാത്രം. തുഞ്ചനും കുഞ്ചനും, പൂനവും പൂന്താനവും, പൂവിട്ടുപൂജിച്ചതാണ് ഞങ്ങളുടെ കൈരളി. ഒരുമിച്ചുകഴിഞ്ഞുകൂടുവാനുള്ള ഞങ്ങളുടെ പ്രഥമവും പ്രധാനവുമായ അവകാശം. കേരളീയർക്കൊരു ഭാഷയുണ്ട്. കേരളീയർക്കുമാത്രമുള്ള ഒരു ഭാഷ. അതു തിരുവിതാംകൂറിനൊ കൊച്ചിക്കൊ മലബാറിനൊ കുത്തകയുള്ളതൊന്നല്ല.

ഞങ്ങളുടെ സംസ്കാരം. കേരളത്തിന്റെ സംസ്കാരം. അതു ഇന്നൊ ഇന്നലെയൊ ഉത്ഭവിച്ചതല്ല. രണ്ടായിരത്തിഅഞ്ഞൂറോളം കൊല്ലത്തെ പഴക്കമുള്ള ആ സംസ്കാരത്തിൽ ഞങ്ങൾ അഭിമാനംകൊള്ളുന്നു. പരിപാവനമായ പരിഷ്കാരവും സംസ്കാരവും ഏതൊരു ജനതയുടേയും ദിവ്യസമ്പത്തുകളാണ്. ഞങ്ങളുടെ മാനസികവും ശാരീരികവുമായ പരിപൂർണ്ണത ഞങ്ങളുടെ സംസ്കാരത്തെ ആശ്രയിച്ചിരിക്കുന്നു. ആ അമൂല്യപ്രാചീന സമ്പാദ്യത്തെ ബലികഴിക്കുവാൻ ഞങ്ങൾക്കിഷ്ടമില്ല. അതാണ് ഒരു കേരളീയനെ കേരളീയനാക്കുന്നതു. മലനാടു ദർശിക്കുവാൻ പൊന്നിൻ ചിങ്ങമാസത്തിൽ ആഗതനാവുന്ന ആ മഹാത്മാവായ അതിഥിയെ പൂവിട്ടു പൂജിക്കുവാനും അകമഴിഞ്ഞാരാധിക്കുവാനും ഞങ്ങൾ ഒന്നുപോലെ ആശിക്കുന്നു. ധനുമാസത്തിലെ പൂനിലാവുചൊരിയുന്ന സുന്ദരയാമിനികളിൽ ഞങ്ങളുടെ സഹോദരികൾ പാതിരാപ്പൂചൂടുവാനും, കൈകൊട്ടിക്കളിക്കുവാനും ആഗ്രഹിക്കുന്നു. മേടസംക്രമത്തോടൊപ്പം സുപ്രഭാതത്തിന്റെ മനോഹരമായ മാറിടത്തിൽ കനകപ്രഭ ചൊരിയുന്ന കണിക്കൊന്നയെ കണികാണുവാനും കൈനേട്ടം വാങ്ങിപ്പാനും ഞങ്ങളെല്ലാം ഒരുപോലെ ഉത്സുകരാണ്. അതെ—ഓണവും തിരുവാതിരയും വിഷുവും ഞങ്ങളുടെ ദേശീയോത്സവങ്ങളാണ്. ഞങ്ങളുടെ കൂത്തും കൂടിയാട്ടവും, തുള്ളലും കഥകളിയും ഞങ്ങൾക്കു എന്നെന്നും ആവശ്യമാകുന്നു. അവയൊന്നും ഉപേക്ഷിക്കുവാൻ ഞങ്ങൾ ഒരുക്കമില്ല. പ്രാചീന കേരളത്തിന്റെ അമൂല്യമായ സംസ്കാരവും അസൂയാവഹമായ ജീവിതരീതികളും ഉപേക്ഷിക്കാതിരിക്കണമെങ്കിൽ—അവയെല്ലാം ബലികഴിക്കപ്പെടാതിരിക്കണമെങ്കിൽ—അവയെല്ലാം ബലികഴിക്കപ്പെടാതിരിക്കണമെങ്കിൽ—കേരളം ഒററപ്പെട്ടു നില്ക്കണമെന്നു ഞങ്ങൾക്കു ബോദ്ധ്യമുണ്ടു്.

ഞങ്ങൾക്കു വേണ്ടത്ര സ്വത്തുണ്ട്. മരതകം വിളയുന്ന കൊടിമുളകുകളും, അമൃതംനിറഞ്ഞ കനകകാന്തങ്ങളും ഞങ്ങളുടെ മാതൃഭൂമിയുടെ പ്രത്യേക സമ്പാദ്യങ്ങളാണ്. കാഞ്ചനം വിളയുന്ന വൃക്ഷങ്ങളാണ് ഞങ്ങളുടെ വനങ്ങളിൽ വളരുന്നതു. വൻകിട വ്യവസായങ്ങൾ നടത്തുവാനും, കൈത്തൊഴിലുകൾ വിപുലപ്പെടുത്തുവാനും, പരിഷ്കരിച്ച രീതിയിൽ കൃഷിചെയ്യുവാനുള്ള സകല സാഹചര്യങ്ങളും ഞങ്ങൾക്കുണ്ട്. ഐക്യകേരളത്തിന്റെ സാമ്പത്തികസ്ഥിതി അല്പംപോലും ആശങ്കാജനകമായിരിക്കുകയില്ലെന്നു തീർച്ചയാണ്.

പ്രജകളുടെ ഹിതമനുസരിച്ചു ഭരിക്കുകയെന്നതാണ് രാജാക്കന്മാരുടെ കടമയെങ്കിൽ—ഞങ്ങളുടെ നാട്ടുരാജാക്കന്മാർ രണ്ടുപേരും പ്രജാക്ഷേമതല്പരരാണെങ്കിൽ—ഒരു ഐക്യകേരളസൃഷ്ടിയിൽ പ്രജകളുടെ ഹിതമെന്തെന്നു അവർ അടുത്തുതന്നെ ആരായുവാൻ സന്നദ്ധരാവും. തിരുവിതാംകൂറിലെയും കൊച്ചിയിലെയും മഹാരാജാക്കന്മാർ നാളിതുവരെ ജനങ്ങളുടെ അഭിമതമനുസരിച്ചു വർത്തിച്ചവരാണെന്നു ഞങ്ങൾക്കുറപ്പുണ്ടു്. ആ നിലക്കു ഞങ്ങളുടെ വികാരങ്ങൾക്ക് ഇക്കാര്യത്തിൽ രൂപം കൊടുക്കാൻ അവർ മടികാണിക്കുവാൻ ഇടയില്ല. കേരളത്തിലെ

പ്രായപൂർത്തി വന്ന ഓരോ വ്യക്തിയും ഐക്യകേരളത്തെ സ്വപ്നം കാണുകയാണ്. ആ സുന്ദരസ്വപ്നം സഫലമാകുവാനുള്ള ഈ മംഗളമുഹൂർത്തത്തിൽ അലസന്മാരായി കഴിയുവാൻ ഞങ്ങൾ ഇഷ്ടപ്പെടുന്നില്ല. അതു കേവലം ആത്മഹത്യാപരമായിരിക്കുമെന്നു ഞങ്ങൾക്കറിയാം.

പരദേശികളുടെ വിലങ്ങുതടികൾ ഞങ്ങൾക്കു നിസ്സാരമാണ്. കേരളത്തെപ്പററി—കേരളത്തിന്റെ ഭാവിയെപ്പററി—അഭിപ്രായം പറയുവാനുള്ള അധികാരവും അവകാശവും കേരളീയർക്കുള്ളതാണ്. ആ വിഷയത്തിൽ സ്വാർത്ഥമൂർത്തികളായ വിദേശികളുടെ ജല്പനങ്ങൾക്കു സ്ഥാനമില്ല. അവയുടെനേരെ എതിർത്തുനില്ക്കുവാൻ ഒന്നേകാൽ കോടിയോളം വരുന്ന കേരളീയർക്കു കെല്പുണ്ട്. തലക്കുളത്തു തമ്പിയും മങ്ങാട്ടച്ചനും, രാജാകേശവദാസനും ജനിച്ച കേരളം അന്നും ഇന്നും എന്നും പൗരുഷത്തിന്റെ വിളഭൂമിയാണ്.

തികച്ചും കേരളീയരായ നമ്മുടെ മഹാരാജാക്കന്മാർ കേരളത്തിന്റെ ഭാവിഭരണത്തിൽ ഒരു പ്രധാന ഭാഗം പ്രജകൾക്കു നൽകുമെന്നു നമുക്കു ന്യായമായി പ്രത്യാശിക്കാം. അറുപത്തിനാലു ഗ്രാമക്കാർ ഭരിച്ച അഖണ്ഡകേരളത്തിന്റെ ഭരണഭാരവാഹിത്വം വീണ്ടും കേരളീയജനതയുടെ ഹസ്തങ്ങളിൽത്തന്നെ സമർപ്പിക്കപ്പെടുമെന്നും, കന്യാകുമാരി മുതൽ ഗോകർണ്ണംവരെ നിവസിക്കുന്ന ബഹുലക്ഷം ജനങ്ങൾ ഏകയോഗക്ഷേമത്തിൽ — ഏകോദരസഹോദരഭാവത്തിൽ—വർത്തിക്കുമെന്നും നമുക്കു പ്രതീക്ഷിക്കാം. കക്ഷിമത്സരവും, മതഭിന്നതയും, വർഗ്ഗീയവിദ്വേഷവും കരിനിഴൽ വീശാത്ത ആ ഐശ്വര്യപൂർണ്ണമായ ഐക്യകേരളം ആവുന്നതും വേഗം സംജാതമാകുവാൻ നാം ഒരുങ്ങിനിൽക്കുക! ഒത്തൊരുമിച്ചു പരിശ്രമിക്കുക !!


## ഉപയോഗിക്കുക?

ച്യവനപ്രാശം—രസായനങ്ങളിൽവെച്ച് ശ്രേഷ്ഠം

ക്ഷീണശരീരികൾക്കു ബലം, ആരോഗ്യം ഇവകളെ വർദ്ധിപ്പിക്കുന്നതിന്നു അത്യുത്തമം. കാസം, ശ്വാസം, ജ്വരം, ഹൃദ്രോഗം, മൂത്രരോഗം, ശുക്ലദോഷം, ഒച്ച അടപ്പ്, രക്തവാതം മുതലായ രോഗങ്ങളെ അതിശീഘ്രം നശിപ്പിക്കുന്നു. അനേകം ദിവ്യമൂലികകളുടെ സാരാംശത്തെ സമാഹരിച്ചു പ്രത്യേകരീതിയിൽ തയ്യാർ ചെയ്തിട്ടുള്ള ഞങ്ങളുടെ

## ച്യവനപ്രാശം ലേഹം

പ്രായഭേദമെന്യേ ഉപയോഗിക്കാവുന്ന ഏക സിദ്ധൌഷധമാകുന്നു. ഈ രസായനം ശീലിച്ചാൽ ബുദ്ധിശക്തി, ഓർമ്മശക്തി, ശരീരകാന്തി, ഇന്ദ്രിയബലം, ദീർഘായുസ്സ് ഇവകളെ പ്രദാനം ചെയ്യുന്നു. ക്യാററലോഗിന്നെഴുതുക:

ധന്വന്തരി വൈദ്യശാല

H. O. തൊടുപുഴ, തിരുവിതാംകൂർ


K. JACOB ... SAHRUDAYA PUBLIC LIBRARY

ചെറുകഥ

# കാമിനിയുടെ കടുംകൈ

ടി. രാമനുണ്ണിനായർ, ചാവക്കാട്.

ധാരധാരയായി ഒഴുകിക്കൊണ്ടിരിക്കുന്ന കണ്ണുനീർ തുടച്ചുകൊണ്ടു തന്റെ മുന്നിൽ ഇരിക്കുന്ന മരുന്നുപെട്ടിയെ നോക്കിക്കൊണ്ടിരുന്നു നേഴ്സ് കാമിനി.

അവളുടെ ഹൃദയം കിടന്നു പിടയുകയാണ്. ആയിരമായിരം ചിന്തകൾ പൊട്ടിപ്പുറപ്പെട്ട ദീർഘശ്വാസങ്ങളായി മാറി വായുവിൽ അലിഞ്ഞുചേർന്നുകൊണ്ടിരിക്കുകയാണ്.

“അമ്മെ! എന്നെ കൊല്ലരുതെ അമ്മ കുട്ടികളെ കൊല്ലുമൊ? നിത്യേന രോഗികളുമായി മല്ലിട്ടു വിവശയായി വീട്ടിലേക്കു വരുമ്പോൾ ഞാൻ പൊട്ടിച്ചിരിച്ചു ഓടിവന്ന് അമ്മയുടെ കാലുകൾ കെട്ടിപ്പിടിച്ചുകൊള്ളാം. ‘അയ്യൊ, അയ്യൊ, എന്ന ദീനരോദനങ്ങൾ എപ്പോഴും കേട്ടു മരവിച്ച കർണ്ണങ്ങളിൽ ഞാൻ എന്റെ കൊഞ്ചൽ മൊഴികളാൽ അമൃതവർഷം ചെയ്യാം ഈ ലോകത്തിൽ ഇതുവരെയും ഏകയായി കഴിഞ്ഞുകൂടിയ അമ്മക്കു എന്റെ സാമീപ്യം ഒരു വസന്തത്തിന്റെ ആഗമനമായിരിക്കും. ഈ കുഞ്ഞിക്കൈകളാൽ ഞാൻ അമ്മയെ കെട്ടിപ്പിടിക്കുമ്പോൾ അമ്മ തീർച്ചയായും സ്വർഗ്ഗീയസൌഖ്യം അനുഭവിച്ചു പുളകിതഗാത്രിയാകും? ഞാൻ ചെയ്യുവാൻ പോകുന്ന ഉപകാരങ്ങളെ അമ്മ വിചാരിക്കുന്നില്ലെങ്കിൽകൂടി ഞാൻ യാതൊരു വിരോധവും പ്രവർത്തിച്ചിട്ടില്ലല്ലൊ. അമ്മെ ! എന്നെ കൊല്ലരുതെ. കൊല്ലരുതെ അമ്മക്കു പുരാണങ്ങളിൽ വിശ്വാസമുണ്ടെങ്കിൽ—ജന്മാന്തരങ്ങളിൽകൂടിയും നശിക്കാത്ത പഞ്ചമഹാപാതകങ്ങളിൽ ഒന്നായ ശിശുഹത്യ ചെയ്യരുതെ ,, ഗർഭസ്ഥിതമായ ആ മാംസപിണ്ഡം ഇതേവിധത്തിൽ പ്രലപിക്കുന്നതായി അവൾക്കു തോന്നി.

“പാശ്ചാത്യവനിതകൾ ഇതു സാധാരണമായി ചെയ്യുവരാറുള്ളതാണല്ലൊ പിന്നെ എനിക്കെന്തുകൊണ്ടു പ്രവർത്തിച്ചുകൂടാ ,,

അടുത്ത നിമിഷത്തിൽ “ഛീ, ഛീ പാപം. പാപം. ശിശുനാശം കുലനാശം,, ഹൃദയം പിറുപിറുത്തു. പൊട്ടിത്തെറിച്ച വിചാരങ്ങളും, ചിന്നിച്ചിതറിയ ചിന്തകളും അവളെ [illegible] കൊ[illegible]ച്ചു

ആസ്പത്രിയിലെ ക്ലോക്ക് “ടങ്ക്, ടങ്ക്,, എന്നു പന്ത്രണ്ടു പ്രാവശ്യം അടിച്ചു. ആ അർദ്ധരാത്രിയുടെ ഭയങ്കരനിശ്ശബ്ദതയിൽ കാമിനിയുടെ ഹൃദയത്തിൽ കൊടുങ്കാറ്റടിച്ചുകൊണ്ടിരിക്കുകയാണ്. മുന്നിൽ ഇരിക്കുന്ന ശിശുനാശിനി മരുന്നുപെട്ടി തന്നെ നോക്കി അപഹസിക്കുന്നതായി അവൾക്കു തോന്നി. എങ്കിലും അപവാദങ്ങളിൽനിന്നു തന്നെ രക്ഷിക്കുന്നതിനും, സമുദായദൃഷ്ടിയിൽ സദ്വൃത്തയാക്കിത്തീർക്കുന്നതിനും സുശക്തമായ സഞ്ജീവിയായിട്ടാണു അവൾ ശിശുനാശിനിയെ വീക്ഷിച്ചതു്.

കാമിനി എഴുന്നേറ്റു ആ മുറിയിൽ അങ്ങുമിങ്ങും നടക്കുവാൻ തുടങ്ങി. പല വിചാരവീചികളും വന്നലച്ചു അവളുടെ ഹൃദയം കലങ്ങിമറിഞ്ഞിരുന്നു അന്നുകാലത്തു നടന്ന ഒരു സംഭവം അപ്പോൾ അവളുടെ ഓർമ്മയിൽ വന്നു രാത്രി ഡ്യൂട്ടി കഴിഞ്ഞു പുസ്തകത്തിൽ ഒപ്പിട്ടുപോകുന്ന സമയം ‘കൊല്ലുക, എന്നൊരു ശബ്ദം അവളുടെ കർണ്ണങ്ങളിൽ വന്നലച്ചു. അവൾ തിരിഞ്ഞുനോക്കി. നേഴ്സ് സീതയും, സിസ്റ്റർ ഹേമയും അപ്പോൾ അവളെ നോക്കി പുഞ്ചിരിക്കുകയായിരുന്നു. ഈ കാഴ്ച, കത്തിയെരിയുന്ന അവളുടെ ഹൃദയത്തിൽ എണ്ണയൊഴിച്ചതുപോലുള്ള അനുഭവത്തെ ഉളവാക്കി.

## 2

അന്നു കാമിനിക്കു ഇരുപതു വയസ്സ് തികയുന്ന ദിവസമാണ് ആ ജന്മദിവസത്തെ കൊണ്ടാടുവാനായി അന്നു വൈകുന്നേരം തന്റെ സ്നേഹിതകളെയും, മറ്റു ചിലരെയും ഒരു ‘ടീപാർട്ടി,ക്കു ക്ഷണിച്ചിരുന്നു. ആറു മണിയോടുകൂടി ‘ടീപാർട്ടി, ഭംഗിയായി പര്യവസാനിച്ചു. എല്ലാവരും കാമിനിയിൽ ശുഭാശംസകൾ വർഷിച്ചുകൊണ്ടു പിരിഞ്ഞു

കാമിനി തന്റെ മുറിയിൽ ജാലകങ്ങളിൽകൂടെ അകത്തേക്കു പ്രവേശിക്കുന്ന അമൃതകിരണങ്ങളെ നോക്കി ആനന്ദിച്ചിരിക്കുകയാണ്. അപ്പോഴാണ് അവൾക്കു ഡോക്ടർ മേനവനെ ഓർമ്മയുണ്ടായതു്. ടീപാർട്ടിക്കു ക്ഷണിച്ചവരിൽ മേനവൻ മാത്രമെ വരാതിരുന്നിട്ടുള്ളു പക്ഷെ അതിൽ അവൾക്കു അമർഷവും അപ്രീതിയുമുണ്ടായിരുന്നില്ല കാമിനിയുടെ ജന്മദിനത്തെക്കാൾ ആറുമടങ്ങു മുഖ്യമായ കാ

ഷ്യങ്ങൾ ഡോക്ടർ മേനവനുണ്ടെന്ന അവൾക്ക നല്ലവണ്ണം അറിയാം. എങ്കിലും മേനവന്റെ സാന്നിദ്ധ്യം അവൾ ആശിച്ചിരുന്നു. അദ്ദേഹത്തിൽ ഒരു പ്രത്യേക പ്രതിപത്തിയും ആദരവും അവൾക്കുണ്ടായിരുന്നു.

കാമിനിക്ക മാത്രമൊ? ആ ആസ്പത്രിയിലുള്ള എല്ലാവരും അദ്ദേഹത്തെ സ്നേഹിക്കുകയും, ബഹുമാനിക്കുകയും ചെയ്തിരുന്നു. മനോഹരമായ ദേഹപ്രകൃതിയും, പിതാവിന്റെ ആദരവും, മാതാവിന്റെ വാത്സല്യവും ഒന്നിച്ച പ്രകാശിക്കുന്ന പ്രശാന്തസുന്ദരമായ മുഖവും, മധുരവചനങ്ങളും, മരണത്തിന്റെ വക്ത്രഗഹ്വരത്തിൽപെട്ട രോഗികളെപ്പോലും പൂൎണ്ണാരോഗ്യരാക്കിത്തീക്കുന്ന ചികിത്സാസാമൎത്ഥ്യവും അളവററ ദീനാനുകമ്പയും അദ്ദേഹത്തെ സൎവ്വരുടേയും കണ്ണിലുണ്ണിയാക്കിത്തീൎത്തതിൽ അത്ഭുതപ്പെടുവാനില്ല. ഡോക്ടരുടെ നോട്ടങ്ങളിൽ തന്നോടു സവിശേഷമായ ഒരു പ്രതിപത്തി അദ്ദേഹത്തിനുള്ളതായി അവൾ കണ്ടിരുന്നു. ആ വിശ്വാസമാണു ഡോക്ടരെ ടീപാട്ടിക്ക ക്ഷണിക്കുവാൻ അവളെ പ്രേരിതമാക്കിയതു്.

“അദ്ദേഹവുംകൂടി വന്നിരുന്നുവെങ്കിൽ ഈ സല്ക്കാരം എത്രമാത്രം നന്നാകുമായിരുന്നു.„ എന്ന ചിന്തയിൽനിന്നു അല്പം ദൂരത്തുനിന്നു കേട്ട ഒരു കാറിന്റെ ശബ്ദം അവളെ തട്ടിയുണൎത്തി. അതെ. സന്ദേഹമില്ല. അതു മേനവന്റെ കാർതന്നെ ആയിരുന്നു. കാർ കാമിനിയുടെ പടിവാതിൽക്കൽ വന്നുനിന്നു. അവൾ ആനന്ദത്തിൽ ആറാടി അതിവേഗത്തിൽ പുറത്തുവന്നു അദ്ദേഹത്തെ സ്വീകരിച്ചു അകത്തേക്ക കൂട്ടിക്കൊണ്ടുപോയി.

ഭക്ഷണത്തിനുശേഷവും മേനോൻ യാത്ര പറഞ്ഞു പോകുവാൻ തയ്യാറായില്ല.

ആ രാത്രിയിൽ—പാരിനെ പാൽക്കടലാക്കി മാററുന്ന ആ മനോഹരചന്ദ്രികയിൽ—അരികിലുള്ള മലർവനികയിൽനിന്നു വരുന്ന മുല്ലമലരുകളുടെ മനം മയക്കുന്ന സൌരഭ്യത്തിൽ—ആ മുറിയിൽ കാമിനിയും മേനവനും ദീൎഘനേരം സംസാരിച്ചുകൊണ്ടിരുന്നു. അവരുടെ സംഭാഷണവിഷയം എന്തായിരുന്നു? രണ്ടു സ്വതന്ത്രഹൃദയങ്ങൾക്ക പ്രകൃതിയുടെ അകൃത്രിമരാമണീയകത്വം പ്രസരിക്കുന്ന ഒരു രാത്രിയിൽ സംസാരിക്കുന്നതിനു വിഷയമില്ലെന്നൊ? അവർ എന്തൊക്കെയൊ സംസാരിച്ചുകൊണ്ടിരുന്നു. സമുദായദൃഷ്ടിയിൽ കണ്ടേക്കാവുന്ന അപമൎയ്യാദയെ അവഗണിച്ചു തന്നെത്താൻ മറന്നു ആനന്ദിച്ചുകൊണ്ടിരുന്നു.

മൃദുലവികാരങ്ങളെ തട്ടിയുണൎത്തിക്കൊണ്ടു മുന്നോട്ടു പോയിരുന്ന ആ രാത്രിയിലെ ഓരോ നിമിഷങ്ങളും കാമിനീമേനവന്മാരുടെ ഹൃദയങ്ങളെ പ്രേമത്തിന്റെ പൊൻപൊടിയിട്ടു കൂട്ടിയിണക്കിക്കൊണ്ടിരുന്നു. അവസാനമായി ആ മുല്ലവള്ളി ആ തേന്മാവിൽ ചുററിപ്പടൎന്നു................................................

................................................................................

ഇഹലോകസുഖങ്ങളിൽ മുഴുകി ഉന്മത്തരായിത്തീൎന്ന അവരെ പ്രഭാതത്തിന്റെ പൊൻകതിരുകൾ തട്ടിയുണൎത്തി. മേനോൻ കാമിനിയോടു യാത്രപറഞ്ഞു പുറപ്പെട്ടു.

## 3

വീണ്ടും ഘടികാരം ‘ടങ്ക്’, എന്നു ഒന്നടിച്ചു കാമിനിയുടെ വിചാരങ്ങളെ ഇളക്കിവിട്ടു. അവൾ ഏതൊ ഓൎമ്മിച്ചതുപോലെ തൎമ്മോമീററർ എടുത്തുകൊണ്ടു വിഷജ്വരവാൎഡിലേക്ക പോയി. അവളുടെ നടത്തത്തിൽ സാധാരണ കാണാറുള്ള ചുറുചുറുക്കും വേഗതയും ഇന്നു കാണ്മാനില്ല. ആ അബലഹൃദയം നാനാവിധങ്ങളായ വിചാരങ്ങളിൽപെട്ടു ഊഞ്ഞാലാടിക്കൊണ്ടിരിക്കുകയാണു്.

ഈ ജീവിതയാത്രയിൽ എത്രയെത്ര കുന്നുകളും കുഴികളും! കാമിനി ആദ്യമായി സ്നേഹിച്ച ആ നിഷ്കളങ്കഹൃദയത്തെ ഉപേക്ഷിക്കാതിരുന്നെങ്കിൽ? ഇപ്പോൾ അതെല്ലാം വിചാരിച്ചിട്ടെന്തുപ്രയോജനം? തന്റെ ജീവിതത്തിനു അസ്ഥിവാരമായിരുന്ന ആ അദ്ധ്യായത്തെ ഈ സന്ദൎഭത്തിൽ ആലോചിക്കാതിരിക്കുകയാണു ഭേദം.

പക്ഷെ പുണ്ണായിക്കഴിഞ്ഞ അവളുടെ ഹൃദയം ആ പഴയ സംഭവങ്ങളെ ഓരോന്നായി ഓൎമ്മിക്കുവാൻ തുടങ്ങിയിരിക്കുന്നു.

ഒരു പ്രഭാതത്തിൽ ആകസ്മികമായുണ്ടായ പ്രഥമസന്ദൎശനം അന്നുമുതൽ ഒരു കൊല്ലത്തോളം നീണ്ടുനിന്ന പ്രേമബന്ധം അകളങ്കവും, ആനന്ദപൂൎണ്ണവുമായ പെരുമാററം. കാമിനിക്കുവേണ്ടി മരിക്കുവാൻപോലുമുള്ള സന്നദ്ധത. ആ പരിശുദ്ധഹൃദയത്തെ കൈവെടിയാതിരുന്നുവെങ്കിൽ ഗൎഭസ്ഥിതമായ ശിശുവെ നശിപ്പിച്ചു അപവാദങ്ങളിൽനിന്നു രക്ഷ നേടുവാൻ അവൾ തയ്യാറാകേണ്ടിയിരുന്നില്ല.

“കാമിനി! വേണ്ട. ഈ പ്രവൃത്തി മാന്യമായ ഒരു യുവതിക്ക യോജിച്ചതല്ല. ആതുരശുശ്രൂഷണം ആദരാൎഹമാണെന്നുള്ള വിശ്വാസം എനിക്കുമുണ്ടു്. പക്ഷെ ഇന്നത്തെ പരിഷ്കൃതസമ്പ്രദായം അതിന്റെ ആദൎശത്തെയും, മാഹാത്മ്യത്തെയും നശിപ്പിക്കുന്ന ദുർവൃത്തികളിലേയ്ക്കു പിടിച്ചിഴയ്ക്കുന്നു. നേഴ്സുമാരിൽ ഭൂരിഭാഗവും അവരുടെ ജീവിതാദൎശങ്ങളിൽനിന്നു വ്യതിചലിച്ചവരായിട്ടാണു കാണുന്നതു്. അതിൽ അവരെ കുററപ്പെടുത്തേണ്ട ആവശ്യവുമില്ല. പരിതസ്ഥിതികൾ അങ്ങിനെയാണു്. ദുൎല്ലഭം ചിലർ അഭിമാനത്തെയും ആദൎശത്തെയും പാലിക്കുന്നുണ്ടാകാം. പക്ഷെ ലോകം അതു വിശ്വസിക്കയില്ല. തന്മൂലം കാമിനി ഈ ഉദ്യോഗം രാജി

കൊടുക്കുക. നാലു കൊല്ലത്തോളം ആതുരശുശ്രൂഷണം അനുഷ്ഠിച്ചുവല്ലൊ. അനുമതി. നമുക്കു ഉള്ളതുകൊണ്ടു തൃപ്തിപ്പെട്ടു ജീവിക്കാം,, എന്ന അഭിപ്രായത്തെ തിരസ്കരിച്ചിരുന്നില്ലെങ്കിൽ അവൾ ഇന്നെത്ര ഭാഗ്യവതിയാകുമായിരുന്നു. നിർമ്മലപ്രേമത്തിന്റെ ശീതളഛായയിൽ സമാധാനത്തിലും ശാന്തിയിലും മുഴുകി വിശ്രമിയ്ക്കുമായിരുന്നു. എന്തിന്നു അതെല്ലാം വെറും പേക്കിനാവുകളായി മാറിക്കഴിഞ്ഞു.

ലോകത്തെപ്പോലും മറന്നു ഡോക്ടർ മേനവനുമായി കഴിച്ചുകൂട്ടിയ ആ രാത്രിയുടെ "നിഴൽ,, സീതയും, ഹേമയും അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. അതു മററുള്ളവരുംകൂടി അറിയുവാൻ ഇടയായാൽ?

"അമ്മാ വെള്ളം. കുറച്ചു വെള്ളം. മരിക്കാറായ എന്റെ പൊന്നോമനക്കു എന്റെ കയ്യുകൊണ്ടു ഒരു വായ വെള്ളമെങ്കിലും കൊടുക്കട്ടെ,, എന്ന ഒരു മാതാവിന്റെ ദീനശബ്ദം കാമിനിയുടെ അസഹനീയമായ ചിന്തകളെ തടഞ്ഞുനിർത്തി.

ഡാക്ടരുടെ പ്രത്യേകാനുമതിയോടുകൂടി രോഗശയ്യയിൽ കിടക്കുന്ന തന്റെ കുട്ടിയുടെ അരികിൽ ഇരിയ്ക്കുന്ന മാതാവിന്റെ ദീനരോദനം അവളുടെ ഹൃദയത്തെ ഇളക്കിമറിച്ചു.

തന്റെ മാതാവിന്റെ മടിയിൽ തലവെച്ചുകൊണ്ടു അല്പസമയത്തിന്നുള്ളിൽ ആ കുട്ടി ചരമമടഞ്ഞു. ആസ്പത്രിനിയമങ്ങൾക്കു മാതൃശോകത്തെ തടഞ്ഞുനിർത്തുവാൻ സാധിയ്ക്കുമൊ? നിലത്തുകിടന്നുരുണ്ടും, മാറത്തടിച്ചും ആ മാതാവു് ഉറക്കെ കരഞ്ഞുകൊണ്ടിരുന്നു. പുത്രനാശത്തിൽ വേദനിക്കാത്ത മാതൃഹൃദയങ്ങൾ ഉണ്ടാകുമൊ ?

ഇതെല്ലാം കണ്ടു കാമിനിയുടെ ഹൃദയം സഹിയ്ക്കുവാൻ സാധിക്കാത്തവിധം വേദനിച്ചുകൊണ്ടിരുന്നു. "അമ്മെ, ചെററുവളർത്തിയ കുട്ടിയുടെ മരണത്തിൽ ആ മാതാവു പ്രലപിക്കുന്നതു കാണുന്നില്ലെ? എന്നിട്ടും ശിശുഹത്യക്കു സന്നദ്ധയാകുകയാണൊ?,, ഇതേ വിധത്തിൽ ചില ശബ്ദങ്ങൾ ഉള്ളിൽനിന്നു ബഹിർഗ്ഗമിയ്ക്കുന്നതായി അവൾക്കു തോന്നി.

കാമിനി പെട്ടെന്നു "ഡ്യൂട്ടി റൂമി,,ലേയ്ക്കു ചെന്നു "വിഷം,, എന്നു എഴുതിയ ഒരു പെട്ടിയെടുത്തു മേശമേൽ വെച്ചു അതിന്നുശേഷം അവൾ അതിവേഗത്തിൽ ഒരു കത്തെഴുതുവാൻ ആരംഭിച്ചു. കത്തെഴുതി അവസാനിച്ചതും ആ മുറിയിലുള്ള ഘടികാരം "ടക്, ടക്,, എന്നു രണ്ടടിച്ചതും ഒരേ സമയത്തായിരുന്നു. കത്തു ഒരു പ്രാവശ്യംകൂടി വായിച്ചു. അവൾ ഒന്നു നടുങ്ങി. കണ്ണുകളിൽനിന്നു ഒന്നുരണ്ടു രക്തബിന്ദുക്കൾ അടർന്നുവീണു. അവൾ രണ്ടു കൈകളാലും മുഖത്തെ മൂടിക്കൊണ്ടു വിമ്മിവിമ്മിക്കരയുവാൻ തുടങ്ങി.

ആ സമയത്തിൽ കഠിനവേദനയാൽ എപ്പോഴും കരഞ്ഞുകൊണ്ടിരിക്കുന്ന രോഗികൾകൂടി നിശ്ശബ്ദരായി നിദ്രയിൽ ലയിച്ചിരിക്കുകയാണ്. ഈ ശ്മശാനനിശ്ശബ്ദതയെ ഒരു അബലയായ സഹോദരിയുടെ ഹൃദയപ്പിടച്ചലിൽനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന ദീർഘനിശ്വാസങ്ങൾ ഭേദിച്ചുകൊണ്ടിരിക്കുന്നു.

ഇഹലോകസുഖങ്ങൾക്കധീനരാകാതെ ശാന്തരായി ഘോരാരണ്യങ്ങളിൽ തപസ്സു ചെയ്തുകൊണ്ടിരിക്കുന്ന മഹായോഗികളുടെ ഹൃദയത്തുടിപ്പുപോലെ ആ മുറിയിൽ ഉണ്ടായിരുന്ന ഘടികാരംമാത്രം ടക്ക്, ടക്ക്, എന്നടിച്ചു കാമിനിയുടെ ദുഃഖത്തിൽ പങ്കുചേന്നിരുന്നു.

അവിടെ ചുമരിൽ തൂക്കിയിട്ടിരുന്ന ക്രിസ്തുദേവന്റെ പടത്തിന്നു ജീവനുണ്ടായിരുന്നുവെങ്കിൽ തീർച്ചയായും ആ ശോകനാടകം കണ്ടു കണ്ണുകളിൽനിന്നു കണ്ണുനീർ ആറായി ഒഴുകുമായിരുന്നു.

ആത്മഹത്യ! അതു വിചാരിച്ച മാത്രയിൽ കാമിനിയുടെ ഹൃദയം തുടിച്ചു. മുഖം വെണ്ണപ്പുപോലെ വിളർത്തു. ഏതൊ ഒരു തീരുമാനത്തിലെത്തിച്ചേർന്നതുപോലെ അവൾ വിഷപ്പെട്ടിയെടുത്തു ഭദ്രമായി വെച്ചതിന്നുശേഷം മുഖം കഴുകി ഒരു ചാരുകസാലയിൽ ചെന്നുകിടന്നു. നിദ്രാദേവി തന്റെ കൈകളാൽ അവളെയും മന്ദമന്ദം തലോടിയിരിക്കണം.

## 4

ഏതാണ്ടു ഇതേ സമയത്തിൽ ഡോക്ടർ മേനോൻ തിരുവനന്തപുരത്തുള്ള തന്റെ "മാധവീനിവാസ,,ത്തിൽ കിടന്നുറങ്ങുകയാണ്. ഒരു ഭയങ്കര സ്വപ്നം കണ്ടു അദ്ദേഹം ഞെട്ടി എഴുന്നേററു. കുറച്ചു സമയം കഴിഞ്ഞു വീണ്ടും കിടന്നു. പക്ഷെ ഉറക്കം അദ്ദേഹത്തെ തിരിഞ്ഞുനോക്കുകകൂടി ചെയ്തില്ല. രാത്രി രണ്ടു മണിക്കു എന്തുചെയ്യുവാൻ സാധിക്കും ? വിളക്കു കത്തിച്ചുകൊണ്ടു ഒരു പുസ്തകം എടുത്തു വായിക്കുവാൻ ആരംഭിച്ചു. കണ്ണുകൾ വായനയിൽ ഈടുപെട്ടിരുന്നുവെങ്കിലും ഹൃദയം മറെറവിടെയോ ചുററിത്തിരിഞ്ഞുകൊണ്ടിരുന്നു. മൂന്നു മാസങ്ങൾക്കു ശേഷം നാളെ കാലത്തു ഡോക്ടർ മേനോൻ വീണ്ടും കാമിനിയെ കാണുവാൻ പോകുന്നു.

മൂന്നു മാസങ്ങൾക്കുമുമ്പു ആ രാത്രിയിൽതന്നെ സ്വീകരിച്ചുപചരിച്ച കാമിനിയുടെ ഹൃദയത്തെ ഇതുവരെയും വേദനിപ്പിച്ചുകൊണ്ടിരുന്നുവല്ലോ. എന്നാലോചിച്ചപ്പോൾ അദ്ദേഹത്തിന്റെ ഹൃദയം കിടന്നു പിടഞ്ഞു.

തന്റെ നെററിയിൽ ഇപ്പോൾ കാണിക്കൊണ്ടിരിക്കുന്ന രണ്ടു രേഖകളും, മനുഷ്യശരീരത്തിന്റെ അനിത്യാവസ്ഥയെ പ്രഖ്യാപിച്ചുകൊണ്ടു മുൻവന്നു നില്ക്കുന്ന ഇളനരകളും ഉണ്ടാകുന്നതിന്നു മുമ്പുള്ള മ

ധുരവും മനോഹരവുമായ ജീവിതത്തിലെ ഓരോ സംഭവങ്ങളും ചിന്തിച്ചുകൊണ്ടിരിക്കുകയാണ് അദ്ദേഹം. ഇതേ സമയത്തിൽ തന്റെ പ്രാണപ്രേയസി മാധവിയെസംബന്ധിച്ചുള്ള വിചാരവും ഉദിച്ചുയന്നു. അതു അദ്ദേഹത്തെ വീണ്ടും എരിപൊരി കൊള്ളിച്ചു. താനറിയാതെതന്നെ കണ്ണുനീർ ഏററിററു വീഴുവാൻ തുടങ്ങി.

മാധവി പരലോകപ്രാപ്തയായിട്ടു രണ്ടു മാസം കഴിഞ്ഞിരിക്കുന്നു. അവൾ പ്രസവവേദനയാൽ കഷ്ടപ്പെടുന്നുവെന്നുള്ള കമ്പി കിട്ടി മേനോൻ ചെന്നതിന്റെ പിറേറ ദിവസമാണു അവൾ പ്രസവിച്ചതു്. രണ്ടുദിവസത്തെ ജീവിതം മാത്രമെ ഈശ്വരൻ ആ ശിശുവിനു അനുവദിച്ചിരുന്നുള്ളു. പ്രസവകഷ്ടത്തിനാലുണ്ടായ ശരീരാസ്വാസ്ഥ്യവും, ശിശുവിന്റെ അകാലനിര്യാണത്താലുണ്ടായ മനോവേദനയും ഒന്നുചേന്നു അവളെ ജ്വരബാധിതയാക്കിത്തീത്തു. അസാദ്ധ്യമെന്നു പലരും അഭിപ്രായപ്പെട്ടു കയ്യൊഴിച്ച രോഗികളെപ്പോലും ചികിത്സിച്ചു സുഖപ്പെടുത്തിയിട്ടുള്ള മേനോൻ തന്റെ പ്രിയതമയുടെ കാര്യത്തിൽ പരാജിതനാകുകതന്നെ ചെയ്തു. മാധവി അദ്ദേഹത്തോടു അവസാനയാത്ര പറഞ്ഞുകൊണ്ടു പ്രാപഞ്ചയവനികക്കുള്ളിൽ തിരോധാനം ചെയ്തു.

മാധവിയുമായി ഇഹലോകസുഖാനുഭവങ്ങളിൽ മുഴുകി തന്നെത്താൻ മറന്നു കഴിച്ചുകൂട്ടിയ ആ അഞ്ചുകൊല്ലങ്ങൾ — അമൃതനിഷ്യന്ദികളായ ഓരോ നിമിഷങ്ങൾ — മങ്ങിമറയാത്ത അതിലെ മനോഹരചിത്രങ്ങൾ — ഓരോന്നായി അദ്ദേഹത്തിന്റെ ഹൃദയക്കണ്ണാടിയിൽ അപ്പോൾ നിഴലിച്ചുകൊണ്ടിരുന്നു. അവൾക്കു അദ്ദേഹത്തിൽ ഉണ്ടായിരുന്ന ഭക്തിയും, ബഹുമാനവും പരിശുദ്ധമായ പ്രേമവും എത്രമാത്രമായിരുന്നു ?

മേനോൻ രാവിലെ അഞ്ചുമണിക്കെഴുന്നേല്ക്കും. കുളിയും കാപ്പിയും കഴിഞ്ഞു കൃത്യം ആറര മണിക്കു ആസ്പത്രിയിലേക്കു യാത്രയാകും. സ്വന്തമായി ചികിത്സിക്കുന്ന രോഗികളെ സന്ദർശിച്ചതിന്നുശേഷമെ അദ്ദേഹം ആസ്പത്രിയിലേക്കു പോകാറുള്ളു. ഏതാണ്ടു ഈ സമയത്തുതന്നെയാണു മാധവിയും എഴുന്നേല്ക്കുക. രാത്രി വളരെ വൈകിയതിന്നുശേഷമാണു മേനോൻ വീട്ടിൽ എത്തിച്ചേരുക. അതുവരെയും മാധവി ഉറങ്ങാതെ കാത്തിരിക്കും. അദ്ദേഹം വന്നു ഭക്ഷണം കഴിച്ചതിന്നുശേഷമെ അവളും വല്ലതും കഴിക്കുകയുള്ളു. രാത്രിയിലെ ഉറക്കമൊഴിക്കലും, നേരത്തെ എഴുന്നേല്ക്കലും മാധവിയുടെ ആരോഗ്യത്തെ അപകടത്തിലേക്കു ആനയിച്ചുകൊണ്ടിരുന്നു. തന്മൂലം "നീ ഇങ്ങിനെ കഷ്ടപ്പെടേണ്ട കാര്യമില്ല. എന്റെ കൈകാലുകൾ അശക്തങ്ങളായിക്കഴിഞ്ഞിട്ടില്ല. വേലക്കാരനുണ്ടല്ലൊ. അവൻ എല്ലാം ചെയ്തുകൊള്ളും. നിന്റെ ദേഹസ്ഥിതിയാണെങ്കിൽ മോശമായി വരുന്നു. പരിപൂർണ്ണവിശ്രമം ആവശ്യമാണു. അതിനാൽ കാലത്തു എഴുന്നേല്ക്കേണ്ട." എന്നു മേനോൻ മാധവിയെ നിർബ്ബന്ധിച്ചിരുന്നു. അവളുടെ ബലഹീനത അതിന്നു സമ്മതം മൂളി. അതിന്നുശേഷം കാലത്തു എഴു മണിക്കെ അവൾ എഴുന്നേല്ക്കാറുള്ളു.

തന്റെ പാരവശ്യം കാണുന്നതിനാലുണ്ടായ പരിതാപത്താലും, തന്നോടുള്ള അതിയായ സ്നേഹത്താലുമാണു പ്രിയതമൻ ഇപ്രകാരം നിർബ്ബന്ധിക്കുന്നതെന്നായിരുന്നു അവൾ ആദ്യമാദ്യം വിശ്വസിച്ചിരുന്നതു്. ആ വിശ്വാസം ക്രമത്തിൽ ക്ഷയിക്കുവാൻ തുടങ്ങി. തന്നോടുള്ള പ്രേമം അനുദിനം കുറഞ്ഞുവരുന്നതായും, പാരവശ്യം, വിശ്രമം എന്നെല്ലാം പറഞ്ഞുതന്നെ കബളിപ്പിക്കുന്നതായും, തന്റെയും, പ്രിയതമന്റെയും മദ്ധ്യത്തിൽനിന്നുകൊണ്ടു ആരൊ ഒരുവൾ അദ്ദേഹത്തെ വശീകരിക്കുന്നതായും, ആ വഞ്ചനവലയിൽ അദ്ദേഹം അകപ്പെട്ടുകഴിഞ്ഞതായും അവൾ തെററിദ്ധരിച്ചു

കുറച്ചു ദിവസങ്ങളായി മദ്ധ്യാഹ്നഭക്ഷണത്തിനു അദ്ദേഹം വീട്ടിലേക്കു വരാറില്ല. വേലക്കാരൻ ആസ്പത്രിയിലേക്കു കൊണ്ടുപോകുകയാണു പതിവ്. വൈകുന്നേരത്തെ കാപ്പിയും അപ്രകാരംതന്നെ. രാത്രി ഹോട്ടലിൽ. വീട്ടിൽ എത്തിച്ചേരുവാൻതന്നെ രാത്രി ഒരുമണിയാകും. ഓരോ ദിവസവും മാധവിയെ സമാധാനിപ്പിക്കുവാൻവേണ്ടി മാത്രം വല്ലതും കഴിക്കും. ചിലപ്പോൾ ഉടുപ്പുകളെല്ലാം മാററിയതിന്നുശേഷം നേരെ ശയനമുറിയിൽ ചെന്നു കിടക്കുകയും, അല്പസമയത്തിന്നുള്ളിൽ നിദ്രാധീനനാകുകയും ചെയ്യും. ഇതേവിധത്തിൽ ഓരോ ദിവസവും ഭൂതത്തിൽ ലയിച്ചുകൊണ്ടിരുന്നു. അതോടുകൂടി അദ്ദേഹത്തിന്റെ പ്രശസ്തിയും, ബേങ്കിലെ കണക്കുകളും ക്രമത്തിൽ അനുദിനം വദ്ധിച്ചുകൊണ്ടുമിരുന്നു.

യൌവ്വനത്തിന്റെ മലർവാടിയിൽ ആനന്ദമാകുന്ന നറുമലരുകൾ വിടന്നു വീശുന്ന പരിമളധോരണിയിൽ — മനംമയങ്ങി സോല്ലാസം വിഹരിച്ചുകൊണ്ടിരുന്ന മാധവി ഇപ്പോൾ എവിടെയൊ, ആരുടെ വീട്ടിലൊ, നിസ്സഹായയായി അമ്മയില്ലാത്ത കുട്ടിയെപ്പോലെ കണ്ണുനിർ തൂകിക്കൊണ്ടു ജീവിക്കുകയാണ്. പ്രിയതമന്റെ പേരും പെരുമയും വദ്ധിച്ചുവരുന്നതു അവൾ അറിയായ്കയല്ല. അതു കേൾക്കുമ്പോഴെല്ലാം അവളുടെ ഹൃദയം അഭിമാനത്താൽ വികസിതമാകാറുണ്ട്. അത്യാനന്ദിക്കാറുണ്ട്. പക്ഷെ അദ്ദേഹം രോഗികളിൽ ഒരാളെപ്പോലെയെങ്കിലും തന്നെ കരുതി ഒരു ദിവസമെങ്കിലും സന്തോഷത്തോടുകൂടി സംസാരിക്കുകയില്ലെ ? തന്നെ ഒരു പ്രാവശ്യമെങ്കിലും പ്രേമത്തോടെ ആശ്ലേ

ഷിക്കുകയില്ലെ? കുറച്ചു സമയമെങ്കിലും സമാധാന ത്തോടുകൂടി സംസാരിക്കുവാൻ സന്നദ്ധനാകുകയി ല്ലെ? ആദിയായ ഒരു നൂറു ചോദ്യചിഹ്നങ്ങൾ അ വളുടെ മുന്നിൽ അണിനിരന്നുകൊണ്ടിരുന്നു. ഈ ചോദ്യങ്ങളും, ചിന്തകളും അനുനിമിഷം അവളെ മരണവുമായി കൂട്ടിയിണക്കിക്കൊണ്ടുമിരുന്നു.

"കഴിഞ്ഞു. എല്ലാം കഴിഞ്ഞു. പേരിനും പെരുമക്കുംവേണ്ടി ഞാൻ എന്റെ ജീവിതസർവ്വ സ്വത്തെ—മാധവിയെ—ബലികൊടുത്തു. കാമാ സ്ഥകാരത്താൽ കാമിനിയുടെ ഹൃദയത്തിൽ തീരാത്ത വേദനയേയുമുണ്ടാക്കിത്തീർത്തു. ഇനി എന്തു സംഭ വിക്കുവാനാണ്?,, മേനോൻ ധൈര്യമവലംബിച്ചു.

അദ്ദേഹം എഴുന്നേററു ആ മുറിയിൽ അങ്ങുമി ങ്ങും നടന്നുകൊണ്ടിരുന്നു. ഒരു ദീർഘശ്വാസം ആ നീണ്ട ചിന്തകൾക്കു ഒരു പൂർണ്ണവിരാമമിട്ടു. വീണ്ടും കിടയ്ക്കയിൽ ചെന്നുകിടന്നു പുസ്തകം വായിക്കുവാൻ ആരംഭിച്ചു.

## 5

ആ രാത്രിയിലെ സ്മരണീയമായ സമ്മേളന ത്തിനുശേഷം — മൂന്നു മാസങ്ങൾക്കുശേഷം — ത ന്റെ വീട്ടിലേയ്ക്കുവന്ന മേനവനോടു കാമിനി ഒര ക്ഷരംപോലും സംസാരിച്ചില്ല.

മധുവുണ്ട് മദോന്മത്തനായ ഭൃംഗം പുഷ്പത്തെ വിട്ടകലുമ്പോൾ ഒരു നിമിഷനേരം ഹൃദയത്തുടി പ്പെന്നോണം പുഷ്പം കലുങ്ങിനില്ക്കുന്നതുപോലെ ആ രാത്രിയ്ക്കുശേഷം ചില രാത്രികളിൽ കാമിനിയുടെ ഹൃദയം തുടിച്ചിട്ടുണ്ട്. ആ തുടിപ്പുകൾക്കിടയിൽ കരിനുകളെയും, പഴക്കലകളെയും കണ്ടു മയങ്ങി കുഴിയിൽ വീണു കയറുവാൻ സാധിക്കാതെ കഷ്ട പ്പെടുന്ന കരികളെപ്പോലെ അവളുടെ ഹൃദയം സ ന്താപത്താൽ സന്തപ്തമാകാറുമുണ്ട്.

ഈ സന്താപസന്തോഷങ്ങൾക്കു കാരണഭൂത നായ മേനോൻ തന്റെ മുന്നിൽ ഇരിക്കുമ്പോൾ കാമിനി മൌനം ഭജിക്കുന്നതു എന്തുകൊണ്ടായിരി ക്കാം? ആക്കറിയാം? സ്ത്രീകളുടെ ഹൃദയം അതു ദേ വന്മാക്കുപോലും അറിയുവാൻ സാദ്ധ്യമല്ലല്ലൊ. നാലഞ്ചു നിമിഷങ്ങൾ ആ ഏകാന്തനിശ്ശബ്ദതയിൽ കൂടെ കടന്നുപോയി. അവളുടെ കണ്ണുകളിൽനിന്നു ചുടുബാഷ്പബിന്ദുക്കൾ ഇററിററു വീണിരുന്നു. അ വൾ ഒരു ചെറുപൈതലിനെപ്പോലെ അങ്ങിനെ തേങ്ങിത്തേങ്ങിക്കരയുകയാണ്.

ശസ്ത്രക്രിയാസന്ദർഭങ്ങളിൽ ഒഴുകിക്കൊണ്ടിരി ക്കാറുള്ള രക്തത്തെ കാണുമ്പോൾകൂടിയും കലങ്ങാ ത്ത മേനവന്റെ കരിങ്കല്ലുപോലുള്ള ഹൃദയം കാമി നിയുടെ കണ്ണുനീരിന്റെ മുന്നിൽ തല കുനിക്കുക തന്നെ ചെയ്തു. അദ്ദേഹം അവളുടെ അടുത്തുചെന്നു കണ്ണുനീർ തുടച്ചുകൊണ്ടു ചിന്നിച്ചിതറിയ തലമുടി ഒതുക്കിവെച്ചതിന്നുശേഷം "കാമിനി, എനിക്കു മാ പ്പുതരിക,, എന്നു ഇടറിയ സ്വരത്തിൽ പറഞ്ഞു. പ്രേമത്തിന്റെ മണിവീണയിൽനിന്നു പുറപ്പെട്ട മ ധുരനിനദമായിരുന്നു അത്.

കാമിനിയുടെ ദുഃഖം അധികരിച്ചു. അവൾ പൊട്ടിക്കരഞ്ഞു. ഡാക്കടർ, ഡാക്കടർ. ഞാൻ മ ഹാപാപി വഞ്ചകി. എനിക്കു മാപ്പുതരു. എ ന്നെ രക്ഷിയ്ക്കൂ.

"കാമിനി, നിനക്കു മാപ്പുനൽകുകയൊ? ഞാ നൊ? എന്തിന്ന്?

"അതെ. ഞാൻ മഹാപാതകി. അങ്ങയുടെ പ്രേമഫലത്തെ നശിപ്പിച്ചുകഴിഞ്ഞു. ഞാൻ ശിശു ഹത്യ ചെയ്തവൾ. എന്നെ രക്ഷിച്ചാലും.

അവളുടെ വദനത്തിൽ അപ്പോൾ ഒരു പൈ ശാചികത്വം കളിയാടിയിരുന്നു. നാലഞ്ചു നെടു വീർപ്പുകൾ. ഒരു ഭയങ്കരനിശ്ശബ്ദത അവിടെയെ ങ്ങും വ്യാപിച്ചു.

ദാഹിച്ചു വിവശനായി വെള്ളമന്വേഷിച്ചു ചു ററിത്തിരിഞ്ഞു പൊയ്കയോടടുക്കുമ്പോൾ ഒരു ചുഴ ലിക്കാററടിച്ചു കണ്ണുകാണുവാൻ സാധിക്കാതായി ത്തീരുന്നവിധത്തിലുള്ള ഒരു അനുഭവമാണു അപ്പോ ൾ മേനവനുണ്ടായത്. ജനങ്ങൾ എന്തുതന്നെ പ റഞ്ഞാലും അതിനെയെല്ലാം വിഗണിച്ചു കാമിനി യെ വിവാഹം ചെയ്തു ശേഷിതകാലം സമാധാന മായി കഴിച്ചുകൂട്ടാമെന്നായിരുന്നു അദ്ദേഹം വിചാ രിച്ചിരുന്നത്. പക്ഷെ കാമിനിയുടെ കണ്ണുകഠോര മായ വാക്കുകൾ—അവളുടെ കടുംകൈ—ആ ആശ കളെ നാമാവശേഷമാക്കി.

"കാമിനി, ഞാൻ രക്ഷിച്ചാലും നിന്നെ ദൈ വം രക്ഷിക്കുമൊ?

ശ്രുതിയില്ലാത്ത വീണയിൽനിന്നു പുറപ്പെട്ട ശോകഗാനം. മേനോൻ ഗൽഗദകണ്ഠനായി.

മേനോൻ ആ മുറിവിട്ടു പൊയ്ക്കൊണ്ടിരുന്നു. കാമിനി അദ്ദേഹത്തോടു പോകരുതെന്നു അപേക്ഷി ച്ചതുമില്ല; പിന്നാലെ ചെന്നു യാത്രയയച്ചതുമില്ല.



# ഐക്യകേരളവും മലബാറും

( സി. ജി. )

ഐക്യകേരളത്തിന്റെ ആവശ്യകതയെക്കുറിച്ച് പ്രസംഗിക്കേണ്ട കാലം കഴിഞ്ഞു അതെങ്ങിനെ നടപ്പിൽ വരുത്തണമെന്നതാണിന്നത്തെ പ്രശ്നം. കൊച്ചി തിരുവിതാംകൂർ മലബാർ എന്ന വ്യത്യാസംകൂടാതെ കേരളം ഒരൊററ സംസ്ഥാനമാവണമെന്നൊരു പക്ഷം. അതല്ല മൂന്നു ഘടകങ്ങളടങ്ങിയ ഒരു സബ്ബ് ഫെഡറേഷനായാലും മതിയെന്നു മറെറാരു പക്ഷം. രണ്ടിന്നും, മലബാറിനെ മദിരാശി സംസ്ഥാനത്തിൽനിന്നു വേർപെടുത്താൻ താമില്ല

കൊച്ചിയും തിരുവിതാംകൂറുമായി ഒത്തുനോക്കുമ്പോൾ മലബാറിന്റെ സ്ഥിതി തുലോം ശോചനീയമാണെന്നു സമ്മതിക്കേണ്ടിവരും മലബാറിന്നു ഇന്നു യാതൊരു പുരോഗതിയുമില്ല. മദിരാശി സംസ്ഥാനവുമായി ചേർന്നു നില്ക്കുന്നതുകൊണ്ടു അതിന്റെ വളർച്ച തടയപ്പെട്ടിരിക്കുന്നു താഴെ കൊടുക്കുന്ന കണക്കുകൾ ഇതിന്നു തക്ക തെളിവാണ്.

| | വിസ്തീർണ്ണം ച. നാഴിക | ജനസംഖ്യ | നികുതി വരവ് |
|---|---|---|---|
| തിരുവിതാംകൂർ | 7624 | 6070018 | 280 ല. |
| കൊച്ചി | 1480 | 1422875 | 112 ,, |
| മലബാർ | 5790 | 3929925 | 130 ,, |
| | | | (സുമാർ) |

കൊച്ചിയെക്കാൾ അഞ്ചിരട്ടി വിസ്തീർണ്ണവും, മൂന്നിരട്ടി ജനസംഖ്യയുമുള്ള മലബാറിന്റെ വരുമാനം കൊച്ചിയുടേതിൽനിന്നു അത്രയൊന്നും അധികമല്ല. ധനസ്ഥിതിയിൽ മാത്രമല്ല; ഗതാഗതം, ആരോഗ്യം, വിദ്യാഭ്യാസം എന്നിവക കാര്യങ്ങളിലും വ്യക്തമായ വ്യത്യാസം കാണാവുന്നതാണ്. വൃത്തിയും വീതിയുമുള്ള നിരത്തുകൾ, അതിപ്രധാന കേന്ദ്രങ്ങളിൽ ആസ്പത്രികൾ, ഒന്നിലധികം ഒന്നാം ഗ്രേഡ് കോളേജുകൾ ഇവയൊന്നും മലബാറിലില്ല. കൃഷി, വ്യവസായം ഇവയ്ക്കും മലബാറിൽ വേണ്ടത്ര പ്രോത്സാഹനം ലഭിക്കുന്നുണ്ടെന്നു പറഞ്ഞുകൂടാ.

ഭാഷാപരമായി സംസ്ഥാനങ്ങളെ പുനഃസംയോജിപ്പിക്കേണ്ടതാണെന്നു മലബാറിന്റെ ഈ സ്ഥിതി വിളിച്ചുപറയുന്നു. മദിരാശിസംസ്ഥാനത്തിൽ ഭൂരിപക്ഷമുള്ള തമിഴരും തെലുങ്കരും, അവരവരുടെ താല്പര്യങ്ങൾ നേടുന്നതിന്നു ബദ്ധശ്രദ്ധരാണ്. മലയാളികൾക്കു അവരെന്നപോലെ അവർക്കു മലയാളികളും അന്യന്മാരാണ്. ഹിന്ദു, മുസൽമാൻ, കൃസ്ത്യൻ എന്ന നിലയിലല്ല അവർ സ്വകീയതാല്പര്യങ്ങൾക്കുവേണ്ടി പൊരുതുന്നതു. നേരെമറിച്ച്, ആവക വ്യത്യാസങ്ങൾ മറന്ന് തമിഴൻ, തെലുങ്കൻ, മലയാളി എന്ന മമതയാണ് അവിടെ പ്രകടമാകുന്നതു. ഇല്യപ്രബലമില്ലാത്ത മലയാളികളുടെ താല്പര്യങ്ങൾ ഇക്കൂട്ടത്തിൽ തീരെ വിഗണിക്കപ്പെട്ടുപോകുന്നതു അത്ഭുതമല്ല

ഐക്യകേരളസ്ഥാപനത്തിൽ സഹകരിക്കുവാൻ കൊച്ചിയും തിരുവിതാംകൂറും തയ്യാറില്ലെങ്കിൽ മലബാറിന്നു മാത്രം ഒരു സംസ്ഥാനമാവാൻ സാദ്ധ്യമാണോ എന്നതാണ് മറെറാരു പ്രശ്നം. തൻകാലിൽ നില്ക്കാൻ ത്രാണി മലബാറിന്നില്ലെന്നു പറയുന്നവർ കൊച്ചുകൊച്ചിയെ ഒന്നു നോക്കിക്കാണേണ്ടതാണ്. സാമ്പ

ത്തികമായി സ്വയം പൎയ്യാപ്തമായിത്തീരുകയില്ലെന്നു കരുതി ആദ്യം ഒരു പ്രത്യേക സംസ്ഥാനമാക്കാൻ ഭയപ്പെട്ട സിന്ധിന്റെ ഇന്നത്തെ ധനസ്ഥിതിയും ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ്. അതിത്തി ഒറിസ്സ എന്നീ സംസ്ഥാനങ്ങളുടെ ഒരു കൊല്ലത്തെ നികുതിവരവ് ഇന്നു 2 കോടി മാത്രമാണെന്നിരിക്കെ സിന്ധ് സംസ്ഥാനത്തിലെ വരവു അഞ്ചു കോടി (1943_'44_ലെ ബഡ്ജറ്റ്)യാണ്. വിഗണിക്കപ്പെട്ടുകിടക്കുന്ന വ്യവസായങ്ങൾക്കു വേണ്ടത്ര പ്രോത്സാഹനം ലഭിച്ചാൽ സാമ്പത്തികമായ കഴിവുകൾ എത്രത്തോളം വളരുമെന്നു സിന്ധ് സംസ്ഥാനം നമ്മെ പഠിപ്പിക്കുന്നു. മലബാറിലാകട്ടെ തെങ്ങു കൃഷിക്കു കൈകൊണ്ടു കടലോരങ്ങളും, കാപ്പി, തേയില, റബ്ബർ തുടങ്ങിയ നൂതന കാർഷികവ്യവസായങ്ങൾക്കു പററിയ മലവാരങ്ങളും സ്വതഃസിദ്ധമായ വനവിഭവങ്ങളും ഉള്ളതിനുപുറമെ, വയനാട്, വാളയാർ മുതലായ സ്ഥലങ്ങളിൽ സ്വൎണ്ണം അഭ്രം തുടങ്ങിയ അമൂല്യവസ്തുക്കളും ഭൂഗൎഭത്തിൽ മറഞ്ഞുകിടക്കുന്നതായി വിദഗ്ദ്ധന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ജനസംഖ്യയിലും മലബാർ പിന്നാക്കമല്ല. ഇന്നത്തെ അതൃത്തികളെത്തന്നെ ജനസംഖ്യ തന്നെ 40 ലക്ഷം വരും. ഒരു ഹിതപരിശോധന നടത്തിയാൽ മലബാറിനോടു നിശ്ചയമായും കൂടിച്ചേരുന്ന കാസർഗോഡ് (കർണ്ണാടകം) ഗൂഡല്ലൂർ (നീലഗിരി) വീരരാജപ്പേട്ട (കുടക്) മിനിക്കോയ് & ലക്ഷദ്വീപുകൾ എന്നിവിടങ്ങളിലെ ജനസംഖ്യയും കണക്കാക്കിയാൽ മറെറാരു 7 ലക്ഷം കൂടിയായി! ഈ സ്ഥിതിക്കു, മലനാടിന്റെ മുഴുവൻ സംഘകരണമല്ലെങ്കിൽ തന്നെ മലബാറിനുമാത്രം വേണമെങ്കിൽ ഒരു സംസ്ഥാനമാവാൻ മറെറന്തു പ്രതിബന്ധമാണുള്ളതു, മദിരാശിസംസ്ഥാനം അതിനു തയ്യാറാവുകയല്ലാതെ?

---

The

VANEE VILASAM PRESS,
GURUVAYUR.

ഭംഗിയിൽ, വൃത്തിയിൽ, ലാഭത്തിൽ,
കൃത്യസമയത്തിൽ, അച്ചടിച്ചുകിട്ടണമെങ്കിൽ
ഗുരുവായൂർ, വാണീവിലാസം പ്രസ്സിൽ
അന്വേഷിയ്ക്കുക

ഉടമസ്ഥൻ: നെന്മിനി കൃഷ്ണൻ ഭട്ടതിരിപ്പാട്.

# മയി സർവ്വമിദം പ്രോതം

പി. എൻ. മൂസ്സത്, B. A., L T.,

"എന്നിൽ ഇതു മുഴുവനും കോർക്കപ്പെട്ടിരിക്കുന്നു ചരാചരാത്മകമായ ഈ പ്രപഞ്ചത്തിൽ മണിഗണങ്ങളിൽ സൂത്രമെന്ന മട്ടിൽ ഞാൻ അനുസ്യൂതനായിരിക്കുന്നു" ശരിതന്നെ. പക്ഷേ സൂത്രസ്ഥാനീയനായ എനിക്കും മണിഗണങ്ങളായ പശുപക്ഷിനരസുരാദികൾക്കും തമ്മിൽ ഈ മണിസൂത്രബന്ധമാണോ ഉള്ളതു്? മണിസ്ഥാനീയങ്ങളായ ചരാചരങ്ങളുടെ സ്വരൂപം സ്ഥൂലവും ഇന്ദ്രിയഗ്രാഹ്യവും ആണു്. എന്റെ സ്വരൂപമോ? അതു അനിർവ്വചനീയമെന്നുതന്നെ വിചാരപ്രഭവമായ തീർപ്പു്. അനിർവ്വചനീയത്വം സൂക്ഷ്മവും ഇന്ദ്രിയാതീതവുമായ വസ്തുക്കളിലേ ഘടിക്കൂ. അപ്പോൾ എന്റെ സ്വരൂപം അങ്ങിനെയുള്ളതാണു്. ഇന്നതെന്നു പറകവയ്യാത്ത എന്നിൽ മണികൾ കോർക്കപ്പെടുകയെന്നതാശ്ചര്യംതന്നെ! മാലയിൽനിന്നു മണികൾ വേറിട്ടുപോകാതെ നിലനിർത്തുന്നതാണു ചരടിന്റെ ധർമ്മം. അപ്പോൾ ഇവ രണ്ടിൽ വെച്ചു അഭികാമ്യതയധികം ഏതിനാണു്? കോർക്കപ്പെട്ട മണികൾക്കുതന്നെ. മണികൾ വേറിട്ടാൽ ചരടിനെ ആർ മാനിക്കും? അതു കേവലം അരമ്യമായ ഒരു വസ്തുവാകയില്ലേ?—ആർക്കും കാമ്യമല്ലാത്ത ഒരു വസ്തു—അപ്പോൾ എന്റെ യോഗ്യത ഈ ചരടിൽ പ്രകാശിക്കുന്നില്ല മണിഗണങ്ങളെ കൂട്ടിച്ചേർക്കുന്നതു ഞാനാണെന്നല്ലാതെ എന്നിൽനിന്നു വേർപെട്ടാൽ അവയുടെ രമ്യതയ്ക്കു ഹാനിയുണ്ടാവുന്നില്ല ഞാനും പ്രപഞ്ചവും തമ്മിലുള്ള ബന്ധം ഇതാണോ?

മണിഗണങ്ങളില്ലാത്ത സൂത്രം മാലയാകയില്ല. സൂത്രമില്ലാത്ത മണിഗണങ്ങളും അങ്ങിനെതന്നെ. എന്നാൽ എന്റെ കഥയോ? അതങ്ങിനെയല്ല. ചരാചരങ്ങളില്ലാത്തപ്പോഴും ഞാനുണ്ടു്. ഞാനില്ലാത്ത ചരാചരങ്ങളെക്കുറിച്ചു ചിന്തിക്കവയ്യ. അപ്പോൾ ചരാചരങ്ങളെ തമ്മിൽ ചേർത്തുകോർക്കുകയല്ല എന്റെ ധർമ്മം. പിന്നെയോ ഞാൻതന്നെ ചരാചരങ്ങൾ എന്ന നിലയാണു്; എന്നുവെച്ചാൽ സൂത്രവും മണിയും രണ്ടില്ല ഒന്നുതന്നെയെന്നു സാരം. അതിനെ സൂത്രമെന്നു സൂക്ഷ്മമായൊ മണിയെന്നു സ്ഥൂലമായൊ വ്യവഹരിക്കാം. ഇതാണു പരമാർത്ഥം ഞാനാകുന്ന മഹാസമുദ്രത്തിൽതന്നെ ചരാചരങ്ങളാകുന്ന അലകളെല്ലാം ചലിക്കുന്നതും വിലയം പ്രാപിക്കുന്നതും. അപ്പോൾ യഥാർത്ഥത്തിൽ ഉള്ളതു ഞാൻ മാത്രം. പക്ഷെ ഒരു വൈഷമ്യം—ഞാൻ സൂക്ഷ്മവും ഇന്ദ്രിയാതീതവുമായ അനിർവ്വചനീയവസ്തുവാണല്ലോ. പിന്നെ ഞാൻ ചരാചരസ്വരൂപനാകുന്നതെങ്ങിനെ? ശരി, ചിന്തിച്ചുനോക്കാം.

ജഡം, ചേതനം ഇവ അനാദിയാണെന്ന പ്രവാദം പണ്ടുതന്നെയുള്ളതാണു. ജഡമില്ലാതെ ചൈതന്യത്തിനും ചൈതന്യമില്ലാതെ ജഡത്തിനും നില്ക്കക്കള്ളിയില്ല എന്നായിരുന്നു പരക്കെ ഒരു ബോധം. "ചൈതന്യവും ജഡവുമായിക്കലരാം ജഗത്തിലേതെങ്കിലും ചടിവിൽ." പക്ഷെ എന്താണീ ചൈതന്യം! എന്താണീ ജഡം? പരമാണു അവിഭാജ്യമായ

കാലംവരെയെ ജഡത്തിന്നു പ്രത്യേക സത്തയുണ്ടായിരുന്നുള്ളൂ. ജഡം മായികമാണെന്നു തെളിയിക്കേണ്ട ഭാരം സയൻസേറെറടുത്തു. സയൻസിൻെറ ഐന്ദ്രജാലികപിഞ്ഛികയുടെ സഞ്ചാലനത്തിൽ പരമാണുവിൻെറ സന്ധിബന്ധം തകൎന്നു. മായയുടെ യവനിക മാറിവീണു. അതാ ഇപ്പോൾ സയൻസിൻെറമുമ്പിൽ പരമാണു, ചൈതന്യത്തിൻെറ കോപ്പണിഞ്ഞുനില്ക്കുന്നു! ജഡം ചേതനമായിത്തീൎന്നു! മണി സൂത്രമായി മാറി! ജഡത്തിന്നും ചൈതന്യത്തിന്നും ഇടയ്ക്കുള്ള ഭിത്തി തകൎന്നുപോയി. സയൻസു വേദാന്തത്തിൻെറ കൈ പിടിച്ചു "സഹോദര! ഇതാ നോക്കൂ! അങ്ങു അനേകം നൂററാണ്ടുകളോളം ആരാഞ്ഞുകൊണ്ടിരുന്ന ആ തത്വം ഇതാ കൺമുന്നിൽ അതിൻെറ നിരക്ഷരവിലാസം പ്രദൎശിപ്പിക്കുന്നു" എന്നു പറകയാണു്. പുറമെനിന്നു വരുന്ന സ്നേഹിതനെ ഉള്ളിൽനിന്നണയുന്ന സുഹൃത്തു സ്വാഗതം ചെയ്യുന്ന ഈ കാഴ്ച മനോജ്ഞംതന്നെ! ഇങ്ങനെ സയൻസിൻെറ സഹായത്താൽ ചൈതന്യരൂപനായ എൻെറ സത്ത അനിഷേധ്യമെന്നു വെളിപ്പെട്ടു—മാത്രമൊ, എൻെറ സത്തയല്ലാതെ മറെറാന്നിൻെറ സത്ത—ജഡത്തിൻെറ സത്ത—ശശവിഷാണമാണെന്നും തെളിഞ്ഞു.

സയൻസിൻെറ സംഹാരദൃഷ്ടിയിൽ ജഡത്തിനെന്തു പററി? പരമാണുവായി ശോഷിച്ച ജഡം പരിശേഷിച്ചതു പരചൈതന്യപ്രഭേദമായിട്ടാണ്. അതേ, പ്രോട്ടോൺസ്, ന്യൂട്രോൺസ്, എലക്ട്രോൺസ് എന്നിങ്ങിനെയുള്ള ശക്തികളാണ് പരമാണുവിൻെറ കലവറയിൽ കണ്ടെത്തിയതു! ഈവക ചൈതന്യഭേദങ്ങളുടെ ഒരു പുഞ്ജമാണ് പരമാണ്. ഇങ്ങനെ ജഡമായ പരമാണ് പെട്ടെന്നു ചേതനമായി മാറി. അതായതു പരമാണ് പരമാവധി എൻെറ സ്വരൂപം കൈക്കൊണ്ടു. പരമചൈതന്യസമുദ്രമായ എൻെറ കൊച്ചുതരംഗമാണ് ഓരോ പരമാണുവും എന്നു വ്യക്തമായി. അങ്ങനെ എല്ലാ ജഡവും ചേതനമായി. അപ്പോൾ പരമാണുകോടികളാൽ ഉണ്ടായിത്തീൎന്ന വസ്തുക്കളെല്ലാം മിഥ്യതന്നെ. എങ്ങനെ? ജഡവസ്തുക്കളെന്ന നിലയിൽ. അവയ്ക്കു ചേതനങ്ങൾ എന്ന നിലയിൽ സത്തയുണ്ടുതാനും. സ്തംബം മുതൽ സ്തംബേരമംവരെയും കീടം മുതൽ ഖേടംവരെയും ഉള്ള സൎവ്വവും എൻെറ മഹാചൈതന്യജലത്തിലെ ബുൽബുദങ്ങൾ മാത്രം. ബുൽബുദം ജലംതന്നെ. ജലമല്ലാതെ മറെറാന്നു അതിൻെറ സ്വരൂപത്തിലില്ല. ആ മാതിരി ഈ പ്രപഞ്ചം മുഴുവനും ഞാൻതന്നെ. ഞാനല്ലാതെ മറെറാന്നുമല്ല. രൂപഹീനമായ ജലം ബുൽബുദത്തിൽ രൂപമെടുക്കുന്നു. അതുവിധം ആകാരഹീനനായ ഞാൻ പശുപക്ഷിവൃക്ഷാദിയിൽ സാകാരതയെ പ്രാപിക്കുന്നു. ഭിന്നഭിന്നമായ ആ എൻെറ രൂപങ്ങളെല്ലാം മിഥ്യയാണെങ്കിലും അവയെല്ലാം ഞാൻതന്നെ. ഞാനല്ലാതെ മറെറാന്നുമല്ല. എന്നിൽനിന്നു വേൎപെട്ട മണികളല്ല. സയൻസിൻെറ നിപുണഹസ്തം ദുൎഗ്രഹമായ എൻെറ ഈ തത്വം ഹസ്താമലകംപോലെ സൎവ്വൎക്കും സുഗമമാക്കി. അങ്ങനെ വേദാന്തത്തിൻെറ കണ്ണിന്നു കാഴ്ച കുറഞ്ഞാൽ സയൻസിൻെറ അഞ്ജനം ഉപയോഗിച്ചു തത്വം ഗ്രഹിക്കാം. സയൻസിന്നും വേദാന്തത്തിന്നുമുള്ള വൈരുധ്യം നീങ്ങി. കാരണവരുടെ പദ്ധതിയെത്തന്നെ ദീൎഘയാത്രയ്ക്കുശേഷം അനന്തരവനും അവലംബിച്ചു!

ഇത്രയുംകൊണ്ടു പരമാണുവിനെ സയൻസു ഉപേക്ഷിച്ചുവൊ? ഇല്ല. ഏററവും ചെറിയതുതന്നെ ഏററവും വലി

യതു എന്നായിരിക്കുന്നു. അണുതോരണീയാൻതന്നെ മഹതോമഹീയാനുമായി! എന്താശ്ചര്യം! അണുബോമ്പ്, അതെ എന്തൊന്നാണതു്? അനിവാര്യമായ എന്തൊരു ശക്തിശേഖരമാണു എന്റെ ആ കൊച്ചുകലവറയിലുള്ളതു! പ്രപഞ്ചനിഗ്രഹാനുഗ്രഹശക്തി അതിലടങ്ങിയിരിക്കുന്നു. എന്റെ അണിമയും മഹിമയും അതിൽ കാണാം. എന്റെ ശക്തിയ്ക്കു അസാദ്ധ്യമായി ഒന്നുമില്ല സംഹാരത്തിനും സംരക്ഷണത്തിനും സയൻസ ഇപ്പോൾ എന്റെ ഹസ്താവലംബം അഭിലഷിയ്ക്കുന്നു. ചെറിയ ഒരു പുൽക്കൊടിക്കും ഏററവും വലിയ പർവ്വതത്തിനും താങ്ങായിട്ടുള്ളതു എന്റെ ചൈതന്യംമാത്രം. ആ ചൈതന്യത്തെ തടയുവാൻ ആക്കും സാദ്ധ്യമല്ല. അതിന്റെ ധന്യത അന്യാദൃശമാണു യുറേനിയത്തിൽ അന്തർഭവിക്കുന്ന ചൈതന്യവിശേഷംതന്നെ വിലയററുകിടക്കുന്ന മൺകട്ടയിലുമുണ്ടു്. പക്ഷെ ആദ്യത്തേതിൽനിന്നു അതു സുലഭമാണു്. രണ്ടാമത്തേതിലൊ അതു കൃച്ഛ്രലഭ്യം. ഇത്രയെ ഭേദമുള്ളു. എല്ലാം ഏകമായ എന്റെ മൂലചൈതന്യത്തിന്റെ വിവർത്തനംമാത്രം. കരിക്കട്ടയെ വൈരമാക്കുന്ന ചൈതന്യംതന്നെ മൺകട്ടയെ പൊൻകട്ടയുമാക്കും. എല്ലാ വസ്തുക്കളുടെയും അണുക്കളെ ഭേദിക്കുവാൻ സാധിയ്ക്കുന്ന ഒരു ഘട്ടത്തെക്കുറിച്ചു ചിന്തിയ്ക്കുക. അന്നു ഒരു പദാർത്ഥത്തിനും പദാർത്ഥമെന്ന നിലയ്ക്കു സത്തയില്ല. നീരം ക്ഷീരമാവാം, നീരദം വാരദമാവാം. മണ്ണു പൊന്നാവാം. ഏററവും വലിയ ഇന്ദ്രജാലം അന്നു സാധിയ്ക്കുമെന്നു സംശയമില്ല. എന്റെ ചൈതന്യത്തിൽ എല്ലാം അടങ്ങിയിരിക്കുന്നു. അതിന്നു ഏതു രൂപവുമെടുക്കാം. ഏതു രൂപവും മാററി മറെറാന്നാക്കാമെന്നും ഇന്നു തെളിഞ്ഞു! അഹോ എന്റെ മഹിമാതിശയം അചിന്ത്യംതന്നെ!

അങ്ങനെ എന്നിൽ ഇവയെല്ലാം കോർക്കപ്പെട്ടിരിക്കയല്ല; ഞാൻതന്നെ ഇവയായിത്തീർന്നിരിക്കയാണു്. ഇവയെ എന്നിൽനിന്നു ഊരിയെടുപ്പാൻ തരമില്ല. ഇവ സൂക്ഷ്മത്തിൽ ഞാനും, ഞാൻ സ്ഥൂലബുദ്ധ്യാ ഇവയും ആയിരിക്കുന്നു; അതായതു എന്നിൽനിന്നു വേർപിരിഞ്ഞു മണിസ്ഥാനീയങ്ങളായി ഒന്നുമില്ല എന്നു സാരം.

അപ്പോൾ ഞാൻ സ്നേഹിക്കുന്നതാരെ? എന്നെത്തന്നെ. ദ്വേഷിക്കുന്നതൊ? അതും എന്നെത്തന്നെ. രക്ഷിക്കുന്നതും, ശിക്ഷിക്കുന്നതും, ഭക്ഷിക്കുന്നതും ആരാധിക്കുന്നതും, ആക്ഷേപിക്കുന്നതും എല്ലാം ആരെ? എന്നെത്തന്നെയല്ലാതെ മററാരെയുമല്ല. മററാരുമില്ലാത്തതിനാൽ മററാരെയുമാവാൻ തരമില്ല. ഹിന്ദുവാർ, പാർസിയാർ, മുഹമ്മദീയനാർ, ക്രിസ്ത്യൻ ആർ? എല്ലാം ഞാൻ. എന്നിൽ മതവുമില്ല മദവുമില്ല. ഒരു നീർപ്പോള മറെറാന്നിനെ ആക്ഷേപിയ്ക്കുമൊ? ഒന്നു മറെറാന്നിന്റെ മാർഗ്ഗത്തിൽ വിലങ്ങടിച്ചു നില്ക്കുമൊ? എന്തൊരന്ധാളിപ്പ്! എല്ലാം കൂട്ടിമുട്ടിയാൽ എല്ലാം തകരും. പിന്നെയൊ? പിന്നെയും അവ ഞാനായിത്തന്നെ ശേഷിയ്ക്കും. എന്റെ അന്തമില്ലാത്ത ഈ ചൈതന്യസാഗരത്തിൽ എത്ര നീർപ്പോളകളുണ്ടായി, എത്ര കോടി തകർന്നുപോയി! പക്ഷെ എനിക്കെവിടെ സംക്ഷയം? ആദിയും അന്തവും നാമവും രൂപവും, പരിധിയും പരിണതിയും, വാട്ടവും കോട്ടവും ഇഷ്ടവും കഷ്ടവും ഒന്നുമില്ലാത്ത അഖണ്ഡചൈതന്യസ്വരൂപമാണു് ഞാൻ. ആ ഞാൻ ദ്വേഷ്യനല്ല, പ്രിയനുമല്ല, ശത്രുവല്ല മിത്രവുമല്ല. പിന്നെയൊ, എങ്ങിനെയിരിക്കുന്നുവൊ അങ്ങനെതന്നെ!

സിനിമയിൽ, വൈദ്യുതിതേജസ്സ് വീശുന്ന യവനികയിൽ എന്തെല്ലാം വ്യാപാരങ്ങൾ നടക്കുന്നു! തേജസ്സ് നിന്നാലൊ സർവ്വവും ശാന്തം, അപ്രത്യക്ഷം. അതുപോലെ എൻെറ ചൈതന്യധന്യത തന്നെ ബ്രഹ്മാണ്ഡരംഗങ്ങളിൽ നടമാടുന്നതു. എന്നാൽ അവിടെ പ്രേക്ഷകരും പ്രേക്ഷ്യവും ഒന്നുതന്നെ. നടനും നാട്യവും, നാടകവും രംഗവും രംഗസ്ഥലവും എല്ലാം ഒന്നു്. എല്ലാം ഞാൻ! അഹോ എൻെറ മഹിമ! ഞാൻതന്നെ സൂക്ഷ്മം, ഞാൻതന്നെ സ്ഥൂലം, ഞാൻതന്നെ ദൂരെ, ഞാൻതന്നെ അരികെ. ഞാൻതന്നെ ഉള്ളിൽ ഞാൻതന്നെ പുറമെ എന്തൊരാശ്ചര്യം!

കർത്താവും കർമ്മവും ക്രിയയും എല്ലാം ഞാനായിരിക്കെ ഞാൻ ആരെ പഴിയ്ക്കും, ഞാനാരെ സ്തുതിയ്ക്കും? ഗുണമെന്തു് ദോഷമെന്തു്? സുഖമെന്തു് ദുഃഖമെന്തു്? എല്ലാം ഏകമയം. സർവ്വദാ സർവ്വദാ ഞാനായിത്തന്നെയിരിക്കുന്ന ചങ്ങാതിമാരെ! നമ്മുടെ ഈ ഏകത്വം, ഈ അഭേദംതന്നെയാണു് നമ്മുടെ നിക്ഷേപം. അതെല്ലാവർക്കും കരഗതമാവുന്ന ദിനംതന്നെ സുവർണ്ണദിനം.

---


## ജനങ്ങളുടെ സന്തോഷം!

കാരണം എന്തു്? അനുഭവിച്ചറിഞ്ഞതുകൊണ്ടുതന്നെ ഏതാണതു്?

## "ചന്ദ്രൂസ്സ്"

സുപ്രസിദ്ധ "ചന്ദ്രൂസ്സ്" കാപ്പിപ്പൊടി പൊതുജനങ്ങളെ ഇതിനകം സംതൃപ്തരാക്കിയിരിക്കുന്നു. സംശയമില്ല.

ചന്ദ്രൂസ്സ് മാനുഫാക്ചറി കമ്പനി, തൃശ്ശൂർ.

ബ്രാഞ്ച്: ബ്രോഡ്‌വെ, എറണാകുളം



അഷ്ടവൈദ്യൻ കുട്ടഞ്ചേരി മൂസ്സ് അവർകളുടെ

## കെ. എം. എ. ഔഷധശാല

## H. O. വടക്കാഞ്ചേരി

ബ്രാഞ്ചുകൾ:— ഗുരുവായൂർ, കോഴിക്കോടു്, പാലക്കാടു്, തൃശ്ശിവപേരൂർ.

ആയുർവ്വേദവിധിപ്രകാരം തെയ്യാർചെയ്ത മരുന്നുകൾ ഹെഡാപ്പീസ്സിലും മററു ശാഖകളിലും കിട്ടുന്നതാണ്. എല്ലാ തിങ്കളാഴ്ചയും കുട്ടഞ്ചേരി അഫൻമൂസ്സ് അവർകൾ ഗുരുവായൂർ ബ്രാഞ്ചിൽ ഉണ്ടായിരിക്കുന്നതുമാണ്.

എന്നു, മാനേജർ.

# ഏകഭാഷാസംസ്ഥാനം

"മുരളി"

മധുരയിൽനിന്നു മീനാക്ഷിസുന്ദരത്തെ മലപ്പുറം ജഡ്ജിയായി മാററി. വന്നിട്ട് അധികം ദിവസമായില്ല; മലയാളികളുടെ പ്രീതി സമ്പാദിക്കുന്നതിനുവേണ്ടി തനിക്കു മലയാളം അറിയാമെന്നു നടിക്കാൻ തുടങ്ങി. "ശ്രുമ്മാ ശൊല്ലുങ്കോ സാർ. നൻറാ പുരിയുത്." I can understand though I can't speak. എന്നദ്ദേഹം ക്ലബ്ബിൽവെച്ച് വക്കീൽമാരെ മലയാളം സംസാരിക്കാൻ പ്രോത്സാഹിപ്പിക്കും. ഏതെങ്കിലും ചില വാക്കുകളുടെ അത്ഥം അദ്ദേഹത്തിനു മനസ്സിലാവുകയും ചെയ്യും. 'മധുരയിൽ തനിക്കു മലയാളി സുഹൃത്തുക്കൾ വളരെയുണ്ട്. തിരുവനന്തപുരം എക്സ്പ്രസ്സ് മധുരവഴിക്കാണ് പോകുന്നതു. എന്നൊക്കെ തനിക്കു മലയാളം മനസ്സിലാവാനുള്ള കാരണങ്ങളായിയെടുത്തു കാണിക്കും "തമിഴിലെ പേശിനാ ഉങ്കൾക്ക് പുരിയുതൊ, ഇല്ലയൊ, അതേ മാതിരി താൻ നീങ്ക മലയാളം ശൊന്നാൽ എനക്കും" എന്നദ്ദേഹം സമത്ഥിക്കും. മലയാളികൾക്കു തമിഴ് പറഞ്ഞാൽ മനസ്സിലാവുന്ന മാതിരി, മലയാളംപറഞ്ഞാൽ തമിഴനും മനസ്സിലാവേണ്ടതല്ലേ എന്നാണദ്ദേഹത്തിൻെറ യുക്തി.

മീനാക്ഷിസുന്ദരം ഉത്സാഹിയാണ്. കുറച്ചു ദിവസത്തിനുള്ളിൽ അദ്ദേഹം മുറിമലയാളം സംസാരിക്കാൻ തുടങ്ങി. "എന്നാ കൃഷ്ണമേനോൻ പറഞ്ച്യ (പറഞ്ഞു)?" എന്നൊക്കെ അദ്ദേഹം ചോദിക്കും. ക്രമേണ, മററുള്ളവർ തന്നോടു മലയാളത്തിൽതന്നെ സംസാരിക്കണമെന്നു അദ്ദേഹത്തിനു നിർബ്ബന്ധവുമായി.

2

ക്രിമനൽകേസ്സിലെ വാദപ്രതിവാദം അവസാനിച്ചു. കുററം തെളിഞ്ഞു. പ്രതിയെ ശിക്ഷിക്കാൻ തീച്ചപ്പെടുത്തി. ജഡ്ജി മീനാക്ഷിസുന്ദരം മുറി മലയാളത്തിൽ പ്രതിയോടു ചോദിച്ചു—"ഏതാവത് പറയാനുണ്ടോ?"

പ്രതി—ഗോവിന്ദൻ—മഹാ വിരുതനായിരുന്നു അവൻ ഒടുവിലായി ഒരു പൊടിക്കയ്യ് പരീക്ഷിച്ചുനോക്കാൻ തീച്ചപ്പെടുത്തി. പെട്ടെന്നു ആശ്ചയ്യഭാവം നടിച്ചുകൊണ്ടു പറഞ്ഞു—"അടിയൻ പ്രതിയാണ് അന്യായം ചെയ്ത ആളാണ് അന്യായക്കാരൻ. അതു കിട്ടുവാണ് "

മീനാക്ഷിസുന്ദരം ആലോചിച്ചു-അതെ, കുററംചെയ്ത ആൾ കുററക്കാരൻ, അന്യായം ചെയ്ത ആൾ അന്യായക്കാരൻ തനിക്കുതന്നെയാണ് തെററുപററിയതു. ആദ്യംമുതല്ക്കേ തനിക്ക് അബദ്ധം പിണഞ്ഞിരിക്കുന്നുവെന്നു മററുള്ളവർ അറിയുന്നതു നന്നല്ല. കായ്യം ശരിയാവുന്നതിന്നു അന്യായക്കാരൻ കിട്ടുവിനെ ശിക്ഷിക്കുകയെ വേണ്ടു. അതുകൊണ്ടു അദ്ദേഹം കേസ്സ് വിധിപറയാൻ രണ്ടു ദിവസത്തേക്കു നീട്ടി.

ജഡ്ജ്മെൻറിൽ പ്രതിയുടെ വാദം ശരിയാണെന്നു തെളിഞ്ഞതുകൊണ്ട് അ

ന്യായക്കാരന്ന ആറുമാസം കഠിനതടവു കല്പിച്ചുകൊണ്ടായിരുന്നു വിധി.

3

അക്കപ്പാടെ ഒരു കോലാഹലം നാട്ടുകാക്കൊക്കെ ഒരു പുതുമ. എങ്ങും ഒരേ സംസാരവിഷയം—"പ്രതിയുടെ വാദം ശരിയായതുകൊണ്ടു ഒരന്യായക്കാരന്നു ശിക്ഷ; നല്ല ശിക്ഷ!"

ക്ലബ്ബിലും ഇതിനേക്കുറിച്ച് ചൎച്ചയുണ്ടായി. "ഹേ, ആളുകൾ കേട്ടാൽ വിശ്വസിക്കില്ലല്ലൊ ഇത്" എന്നൊരാൾ "തലകീഴന്യായം, എന്നു പറയുന്നതിതാണ്, എന്നു മറ്റൊരാൾ "തലകീഴല്ല, തലപ്ലസ്സ് ന്യായം എന്നാണതിന്നു പേര്" എന്നു വേറൊരാൾ. "അപ്പീൽ കൊടുക്കാൻ ഭാവമുണ്ടത്രെ" എന്നൊരു വിദ്വാൻ പറഞ്ഞു. "അപ്പീൽ കൊടുത്തിട്ടെന്തു ഫലം? അപ്പോഴും അന്യായക്കാരൻ കിട്ടുതന്നെയല്ലെ" ഹെഡ്ക്ലാർക്ക് സുബ്ബയ്യരുടെ കണ്ടുപിടുത്തം അതായിരുന്നു. എല്ലാവരുംകൂടി ഒരു കൂട്ടച്ചിരി.

ചിരി ഏതാണ്ടു നിലച്ചപ്പോൾ, കണ്ണിനു വെള്ളെഴുത്തു തുടങ്ങിയാലും, കാഴ്ചയിൽ കണ്ണുള്ള കാരണവർ കരുണാകരമേനോൻ പറഞ്ഞു — "ഇതാണഹേ, ഏക ഭാഷാസംസ്ഥാനം വേണമെന്നു പറയുന്നതിന്റെ താല്പൎയ്യം!!

*  *  *
* *  * *  * *

"കുട്ടാ, ചായ ചൂടാറിയല്ലോ," ശബ്ദംകേട്ട് ഞാൻ കൺമിഴിച്ചു. അമ്മയുണ്ട ചായയുംകൊണ്ടുവന്നു മുമ്പിൽ നില്ക്കുന്നു. "ഐക്യകേരളത്തിന്റെ ഭാവിഭാഗ്യത്തിന്നു" എന്നു പറഞ്ഞു അതു ഞാൻ വാങ്ങിക്കുടിച്ചു.




# കൈത്തറി വസ്ത്രങ്ങൾ ഉപയോഗിക്കുക

കുടിൽവ്യവസായങ്ങളിൽ മികച്ചൊരു സ്ഥാനമാണ് കൈത്തറിക്കുള്ളതു. അതിന്റെ നിൎമ്മാണത്തിൽ എഴുപത്തഞ്ചു ശതമാനവും നമ്മുടെ കൈവേല ആവശ്യപ്പെടുന്നു. ഖദർ കിട്ടാൻ കഴിവില്ലാതെ വരുമ്പോൾ കൈത്തറി വസ്ത്രങ്ങൾതന്നെ ഉപയോഗിക്കുക എന്ന വ്രതം ഏവരും എടുക്കേണ്ടതാണ്.

നെന്മിനി ശ്രീമാതാ കൈത്തറി നെയ്ത്തിലെ എല്ലാത്തരം ചരക്കുകളും ഇവിടെ കിട്ടുന്നതായിരിക്കും

**ശ്രീമാതാ സ്റ്റോർസ് ഗുരുവായൂർ**

# കരുണയിലെ കലാഭംഗം

പി. ദാമോദരൻപിള്ള ബി. എ.

കുമാരനാശാന്റെ 'കരുണ'യെന്ന കാവ്യത്തിൽ രസാഭാസം കാണുന്നതായി പഴഞ്ചന്മാരെന്നു മുദ്രവെക്കപ്പെടുന്നവർ പ്രസ്താവിക്കാറുണ്ടു. ഈ ആക്ഷേപം അത്ര അസ്ഥാനത്തായിട്ടില്ലെന്നു സൂക്ഷ്മവിചിന്തനത്തിൽ തെളിയാതിരിക്കയില്ല. അതിനെ അത്ര കാര്യമാക്കണോ, വേണ്ടയോയെന്നുള്ളതു മറ്റൊരു ചോദ്യമാണ്. എങ്കിലും കഥയുടെ യാതൊരു പ്രസക്തിയുമില്ലാത്ത ഉപഗുപ്തനെ നായകസ്ഥാനത്തു പ്രതിഷ്ഠിച്ചപ്പോൾ മേല്പറഞ്ഞ ആക്ഷേപത്തിനിടകിട്ടിയെന്നുള്ളതിനെപ്പററി സംശയിക്കാനില്ല. അത്രയുംമാത്രം കൊണ്ടുതന്നെ കരുണയിൽ ആശാൻ കലാഭംഗം വരുത്തിക്കഴിഞ്ഞെന്നു ഏറെക്കുറെ യഥാർത്ഥമായി വാദിക്കാവുന്നതാണ്. എങ്കിലും അതു ഗൗരവമേറിയ ഒരു ദോഷമായിപ്പോയെന്നു പറയാൻ പാടില്ലെന്നാണ് തോന്നുന്നതു. ഒരുപക്ഷെ, മദലനമറിയം, പിംഗള, എന്നീ "സമാന"കൃതികളിൽ ഈ ദോഷമില്ലെന്നു താരതമ്യപഠനത്തിലേർപ്പെടുന്നവർ മനസ്സിലാക്കുമെന്നേ കൂടുതലായി വിചാരിക്കേണ്ടതുള്ളു.

കരുണയ്ക്കു മേല്പറഞ്ഞ ദോഷങ്ങളൊന്നുമില്ലെങ്കിൽതന്നെയും ഗൗരവാവഹമായ കലാഭംഗം പററിപ്പോയിട്ടുണ്ടെന്നുള്ളതിൽ സംശയിക്കാനൊന്നുമില്ല. ഒരു ചിത്രത്തിനെന്നപോലെ കാവ്യത്തിനും അതിന്റെ പശ്ചാത്തലമുണ്ട്. പശ്ചാത്തലത്തിനു ശോഭയേറുന്നെങ്കിൽ അതു ചിത്രത്തെ നശിപ്പിക്കുന്ന ഒരു കലാഭംഗമായി കണക്കാക്കപ്പെടുന്നതാണ്. എന്തെന്നാൽ ചിത്രത്തിന്റെ യാഥാർത്ഥ്യത്തെ കൂടുതൽ ശക്തിയോടെ വെളിപ്പെടുത്താൻ സഹായിക്കുകയെന്നതിൽ കവിഞ്ഞ കർത്തവ്യമൊന്നും പശ്ചാത്തലത്തിനില്ല. അതിനാൽ അതിനു വിരുദ്ധമായ ശോഭയൊന്നും പശ്ചാത്തലത്തിനുണ്ടാകാവുന്നതുമല്ല. ഏതു കലാകാരനും അറിഞ്ഞിരിക്കുന്ന പ്രാഥമിക പാഠമാണിതു. കാവ്യത്തിലും ഈ പാഠം കവി അറിഞ്ഞിരിക്കണം. അതില്ലെങ്കിൽ കവി കലാകാരനാകയില്ലെന്നു തീർത്തുപറയാം

കരുണയിൽ എന്താണ് കാവ്യത്തിന്റെ പശ്ചാത്തലം? ഒരു വേശ്യയ്ക്കു ബുദ്ധധർമ്മോപദേശത്താൽ ഉണ്ടാകുന്ന മാനസാന്തരവും തൽഫലമായ മോക്ഷപ്രാപ്തിയുമാണ് ആ കാവ്യത്തിൽ ചിത്രത്തിന്റെ സ്ഥാനത്തു കാണുന്ന കാവ്യവസ്തു. അപ്പോൾ, അതിന്റെ പശ്ചാത്തലം അവളുടെ വേശ്യാവൃത്തിയായിരിക്കണമെന്നു പറയേണ്ടതില്ല. എന്തെന്നാൽ ആ വേശ്യാവൃത്തിയിൽനിന്നുള്ള ഉൽഗതിയാണല്ലോ നമ്മുടെ മനസ്സിൽ അവശേഷിക്കേണ്ടതു. അതാണല്ലോ കവിക്കു നമ്മെ ധരിപ്പിക്കാനുള്ളതു. അങ്ങനെയിരിക്കെ വേശ്യാവൃത്തിക്കു, ഉൽഗതിയെക്കാൾ ശക്തിയും, ജാജ്ജ്വല്യതയും സംഭവിക്കുമെങ്കിൽ അതിലേറെ കലാഭംഗം കരുണക്കുണ്ടാകാനില്ലെന്നു വ്യക്തമാകുന്നു.

ആകട്ടെ. പ്രസ്തുത കാവ്യത്തിൽ

വാസവദത്തയുടെ വേശ്യാവൃത്തിയ്ക്കു അവളുടെ മാനസാന്തരത്തെക്കാൾ ശക്തിയുണ്ടോ? ജാജ്ജ്വല്യതയുണ്ടോ? ഇതെങ്ങിനെ തീരുമാനിക്കാം?

വാസവദത്തയ്ക്കു മാനസാന്തരമുണ്ടായതായി വായനക്കാർക്കു വിശ്വാസം വന്നെങ്കിൽ മാത്രമെ കരുണയ്ക്കു കാവ്യസാഫല്യം സംഭവിക്കയുള്ളു അതില്ലെങ്കിൽ കാവ്യത്തിന്നു സാഫല്യമില്ലെന്നു തീർച്ചയാണ്. നേരെമറിച്ച് മാനസാന്തരം വന്നതായുണ്ടാകേണ്ട വിശ്വാസത്തെ അതിശയിച്ചുകൊണ്ടു വേശ്യാവൃത്തിയെപ്പററിയുള്ളപ്രതീതി വീണ്ടും പ്രബലമായി ശേഷിക്കുന്നെങ്കിൽ അതോടുകൂടി പശ്ചാത്തലത്തിന് ശക്തി കൂടുതലാണെന്നും, അതിന്ന ജാജ്ജ്വല്യത വർദ്ധിച്ചിരിക്കുന്നു എന്നും പറയണം.

കരുണയിൽ ഇതെത്രത്തോളം സംഭവിച്ചിട്ടുണ്ട്? വാസവദത്തയ്ക്കു യഥാർത്ഥമായിത്തന്നെ മാനസാന്തരം വന്നതായി നമുക്കു വിശ്വാസം ജനിക്കുന്നുണ്ടോ? അവൾക്കു മോക്ഷമോ സ്വർഗ്ഗമോ ലഭിച്ചെന്നു കവി സത്യംചെയ്യുമ്പോൾ, അതു സമ്മതിച്ചുകൊടുത്തേക്കാമെന്നല്ലാതെ അതിന്നു അവൾ അർഹയായിക്കഴിഞ്ഞെന്നു നമുക്കു തോന്നുന്നുണ്ടോ? അഥവാ, വാസവദത്തയുടെ സ്വർഗ്ഗപ്രാപ്തി അർഹമൊ, അനർഹമൊ? ഈ ചോദ്യത്തിന്നുള്ള ഉത്തരത്തെ ആശ്രയിച്ചാണ് സ്വർഗ്ഗപ്രാപ്തിയിലുള്ള നമ്മുടെ വിശ്വാസം സ്ഥിതിചെയ്യുന്നതു. അതില്ലെങ്കിൽ കവിയെ വേണമെങ്കിൽ വിശ്വസിച്ചേക്കാമെന്നല്ലാതെ, കാവ്യത്തെ, അഥവാ, വാസവദത്തയുടെ മാനസാന്തരത്തെ വിശ്വസിക്കാൻ വയ്യെന്നുള്ള നില വന്നുകൂടുന്നതാണ്. ഇതു കവിയുടെ വിജയമല്ല, കാവ്യത്തിന്റെ പരാജയമാകുന്നു.

മഗ്ദലനമറിയം, പിംഗള, കരുണ എന്നീ കാവ്യങ്ങളിൽ വാസ്തവത്തിൽ കരുണയ്ക്കുമാത്രമെ മേല്പറഞ്ഞ പരാജയം അത്ര ഗൗരവമേറിയ അളവിൽ സംഭവിച്ചിട്ടുള്ളു മറെറാരു തരത്തിൽ പറയുകയാണെങ്കിൽ, കരുണയെപ്പോലെ ഒരു മഹത്തായ കലാഭംഗം മററു രണ്ടു കൃതികൾക്കും പററിയിട്ടില്ല.

ഒരാൾക്കു മാനസാന്തരം ഉണ്ടായതായി വിശ്വാസം വരണമെങ്കിൽ അയാൾ തന്നെ അതിന്റെ ആവശ്യകത മനസ്സിലാക്കിയതായി നാം കാണണം. മറെറാരാളിന്റെ പ്രേരണ ഈ മാനസാന്തരത്തിൽ സഹായിച്ചുകൂടെന്നല്ല ഇതിന്നർത്ഥം. ആരെല്ലാം പ്രേരിപ്പിക്കട്ടെ, പ്രേരിപ്പിക്കാതിരിക്കട്ടെ. പ്രേരിതന്റെ മനസ്സിൽ അതു ആവശ്യമാണെന്നുള്ള ബോധം ജനിക്കുകയാണ് വേണ്ടതു. ആ ബോധം ജനിക്കുന്നില്ലെങ്കിൽ, ഒരു മൂന്നാമന്റെ പ്രതികൂലപ്രേരണയാൽ, രണ്ടാമന്റെ പ്രേരണയുടെ അനുകൂലഫലം നശിക്കാനിടയാകുന്നതാണു.

ഒരു ഉദാഹരണംകൊണ്ടു ഇതു കൂടുതൽ വ്യക്തമാക്കുമെന്നു വിചാരിക്കുന്നു. 1118-ൽ കരുണയെസംബന്ധിച്ചു ഞാൻ ഒരു നിരൂപണത്തിൽ സന്ദർഭവശാൽ പറഞ്ഞ അതേ ഉദാഹരണംതന്നെ ഇവിടെ ആവർത്തിക്കുന്നതിൽ തെററില്ല. ചിലരുടെ കൂട്ടത്തിൽ കള്ളുകുടി തുടങ്ങുന്ന ഒരു മനുഷ്യൻ ഒരു പുതിയ സ്നേഹിതന്റെ പ്രേരണയാൽമാത്രം കുടി നിർത്താൻ തീരുമാനിക്കുന്നു. അങ്ങനെ അല്പദിവസം കഴിയുമ്പോൾ, മൂന്നാമതൊരുവൻ അയാളോടു പറയുകയാണ് അത്രയും ദിവസം കുടിക്കാതിരുന്നതു വെറും തെററായിപ്പോയെന്നു. കുടി നിർത്താൻ കാരണമായ പ്രേരണാമൂലം അതിന്റെ ആവശ്യകതയെപ്പററി മതിയായ ബോധം ജനിക്കാത്ത അവസ്ഥയിൽ മൂന്നാമന്റെ പ്രേരണകൊണ്ടു കുടിയൻ വീണ്ടും കള്ളുകുടി തുട

ങ്ങുകതന്നെ ചെയ്യും. അതല്ല, അവനു തന്നെ കടി തെററാണെന്നു തികഞ്ഞ ബോധം വന്നിട്ടുണ്ടെങ്കിൽ പ്രതികൂലപ്രേരണ വിഫലമാകുന്നതുമാണ്. ഈ പ്രേരണ സ്വയം അവനിൽ ഉത്ഭവിക്കുന്നുണ്ടോ, അതോ, മറെറാരാൾ മുഖേന അതുണ്ടാകുന്നോ, എന്നുള്ളതല്ല ചോദ്യം. സ്വയമായാലും, അന്യകൃതമായാലും അവനിൽ, അതുണ്ടാകുന്നോയെന്നുള്ളതു മാത്രമെ അന്യമായിട്ടുള്ളു. എന്നാൽ ഒന്നു പറയാം. ഒരു ദുഷിച്ച ജീവിതചര്യ തെററാണെന്നു മററു ചിലരുടെ അനുഭവങ്ങൾ കണ്ടിട്ടോ, വല്ല ദിവ്യന്മാരുടേയും ഉപദേശം യദൃച്ഛയാ കേട്ടിട്ടോ, സ്വയം ചിന്തിച്ചുറച്ചിരിക്കുന്നവരുടെ മാനസാന്തരം കൂടുതൽ വിശ്വസനീയമായിരിക്കുക തന്നെ ചെയ്യും.

കരുണയിൽ എന്താണ് സംഭവിച്ചിരിക്കുന്നതെന്നു നോക്കുക. അഥവാ, പശ്ചാത്താപത്തിനു പാത്രത്തെക്കാൾ പ്രാധാന്യം നല്കാൻ കവി അറിയാതെ ചെയ്തിരിക്കുന്ന പൊടിക്കൈകൾ ഏതെല്ലാമെന്നു പരിശോധിക്കുക. ഒന്നാമതു തന്നെ യേശുവിന്റെ ഉപദേശം കേൾക്കാനിടയായ മറിയത്തെയോ, ശ്രീരാമചരിത്രത്തിൽ ദൃഷ്ടിപതിക്കാനിടയായ പിംഗളയേയോ പോലെ ഉപഗുപ്തനെ കണ്ട വാസവദത്തയ്ക്കു ലോകഭോഗങ്ങളെപ്പററി നിർവേദം ഉദിക്കുന്നില്ല. രണ്ടാമതു ഉപഗുപ്തനെത്തന്നെ ഒരു വിശിഷ്ടപ്രഭോജ്യമാക്കി അനുഭവിക്കാമെന്നു അവൾ കൊതികൊണ്ടുമാത്രം തീർച്ചപ്പെടുത്തിക്കളയുന്നു. ചുരുക്കത്തിൽ അവൾക്കു സ്വയം സംഭവിക്കേണ്ടിയിരുന്ന മാനസാന്തരത്തിന്റെ യാതൊരു ലാഞ്ഛനയും നാം അവിടെങ്ങും കാണുന്നതേയില്ല.

ഉപഗുപ്തനെപ്പററിയുള്ള അത്യാശ വിഫലമായപ്പോഴുണ്ടായ ഈർഷ്യ ഒരു വെറുപ്പായി മാറുന്നില്ലെന്നിരിക്കെ, വാസവദത്ത അടുത്ത നിമിഷത്തിൽ, ഏതോ ഒരു വൈദേശികന്റെ പിന്നാലെ അരയന്നപ്പിട കുളത്തിലേക്കെന്നപോലെ കുണുങ്ങിക്കുണുങ്ങി, അകത്തേക്കങ്ങു പോകുന്നു! ക്രിസ്തുവിന്റെ ഉപദേശം കേട്ടപ്പോൾ സാരം ഗ്രഹിച്ചു തൻജീവിതാദ്ധ്യായമോരോന്നും വായിച്ചുനോക്കാൻ സ്വയം തോന്നിയ മറിയത്തോടോ, കാമുകന്മാരെ കിട്ടാത്തപ്പോൾ സ്വയം നിർവേദമുദിച്ച പിംഗളയോടോ ഈ അരയന്നപ്പിടയ്ക്കു വല്ല സാമ്യവുമുണ്ടോ? വല്ല കാലത്തെങ്കിലും വാസവദത്തയ്ക്കു ബോധോദയം ഉണ്ടായേക്കാമെന്നു വായനക്കാരിൽ ആർക്കെങ്കിലും വിദൂരമായിട്ടുപോലും വല്ല ശങ്കയും ജനിച്ചിട്ടുണ്ടെങ്കിൽ അതിനെ അപ്പോഴെ ഞെക്കിക്കൊല്ലത്തക്കവിധം മഹാകവി കുമാരനാശാൻ എഴുതിയ രണ്ടു വരികൾ കാണേണ്ടതാണ്:—

‘‘കരപററിനിന്നുവീണ്ടുംകുണുങ്ങിത്തൻകുളത്തിലേ-
ക്കരയന്നപ്പിടപോലെ നടന്നുപോയി.

എത്ര കുറഞ്ഞതാലും കരുണ എന്ന കാവ്യത്തിന്റെ ഗളച്ഛേദം ചെയ്യുന്ന രണ്ടു വരികളാണിവ. ഉപഗുപ്താഭിമുഖമായ തന്റെ അഭിലാഷത്തെ ഒന്നമർത്താൻപോലും അശക്തയായിരുന്ന അവസ്ഥയിൽതന്നെ, ഏതോ ഒരു വൈദേശികന്റെ പിറകെ കുണുങ്ങിക്കുണുങ്ങിപ്പോയ വാസവദത്ത, ചുടുകാട്ടിൽവെച്ചു ഉപഗുപ്തന്റെ ഉപദേശങ്ങൾ കേട്ടതിനുശേഷം വീണ്ടും ജീവിച്ചിരുന്നെങ്കിൽ, അവൾ പിന്നെയും കുളത്തിലേക്കിറങ്ങാൻ [illegible] ചെട്ടിയാരെ കാണുക മാത്രമെ വേണ്ടു എന്നു് ആ വരികളുടെ [illegible] തരമായ ധ്വനികൊണ്ടു ആശാൻ തെളിയിക്കുന്നില്ലേ? അഥവാ, കാവ്യം മുഴുവനും ആവർത്തിച്ചിട്ടും, ആ വരികൾ വാസവദത്തയുടെ മനഃസ്ഥിതിയെ സംബന്ധിച്ചിടത്തോളം പിന്നെയും മുഴങ്ങിക്കൊണ്ടല്ലേ ഇരിക്കുന്നതു? ചുടുകാട്ടിൽനിന്നു ഉപഗുപ്തൻ പോയതിനുശേഷം വാസവദത്ത മറെറാരു ചെട്ടിയാരെ കണ്ടിരുന്നെങ്കിൽ അവൾ വീണ്ടും അയാളുടെ പിറകെ പോകുമായിരുന്നു എന്നു ധ്വനിപ്പിക്കുന്നതുകൊണ്ടാണ് പ്രസ്തുത വരികൾ കാവ്യത്തിന്റെ ഗളച്ഛേദം ചെയ്യുന്നതായി സൂചി

പ്പിച്ചതു. പിംഗള, മറിയം എന്നിവൎക്കു ഇങ്ങനെയൊരവസ്ഥ സംഭവിച്ചിട്ടില്ല. വാസവദത്തയാകട്ടെ. ശ്മശാനരംഗത്തിനു പകരം ആ പഴയ ജീവിതരീതിയോടുള്ള ആസക്തിയാണു് ശേഷിക്കാൻ ന്യായമെന്നു് മേൽകാണിച്ച വരികൾ വിളിച്ചറിയിച്ചിട്ടും ചില നിരൂപകന്മാർ അതു അറിഞ്ഞിട്ടേയില്ല!

ഉപഗുപ്തനോടുള്ള പ്രണയമൊ, അയാളുടെ ഉപദേശങ്ങളൊ, എന്തെല്ലാമുണ്ടായാലും. വാസവദത്തയ്ക്കു് ചെട്ടിയാരന്മാരുടെകൂടെ പോകാൻ അതൊന്നും ബാധകമല്ലെന്നു് വെളിപ്പെടുത്തുന്ന ആ വരികൾ കൂടാതെ കുലപരമ്പരയാതന്നെ അവൾ വേശ്യയാണെന്നും, അതിൽ അവൾ കൂടുതലായി അഭിമാനിക്കുക മാത്രമെ ചെയ്യുന്നുള്ളു എന്നും തെളിയിക്കുന്ന സ്ഥാനകൾ ആശാൻ അവിടവിടെ വേണ്ടുവോളം വിതറിയിട്ടുണ്ടു്. ഇതിനെല്ലാം പുറമെ ചുടുകാട്ടിൽ നികൃത്താംഗിയായി കിടക്കുന്ന വേളയിൽപോലും ഒരു മാനസാന്തരത്തിന്റെ ആവശ്യകത അവൾ അറിഞ്ഞിരുന്നില്ലെന്നു പല വരികൾ കൊണ്ടു് കവി വീണ്ടും വിളിച്ചറിയിക്കുന്നു "രാഗവൈഭവം കണ്ടോ?". "മൃതിയിലും മഹിളമാർ മറക്കാമാനം" എന്നിങ്ങനെയുള്ള സന്ദർഭങ്ങൾ നോക്കുക. ഇതൊന്നും പോരെങ്കിൽ ഉപഗുപ്തൻ വരുന്നതായറിഞ്ഞപ്പോൾ തന്റെ അംഗങ്ങൾ ഗോപനംചെയ്യാൻ അവൾ തോഴിയ്ക്കു് ആജ്ഞകൊടുക്കുകകൂടി ചെയ്യുന്നു. അത്രമാത്രംകൊണ്ടും ആയില്ല. ഉപഗുപ്തൻ വന്നതു താമസിച്ചാണെന്നു് അയാളെ ധരിപ്പിക്കാൻ അവൾ വെമ്പുകകൂടി ചെയ്യുന്നു വരുത്തിയപ്പോൾ മാത്രമെ നമ്മുടെ മഹാകവിയ്ക്കു സമാധാനമായുള്ളു. വാസ്തവത്തിൽ ദാരിദ്ര്യംകൊണ്ടുമാത്രം, അതിനാൽ പുരുഷന്മാരുടെ നിർബ്ബന്ധം കൊണ്ടുമാത്രം, പാവപ്പെട്ട ഒരു പെൺകുട്ടി വ്യഭിചാരിണിയായിത്തീർന്നു എന്നും, അതു അവൾക്കു സ്വമേധയാ സംഭവിച്ച പരിവർത്തനമല്ലെന്നും, പററിയ ഒരു സന്ദർഭംവന്നപ്പോൾ അവളുടെ യഥാർത്ഥഭാവം വെളിപ്പെട്ടെന്നും വള്ളത്തോൾ മഗ്ദലനമറിയത്തെക്കുറിച്ചു് നമുക്കറിവു നൽകുന്നു. ഇതും വാസവദത്തയെക്കുറിച്ചു് ആശാൻ നൾകുന്ന അറിവും തമ്മിൽ വല്ല സാമ്യവുമുണ്ടോ? ഇവിടെ മാനസാന്തരസാദ്ധ്യത ആൎക്കാണു്? മോക്ഷപ്രാപ്തിക്കുള്ള അർഹത ആൎക്കാണു്? ഒരുപക്ഷെ ഈ മാതിരി ചോദ്യങ്ങൾ അനാവശ്യങ്ങളായിരിക്കണം. എങ്കിലും മറിയത്തിനു് മോക്ഷമൊ സ്വർഗ്ഗപ്രാപ്തിയൊ ഉണ്ടാകുന്നതായി കാണുന്നില്ല. പക്ഷെ വാസവദത്ത പരലോകത്തിലെത്തിയതിനുശേഷമെ ഉപഗുപ്തൻ സ്ഥലം വിടുന്നുള്ളു എന്നുള്ളതാണു് അത്ഭുതം.

മറിയത്തിനും, പിംഗളയ്ക്കും മാനസാന്തരം സംഭവിക്കാൻ അംഗച്ഛേദമൊ അനാരോഗ്യമൊ നേരിടേണ്ടിയിരുന്നില്ല. വാസവദത്തയ്ക്കോ? അവളെ തുണ്ടംതുണ്ടമായി കണ്ടിച്ചു് ചുടുകാട്ടിൽ എറിഞ്ഞപ്പോൾ ഉപഗുപ്തൻ അവിടെ ഓടിയെത്തുന്നു പക്ഷെ എന്തു ഫലം? അയാൾ എന്തിനിത്ര സാഹസപ്പെടുന്നു എന്നുപോലും ആ വേശ്യയ്ക്കറിവില്ല അവൾക്കു ഒരു കാര്യം മാത്രമെ അറിയാവു — ഉപഗുപ്തൻ താമസിച്ചുപോയി! വാസവദത്തയ്ക്കു ഉപഗുപ്തൻ മോക്ഷംകൊടുത്താലും ഇല്ലെങ്കിലും, അവൾ മറിയത്തെയൊ, പിംഗളയേയൊ പോലെ അതിനർഹയല്ലെന്നു് തോന്നാൻ കൂടുതൽ തെളിവു വല്ലതും വേണൊ? പക്ഷെ കവി പറയുന്നു, അവൾ ഉപഗുപ്തന്റെ "മോക്ഷഗുളിക" സേവിച്ചു് സ്ഥലംവിട്ടെന്നു. ശരി അതു കവിക്കുവേണ്ടി വിശ്വസിച്ചേക്കാം. എങ്കിലും അപ്പോഴും നമ്മുടെ മനസ്സിൽ ഒരു ചോദ്യം ശേഷിക്കും — വാസവദത്ത അതിനർഹയായതെങ്ങനെ?

ചുരുക്കത്തിൽ നായികയ്ക്കു സ്വയം തോന്നേണ്ടിയിരുന്ന ഒരാവശ്യം തോന്നുന്നതിനുവേണ്ടി ആശാൻ അവളെ കൊല്ലാതെ കൊന്നു. എന്നിട്ടും അവൾക്കുണ്ടു

തോന്നിയില്ല. ഉടനെ ഉപഗുപ്തനെ അദ്ദേഹം നിയോഗിക്കുന്നു. അയാൾ എന്തോ മന്ത്രവാദമൊക്കെ നടത്തിയതിന്റെ ഫലമായി ഒരു ഒഴിയാബാധ ലോകത്തിൽനിന്നു ഒഴിഞ്ഞു എന്നു മാത്രമെ കരുണ വായിച്ചാൽ തോന്നുകയുള്ളു. കാവ്യത്തിന്നു സാഫല്യമില്ലാതെപോയതു ഇങ്ങനെയാണ്. അഥവാ, വാസവദത്തയുടെ വേശ്യാജീവിതാസക്തി കാവ്യത്തിന്നു പററാത്ത തരത്തിൽ അതിർ കടന്നുപോയി അതിനെ ജയിച്ച് ഒരു പരിവൎത്തനത്തെ സ്വാഗതംചെയ്യാനുള്ള കഴിവ് നായികയ്ക്കുള്ളതായി ആശാൻ വെളിപ്പെടുത്തിയിട്ടില്ല. പശ്ചാത്തലത്തിന്നു പ്രാബല്യം വൎദ്ധിച്ചുപോയതിനാൽ അതു ചിത്രത്തെത്തന്നെ വിഴുങ്ങിക്കളഞ്ഞു എന്നു ആശാനൊ, അദ്ദേഹത്തിന്റെ സ്തുതിപാഠകരൊ, അറിയാത്തതു ഒരു അത്ഭുതംപോലെയാണ് തോന്നുക.

നിൎത്തേണ്ട സ്ഥാനത്തു കാവ്യം നിൎത്തുകയെന്നതു് ഒരു കവിയുടെ ഏററവും വലിയ കഴിവിന്റെ ഫലമാണ്. പക്ഷെ ആശാൻ ഒന്നുകിൽ കഥ അവസാനിച്ചാലും ചണ്ഡാലഭിക്ഷുകിയെപ്പോലെ കാവ്യം പിന്നേയും ദീൎഘിപ്പിക്കും. ആ ബുദ്ധബിംബിസാരസംവാദം നോക്കുക. അതല്ലെങ്കിൽ അദ്ദേഹം കഥ അവസാനിക്കുംമുമ്പ് കാവ്യം നിൎത്തിക്കളയും. അതിന്നു ഉദാഹരണമാണ് കരുണ. ചണ്ഡാലഭിക്ഷുകിയിൽ, മാതംഗിയ്ക്കു ബുദ്ധവിഹാരത്തിൽവെച്ച് ഒരു മാനസാന്തരം ഉണ്ടാകേണ്ടിയിരുന്നു. അതുണ്ടായെന്നു അവിടത്തെ താമസത്തിനിടയിൽ അവൾ സ്വീകരിച്ച ജീവിതചൎയ്യകളുടെ വൎണ്ണനയിൽനിന്നു മനസ്സിലാക്കാവുന്നതാണ്. ആ വൎണ്ണനയുടെ അവസാനത്തിൽ കാവ്യം ന്യായമായി അവസാനിക്കാൻ കവി സമ്മതിച്ചില്ലെന്നേയുള്ളു — എന്നാൽ കരുണയിലൊ? ഉപഗുപ്തന്റെ ഉപദേശങ്ങൾമൂലം വാസവദത്തയ്ക്കും അനൎഹമായ മാനസാന്തരമെങ്കിലും സംഭവിച്ചെന്നു് വിശ്വാസം തോന്നത്തക്കവിധം അവളുടെ പുതിയ ജീവിതത്തെപ്പററി എന്തെങ്കിലും സൂചന നല്കാൻ കവിയ്ക്കു കഴിഞ്ഞിട്ടില്ല. ഉപഗുപ്തൻ ഉപദേശിച്ചു; വാസവദത്തയ്ക്കു മോക്ഷവും കിട്ടി—അത്രമാത്രം. പിംഗളയിലും, മഗ്ദലനമറിയത്തിലും മോക്ഷത്തെപ്പററിയൊ, മാനസാന്തരത്തെപ്പററിയൊ, സംശയം തോന്നേണ്ട ആവശ്യംതന്നെ നേരിടുന്നില്ല. അതാണ് വ്യത്യാസം. അവയിൽ നായികമാർ പൊടുന്നനെ മരിച്ചുപോകുന്നില്ല. അതിനാലവരെ അവിശ്വസിക്കാൻ നമുക്കു വഴിയൊന്നും കിട്ടുന്നില്ല. എന്നാൽ, കരുണയുടെ കാൎയ്യത്തിലാകട്ടെ, കാവ്യം യഥാൎത്ഥമായ സാഫല്യം വരുന്നതിന്നു മുമ്പു് തന്നെ വെട്ടിക്കണ്ടിച്ചതുപോലെ പെട്ടെന്നു നിന്നുപോകുന്നു. ഇതും പശ്ചാത്തലത്തിന്റെ ജാജ്ജ്വല്യതയെ വൎദ്ധിപ്പിക്കാനാണ് പ്രയോജനപ്പെട്ടതെന്നു ഇന്നും ചില നിരൂപകന്മാർ അറിഞ്ഞിട്ടില്ല

ആകപ്പാടെ നോക്കിയാൽ കരുണയെന്ന കാവ്യം ഒരു പരാജയമാണെന്നു മററു ചില കാരണങ്ങളാൽ പണ്ടുതന്നെ ഞാൻ എഴുതിയതിനെ ഇവിടെ ആവൎത്തിച്ചുകൊള്ളുന്നു. അതിൽ പശ്ചാത്തലമല്ലാതെ ചിത്രം പൂൎത്തിയായിട്ടില്ല. മററു വല്ല കലാകാരന്മാരും അതു പൂൎത്തിയാക്കുന്ന ഭാരം ഏറെറടുത്താൽ ഒരുപക്ഷെ കരുണ ഒരു കാവ്യമായേക്കും. ഇപ്പോൾ അതു മറെറന്തോ ആണ്. അനാവശ്യ വൎണ്ണനകൾ, അബദ്ധ ചിത്രങ്ങൾ, ഏകാഗ്രതയില്ലായ്മ, കഥാവിധാനവൈകല്യം, അപകൎഷഭാവന, രസാഭാസം, രസവിച്ഛിത്തി, പാത്രനിൎമ്മാണത്തിൽ വന്നിച്ച കഴിവുകേട് എന്നിങ്ങിനെ പലപല ഗൗരവമേറിയ ദോഷങ്ങൾ തികഞ്ഞ ഒരു പുസ്തകമാണ് കരുണയെന്നു പറയാം. ഈ അടുത്ത കാലത്തു ഇത്രത്തോളം കലാഭംഗം സംഭവിച്ചിട്ടുള്ള ഒരു ഗ്രന്ഥം മലയാളത്തിലെ മഹാകവികളിലാരെങ്കിലും എഴുതിയിട്ടുണ്ടോ എന്നു സംശയവുമാണ്!

---

# നൂററാണ്ടുകളിലൂടെ

എസ്സ്. എൻ. മധുമംഗലം.

ഗ്രാമത്തിന്നുനടുവിൽ ആ വലിയ ഭവനം ഉയർന്നു കാണാം. അതു ചുററുമുള്ള നിരവധി കർഷകകുടുംബങ്ങളെ അധികാരഭാവത്തിൽ നോക്കിനില്ക്കുകയാണ്. നൂററാണ്ടുകൾക്കുമുൻപും ആ ഭവനം അവിടെ അതേവിധം നിന്നിട്ടുണ്ടാവണം.

നൂററാണ്ടുകൾ! എന്തെല്ലാം സംഭവിച്ചുകഴിഞ്ഞു!

ഔദ്ധത്യത്തോടെ തലയുയർത്തിനില്ക്കുന്ന ആ പുരാതനഭവനത്തെയും, അതിന്നുചുററും അടിമകളെപ്പോലെ അമർന്നുകിടക്കുന്ന കുടിലുകളെയും തടവിക്കൊണ്ടു കാലം സ്വച്ഛവിസ്തൃതമായ അന്തരീക്ഷത്തിലെ നിശ്ശബ്ദവും നിരന്തരവുമായ വായുപ്രവാഹംപോലെ, ഒഴുകിപ്പോയിട്ടുണ്ട്.

എത്രയെത്ര വൻസാമ്രാജ്യങ്ങൾ ഉയർന്നിരിക്കുന്നു!—തകർന്നിരിക്കുന്നു, കാലപ്രവാഹത്തിൽപ്പെട്ടു!

ഇവിടെ മാളികമുകളിലിരുന്നു, വിശാലമായ വയലിനെ ചൂണ്ടിക്കൊണ്ടു അച്ഛൻ കൊച്ചുമകനോടു സകൗതുകം ചോദിക്കും: അതെല്ലാം ആരുടെയെന്നറിയാമോ കുഞ്ഞേ?

മകൻ പുഞ്ചിരി തൂകിക്കൊണ്ടു തന്റെ മാർവ്വിടം തൊട്ടുകാട്ടും.

“അതെ മകനെ, അതെല്ലാം നമ്മുടെയാണ്”, അച്ഛൻ പറയും.

ഒരു ഭാഗം വിശാലമായ വയലുകളും മറുഭാഗം കണ്ണെത്താത്ത വെളിമ്പറമ്പുകളും ചുററും സാധുകർഷകരുടെ കുടിയിരുപ്പുകളും നമ്മുടെയാണ്.

ഈ വിധം ഓരോ തലമുറയിലും അച്ഛൻ കൊച്ചുമകനോടു പറഞ്ഞിട്ടുണ്ടാവും. അങ്ങിനെ എത്ര തലമുറകൾ കഴിഞ്ഞു.

നൂറു നൂറു തവണ ആ വയലിൽ വിതയും കൊയ്ത്തും നടന്നിട്ടുണ്ടാവും, ആ പാവങ്ങൾ, നൂറുനൂറു തവണ നെല്ലെല്ലാം തമ്പുരാന്റെ മുററത്തു അടിയറ വെച്ചിട്ടുണ്ടാവും, അതിലിടയ്ക്കു എത്ര വെള്ളപ്പൊക്കം വന്നു, എത്ര ഉണക്കം വന്നു, എത്ര പട്ടിണി വന്നു, രോഗങ്ങൾ വന്നു, മർദ്ദനങ്ങൾ വന്നു, മരണങ്ങൾ വന്നു—ആർക്കറിയാം?

2

വിളപ്പിൽമാങ്ങ പഴുത്തുതിരുന്ന കാലം. ഉച്ചയ്ക്കു കാലിമേച്ചുനടക്കുന്ന ഒരു ചെറുക്കൻ അകത്തുകടന്നു നാലു മാങ്ങ പെറുക്കി. തമ്പുരാൻ കണ്ടുചെന്നു. പിറെറന്നു, അയൽക്കാരായ ചെറുക്കന്മാരെയെല്ലാം വിളിച്ചുവരുത്തി, തമ്പുരാന്റെ മുററത്തു വരിവരിയായി നിറുത്തി, അവർക്കു മുന്നിൽവെച്ചു കുററവാളിയെ അന്തിവരെ ഏത്തമിടുവിച്ചു.

ചെറുക്കൻ, ഇളകാൻ കഴിയാത്തവിധം തകർന്നുപോയി. അവൻ അന്തിയുടെ ഇരുളിൽ മറഞ്ഞു. അവനെവിടെപ്പോയി?

അവൻ പോയി. നാടുവിട്ടുപോയി. ദൂരെ എങ്ങോ ജോലിയെടുത്തു സമ്പാദിച്ചു, കച്ചവടമിട്ടു, ഉയർന്നു, വലുതായി, വ്യവസായത്തിലിറങ്ങി മുങ്ങി ലക്ഷവുംകൊണ്ടു പൊങ്ങിവന്നു ........വയസ്സുകാലത്തു തമ്പുരാന്റെ തിരുമുമ്പിൽ മുഖം കാണിയ്ക്കാൻ വന്നിരുന്നെങ്കിൽ! പക്ഷെ അയാൾ വന്നില്ല ഒരു മകൻ ഡാക്കടരായി; മറെറാരാൾ കച്ചവടക്കാരനായി; ഇനിയുമൊരുവൻ തഹസിൽദാരായി.

നെല്ലെടുപ്പുസംബന്ധിച്ചു തഹസിൽദാർ വന്നപ്പോൾ തമ്പുരാൻ, ഇരിക്കാൻ കസേര കൊടുത്തു. അല്ലാതെന്തുചെയ്യും?

തമ്പുരാന്റെ ശിക്ഷ നല്ലതിനായേ വരൂ!

* * * * *

യൗവ്വനം നിറഞ്ഞൊഴുകുന്ന കാലം അവൾ വരികയാണ്. പടിയ്ക്കലെത്തിയപ്പോൾ അവൾ ബ്ലൗസൂരി ഉടുപ്പിൽ ഒളിച്ചുവെച്ചു അകത്തുകടന്നു. ഉയർന്ന നഗ്നമായ മാർവ്വിടം. പൂമുഖത്തു തമ്പുരാൻ ഒരു ശൃംഗാരച്ചിരിയുമണിഞ്ഞു നില്ക്കുന്നുണ്ടായിരുന്നു.

തമ്പുരാന്റെ അലംഘനീയനിയമങ്ങൾ പണ്ടുപണ്ടേ ഉള്ള നിയമങ്ങൾ!

വിശാലമായ മുററം മുതൽ ഇരുളടഞ്ഞ ഇടനാഴികൾവരെ ഏകാന്തമായ കിടപ്പറകൾ വരെ അവൾ, അടിച്ചുവാരുവാനും തുടച്ചുമെഴുകുവാനു

മായി പ്രവേശിക്കുന്നു.

കുപ്പായം ഊരണമെന്ന്—അല്ല, എന്തുതന്നെ തമ്പുരാനു കല്പിച്ചുകൂടാ?

*   *   *   *   *

വിശാലമായ വെളിപ്പറമ്പുകൾ ചുമ്മാ തരിശായി കിടക്കുന്നു. പണ്ടുപണ്ടേ അവ അങ്ങിനെയാണ്.

നാട്ടിൽ ചിലരെല്ലാം കൂടി തമ്പുരാനെ സമീപിച്ചു കാൽക്കൽ തിരുമുൽക്കാഴ്ചവെച്ചു അവർ വണങ്ങിനിന്നു. തമ്പുരാൻ ഊണുകഴിഞ്ഞു കസേരയിൽ നിറഞ്ഞു കിടക്കുകയായിരുന്നു. അവിടുന്നു ഒന്നു തിരിഞ്ഞുകിടന്നു: "ഉം? എന്താ?

"ഒരു ചെറിയ അപേക്ഷ. ദയവുണ്ടാകണം.

"ശരി,, നീരസത്തിൽ തമ്പുരാൻ അനുവദിച്ചു.

"അടുത്തെങ്ങും സ്കൂളുകളില്ല. ചെറുക്കന്മാർക്കു നാലക്ഷരം തിരിയാനുള്ള വഴിയില്ല ഇവിടെ കല്പിച്ചു ഒരു സ്കൂൾ—

എന്ത്!

"അല്ല. കല്പിച്ച് ആ പറമ്പിന്റെ ഒരു തുണ്ടു സ്ഥലം—പുര കെട്ടുവാൻ.

ഇല്ല. സമ്മതമില്ല; അതൊട്ടനുവദിക്കുകയുമില്ല. ചെറുക്കന്മാരെ കേടുവരുത്തുന്ന ഏർപ്പാടുകൾ അനുസരണക്കേടും താന്തോന്നിത്തവുമാണു അവിടെ പഠിപ്പിച്ചുവിടുന്നതു്. പണ്ടു ഇങ്ങിനെ ഒന്നുണ്ടായിട്ടില്ല. ഇപ്പോൾ അതൊട്ടു വേണ്ടതാനും!

അന്നാട്ടിലെ കുട്ടികൾ അനുസരണമുള്ളവരായി വളർന്നു. വെളിമ്പറമ്പുകൾ വെളിമ്പറമ്പുകളായിത്തന്നെ കിടന്നു—പണ്ടേപ്പോലെ!

*   *   *   *   *

പട്ടണത്തിലുള്ള ഏതോ വ്യവസായപ്രമുഖനു തമ്പുരാൻ ആ പറമ്പുകൾ മുഴുവനും തീറുവിററു. അമ്പതിനായിരത്തിൽപരം രൂപ കിട്ടി. ഈ ഭാരിച്ച തുകകൊണ്ടു എന്തുചെയ്യും? ബേങ്കിലിട്ടാൽ........ ബേങ്കു പൊളിഞ്ഞാൽ? ഭൂമിക്കു ഭയങ്കര വിലയാണ്. എങ്കിലും........മററു വഴിയില്ലല്ലോ. കൂടുതൽ പാട്ടം വരവുണ്ടാകും!

ഒരു ക്ഷേത്രം പണിയാനുറച്ചു. വെണ്ണക്കൃഷ്ണൻ!

അമ്പലംപണി മുറുകുമ്പോൾതന്നെ, അതിനടുത്തു മറെറാരു പദ്ധതികൂടി രൂപം കൈക്കൊള്ളാൻ തുടങ്ങി: ആ പറമ്പിൽ ഒരു നൂൽകമ്പനി ഉയർന്നു വന്നു ഉടനെ ആ വഴി റോഡുകളായി; പീടികകളായി; ആളുകളായി.

ഒരു ഭാഗത്തു വെണ്ണക്കൃഷ്ണന്റെ നിർജ്ജീവമായ കൽപ്രതിമ; അടുത്തു, ഉന്മേഷംകൊണ്ടു തുടിക്കുന്ന നവീന വ്യവസായശാല.

ആ പുരാതനഭവനവും അതിനകത്തു ആ പഴയ തമ്പുരാനും, ഇതെല്ലാം കണ്ടു അമ്പരന്നുനിന്നു.

8

ഇരുളിലാണ്ട രാത്രി: തമ്പുരാൻ മാളികയിൽ സുഖനിദ്രകൊള്ളുന്നു; പാവങ്ങൾ മാളങ്ങളിൽ നിലംപൊരുതുന്നു; ആ ഗ്രാമം മുഴുക്കെ മയക്കത്തിൽ ആണ്ടിരിക്കുന്നു. അതു നൂററാണ്ടുകളായി ഇവ്വിധം മയങ്ങുകയാണ്. ചിരന്തനമായ ഈ മയക്കത്തിൽ നിന്നു അതു ഉണരുകയില്ലെന്നുണ്ടോ?

നൂററാണ്ടുകളായുള്ള അടിമത്തം; നൂററാണ്ടുകളായുള്ള ഘോരയാതനകൾ: കടുത്ത ജീവിതാനുഭവങ്ങൾ മറക്കാത്ത പാഠങ്ങൾ പഠിപ്പിക്കുന്നു. അവയുടെ നൂതന വെളിച്ചത്തിൽ നൂറുനൂറു ചോദ്യങ്ങൾ ഉയർന്നുകാണുന്നു.

നാട്ടിൽ തൊഴിലില്ലാതായപ്പോൾ, യുദ്ധം വന്നപ്പോൾ, സാമാനങ്ങൾക്കു വില കയറിയപ്പോൾ ക്ഷാമം ബാധിച്ചപ്പോൾ, വ്യാധി പരന്നപ്പോൾ, സാധുക്കൾ തുരുതുരെ ചത്തുകൊണ്ടിരുന്നപ്പോൾ, തമ്പുരാൻ എന്തു ചെയ്തു; മുതലാളി എന്തുചെയ്തു?

ഇനിയും മയക്കമാണോ?   *   *   *

അരുണോദയത്തിന്റെ ആദ്യരേഖകൾ—ജാജ്വല്യമാനമായ ആ രക്തരേഖകൾ—പൂർവ്വചക്രവാളത്തിനുപരി തിളങ്ങിക്കാണുമ്പോൾ, ആ ഗ്രാമം ഉണർന്നിരുന്നു.

തമ്പുരാൻ ഉറക്കമാണോ?

പ്രഭാതത്തിന്റെ ആവേശകരമായ കുളർകാററു അഭൂതപൂർവ്വമായ ഒരുന്മേഷം ഹൃദയത്തിൽ മിടിപ്പിക്കവെ, ആ ഗ്രാമീണർ കൃഷികരും തൊഴിലാളികളും കുട്ടികളും വൃദ്ധന്മാരും—പച്ചപിടിച്ച വയലിലൂടെ ഘോഷയാത്രയായി പോയിക്കൊണ്ടിരുന്നു. കൊടികൾ ഉയർന്നുകാണാം; മുദ്രാവാക്യങ്ങൾ മുഴങ്ങിക്കേൾക്കാം

ഇനിയും തമ്പുരാൻ ഉറക്കമാണോ?

അവർ എന്തെല്ലാം ചെയ്യുമെന്നോ? മർദ്ദനം നശിപ്പിക്കും. അയിത്തം നശിപ്പിക്കും. അടിമത്തം നശിപ്പിക്കും. ജന്മിത്തം നശിപ്പിക്കും. മുതലാളിത്തം നശിപ്പിക്കും. സ്വാതന്ത്ര്യസമരം വിജയിപ്പിക്കും.

അവർ വയൽതോറും പോയി; ഇടവഴിതോറും പോയി; തമ്പുരാന്റെ ഭവനത്തിനു ചുററും പോയി—ജയാരവം മുഴക്കിക്കൊണ്ട്. ഉറങ്ങുന്നവരെ ഉണർത്തിക്കൊണ്ടു!

എന്നിട്ടും തമ്പുരാൻ ഉണർന്നില്ലേ?

ആ പ്രഭാതത്തിൽ, ആ ഗ്രാമത്തിലും അടുത്ത ഗ്രാമത്തിലും അങ്ങിനെ ഓരോ നഗരത്തിലും ബഹുജനങ്ങൾ ഘോഷയാത്രയായി ചുററി; മുദ്രാവാക്യങ്ങൾകൊണ്ടു അന്തരീക്ഷം മുഴക്കി.

ഇപ്പൊഴും തമ്പുരാൻ ഉറക്കമാണോ? തമ്പുരാക്കന്മാർ ഉറക്കമാണോ?

———

# ഞാൻ കണ്ട ഐക്യകേരളം

ജയന്തൻ

അമേരിക്കയിൽനിന്നു് ഇന്ത്യയ്ക്കു് പറക്കുന്ന സ്റ്റ്റാറെറാ-ലൈനറിൽ * ഞാനിരിയ്ക്കുകയാണു്. ഞാനോർത്തു കാൽ ശതാബ്ദമായി കേരളവും ഇന്ത്യയും ഞാൻ വിട്ടിട്ടു്—അതെ, ജവഹർലാൽ ഇടക്കാലഗവർമ്മെണ്ടു് ഏറെറടുത്തകാലത്തായിരുന്നു അതു്. അതിനിടയ്ക്കു് എന്തെല്ലാം മാററങ്ങൾ വന്നുപോന്നു! പലേ കലാപങ്ങളിൽകൂടി കടന്നു്, പരിപാവനയായ ഭാരതഭൂമി ഏകയോഗക്ഷേമത്തോടുകൂടിയ ഒരു റിപ്പബ്ളിക്കായിക്കഴിഞ്ഞു എന്നല്ല; ചിന്നിച്ചിതറിക്കിടന്ന എന്റെ പൊന്നു കേരളം ഏകീകൃതമായ ഒരു പരിപൂർണ്ണ സംസ്ഥാനവുമായി. കേരളം കാണാനുള്ള വെമ്പൽകൊണ്ടാണു് എന്റെ കട്ടങ്ങാപ്പണി നിർത്തിവെച്ചു് ഈ ശീഘ്രയാത്രയ്ക്കു് ഞാനൊരുങ്ങിയതു്. പോരെങ്കിൽ, തിരുനാവായ വെച്ചുതന്നെ ഒരു പുതിയ മാമാങ്കവും നടക്കുന്നുണ്ടു്. ഈ സന്ദർഭം പാഴായാൽ പന്ത്രണ്ടുകൊല്ലംകഴിഞ്ഞേ ഇനിയതു കാണാൻ കഴിയൂ. ഒരു റോക്കററിൽ (വാണം) ഇന്ത്യയിൽ എത്തണമെന്നാണു് ഞാൻ ഉദ്ദേശിച്ചിരുന്നതു്. പക്ഷെ, അതിയായ പണച്ചിലവും റോക്കററിന്റെ ഗതിവേഗതയിലുള്ള ഭയവും ഓർത്തു ഞാൻ അതു വേണ്ടെന്നുവെച്ചു.

* * * * * *

കൊച്ചിയിലെ താവളത്തിൽ സാഹസത്തോടുകൂടി ഞാൻ വിമാനമിറങ്ങി. എന്റെ ഹൃദയം തുടിച്ചുകൊണ്ടിരുന്നു. ദീർഘകാലമായി എന്റെ മനസ്സിൽ കുടികൊണ്ടിരുന്ന ആദർശകേരളത്തിന്റെ ചിത്രവും നാട്ടിലെ യാഥാർത്ഥ്യങ്ങളും തമ്മിൽ ഞാനൊരു താരതമ്യപഠനം ആരംഭിയ്ക്കുകയാണ്. അഥവാ, ചരിത്രശുഷ്ക്കാസ്ഥികളെ പെറുക്കുകമാത്രം ശീലമായ എനിയ്ക്കു നവകേരളത്തിന്റെ ഒരു സമ്പൂർണ്ണരൂപം ഗ്രഹിക്കാൻ കഴിയുമൊ? പടിഞ്ഞാറ്, സമുദ്രത്തിൽനിന്നു, മെല്ലെ അടിച്ചുകൊണ്ടിരുന്ന അന്തിക്കുളിർകാററ് എന്നെ സഹർഷനാക്കി. ചുററുപാടും ഒന്നു നോക്കിയപ്പോൾ മാലിന്യമില്ലാത്ത തെരുവുകളും തലയുയർത്തി ഉന്മേഷത്തോടുകൂടി നടക്കുന്ന ജനസമൂഹവും കണ്ടു. തീവണ്ടി പുറപ്പെടേണ്ട സമയമായി. നാളത്തെ മാമാങ്കം കാണണമെങ്കിൽ ഇപ്പോൾ പുറപ്പെടണം. വേറെയൊന്നും നോക്കിനില്ക്കാതെ തിരക്കിനിടയിൽ വണ്ടിയിൽ ഞാൻ സ്ഥലം പിടിച്ചു.

ഒമ്പതുമണിയ്ക്കു എടക്കളം സ്റ്റേഷനിൽ എത്തി. ഒരു ഇരമ്പവും വൈദ്യുതദീപങ്ങളുടെ പ്രകാശവും എന്നെ ആകർഷിക്കയാൽ തിരുനാവായ മണപ്പുറത്തെയ്ക്കൊന്നു നോക്കിയപ്പോൾ ഒരു ചെറിയ പട്ടണമാണു ഞാൻ അവിടെ കണ്ടതു്—'മാമാങ്കപട്ടണം'. ഉത്സവം തുടങ്ങി രണ്ടു ദിവസം കഴിഞ്ഞിരിയ്ക്കുന്നു. അതുകൊണ്ടു ജനക്കൂട്ടം കുറെ കുറഞ്ഞിരിയ്ക്കയാണു.

* വായുമണ്ഡലത്തിന്നുമീതേക്കൂടി പറക്കുന്ന വിമാനം

ഞാനാലോചിച്ചു, 300 കൊല്ലമായി ഇങ്ങിനെ ഒരഖിലകേരളമഹാമഹം നടന്നിട്ട്. മലയാളം ഇതാ അതിന്റെ ആത്മാവിനെ വീണ്ടെടുത്തിരിയ്ക്കുന്നു! നഗരം നടന്നുകാണാൻ ഞാൻ ഉത്സുകനായി. മുളയും പരമ്പും തെങ്ങോലയും കൂടിച്ചേർന്നു വൈദ്യുതവെളിച്ചത്തിൽ പ്രകാശിക്കുന്ന ആ കൊച്ചുനഗരവും നേതാക്കന്മാരുടെ പേരുകളാൽ അറിയപ്പെട്ട അതിലെ തെരുവുകളും പണ്ടത്തെ വലിയ കോൺഗ്രസ്സ് സമ്മേളനങ്ങളെ അനുസ്മരിപ്പിച്ചു. ചില ദിക്കിൽനിന്നു ഗാനങ്ങളും ചില ദിക്കിൽനിന്നു വാദ്യഘോഷങ്ങളും കേൾക്കാനുണ്ട്. മുല്ലപ്പൂവിന്റേതുപോലെ ഒരു മുട്ടലസൌരഭ്യവും അവിടെ പരക്കുന്നുവോ എന്നെനിയ്ക്കു തോന്നി. ഉത്സവസമിതിയുടെ പ്രസിദ്ധീകരണശാലയിൽനിന്നു ഓരോ ദിവസത്തെയും പരിപാടി ഞാൻ മനസ്സിലാക്കി.

ഈ നവീന മാമാങ്കം കേരളൈക്യം നിലനിർത്തിപ്പോരാൻ ഒന്നാന്തരം ഒരു ഉപകരണമാണെന്നു എനിക്കു ബോദ്ധ്യമായി. ഈ ആഘോഷങ്ങളിൽ, പണ്ടത്തെപ്പോലെയല്ല, കന്യാകുമാരി മുതൽ കാസർകോട്ടുവരെയുള്ള ജനങ്ങൾ പങ്കെടുക്കുന്നുണ്ട്. വേണാട്ടരചനാണ് ഇന്നലെ ഉത്സവത്തിന്റെ ഉൽഘാടനകർമ്മം നടത്തിയതു്. ഇനിയത്തെ മാമാങ്കം കുറെക്കൂടി തെക്കോട്ടു മാറി, മറെറാരു നാട്ടിൻ പുറത്തായിരിക്കുമത്രെ—ഒരുപക്ഷെ ആറാട്ടുപുഴപ്പാടത്തു്. തിരുനാവായയുടെ പാരമ്പര്യം ഇപ്രാവശ്യം വകവെച്ചുകൊടുത്തുവെന്നേയുള്ളു.

ഉത്സവച്ചടങ്ങുകളിൽ ഇന്നു 'ഐക്യകേരള'ദിനമാണ്. അതിൽ കേരളത്തിലെ എല്ലാ രാജാക്കന്മാരും നാട്ടുവാഴികളും സമ്മേളിച്ചിരുന്നു. നാളെ കേരളകലാദിനം—അതാണു ഞാൻ കാണാൻ പോകുന്നതു്. ആനന്ദതുന്ദിലനായി, മണൽത്തിട്ടിലുള്ള എന്റെ കൂടാരത്തിൻ കീഴിൽ മന്ദമാരുതനുമേററ് സുഖമായി ഞാൻ കിടന്നുറങ്ങി.

കലാദിനം ആരംഭിക്കുന്നതു എട്ടുമണിയ്ക്ക്; ഉൽഘാടകൻ പെരുമ്പടപ്പ് മൂപ്പിനു്. നേരത്തെത്തന്നെ ഞാൻ സമ്മേളനസ്ഥലത്തു എത്തിച്ചേർന്നു. എന്തൊരു പുരുഷാരം, എന്തൊരു അച്ചടക്കം! ഞാൻ നാലുപാടും ഒന്നു നോക്കി. എല്ലാവരുമുണ്ട്—മുസൽമാൻമാർ, ക്രിസ്തീയർ, തീയർ, നായന്മാർ, ചെറുമക്കൾ, പറയർ ഇവിടെ ആരാധനാമൂർത്തി ഒന്നുമാത്രം—കേരളേശ്വരി. മററു ദൈവങ്ങൾക്കൊന്നും പങ്കില്ല. അതാ, മാടഭൂപന്റെ വരവായി. പ്രേക്ഷകരിൽനിന്നു ഒന്നിച്ചൊരു 'ജയ'ശബ്ദവും ഹസ്താരവവും മുഴങ്ങി. കസവുകുപ്പായവും പൊൻകിരീടവും ധരിച്ചു പല്ലക്കിൽ എഴുന്നെള്ളുന്ന തമ്പുരാനെയാണു ഞാൻ പ്രതീക്ഷിച്ചതു്. വന്നു പ്രസംഗവേദിയിൽ കയറിയതാകട്ടെ വെള്ളമുണ്ടും നേരിയതും മാത്രം ധരിച്ച ഒരു സാധാരണ മനുഷ്യൻ. ജനക്കൂട്ടം നിശ്ശബ്ദമായിത്തീരുന്നു, ചിലർ നമസ്കരിക്കുന്നു, ചിലർ കണ്ണീരൊലിപ്പിക്കുന്നു. കൊച്ചിത്തമ്പുരാൻ! ജനങ്ങളുടെ ഉള്ളഴിഞ്ഞ ഭക്ത്യാദരപ്രകടനങ്ങളുടെ അർത്ഥം എനിക്കു മനസ്സിലായി. ഐക്യകേരളസ്വപ്നം വാസ്തവമാക്കിത്തീർക്കാൻ മുന്നിട്ടുനിന്ന കൊച്ചിരാജവംശം എന്നും എവിടെയും പുകഴ്ത്തപ്പെടുകതന്നെ ചെയ്യും.

യോഗനടപടികൾ അധികനേരം നിന്നില്ല. സാമൂതിരിരാജാവു ഉൽഘാടനം ചെയ്ത ചിത്രകലാപ്രദർശനമാണു പിന്നീടെന്നെ ആകർഷിച്ചതു്. പഴയ ഒരു മാമാങ്കപ്പുറപ്പാടിനെ കാണിയ്ക്കുന്ന വമ്പിച്ച ഒരു എണ്ണച്ചായപ്പടമാണു ചിത്രശാലയിൽ നായകത്വം വഹിയ്ക്കുന്നതു. കുന്നലക്കോനാതിരി 'നിലപാട്' നില്ക്കുന്നതു, രൌദ്രഭാവത്തിൽ നോക്കിനില്ക്കുന്ന വള്ളു

വടക്കൊനാതിരി, ചോരയൊലിപ്പിച്ചുകൊണ്ടുള്ള 'ചാവേർ'സംഘം, ഇതെല്ലാം ഭംഗിയിൽ ചിത്രീകരിച്ചിരിക്കുന്നു. അതാതു രാജാക്കന്മാരുടെ നായർപട, അകമ്പടി സേവിക്കുന്ന ന്യൂസ്ഥാനസിൽബന്തികൾ, മങ്ങാട്ടച്ചൻ, തെനയഞ്ചേരി ഏളയതു് ഇവരും ചിത്രത്തിലുണ്ടു്. കുറച്ചങ്ങോട്ടു നടന്നാൽ വാസ്കോ-ഡ-ഗാമാ സാമൂതിരിരാജാവിനെ മുഖം കാണിക്കുന്ന ചിത്രം അതിനപ്പുറത്തു കപ്പിത്താൻ കുഞ്ഞാലിമരയ്ക്കാരും അദ്ദേഹത്തിന്റെ കീഴിലുള്ള കപ്പൽസൈന്യവും. പിന്നെ കുറെക്കൂടി നടന്നാൽ കൊച്ചി ശക്തൻതമ്പുരാൻ, വേലുത്തമ്പിദളവ, കാർത്തികതിരുനാൾ മഹാരാജാവു്, രാജാകേശവദാസ്.

ഇതെല്ലാം വർണ്ണിക്കുവാൻ പ്രയാസം. ഉച്ചതിരിഞ്ഞാൽ ഒന്നാംകിട ആനകളോടുകൂടി എഴുന്നെള്ളത്തുകളുണ്ടു്. പിന്നെ, പലവിധ നൃത്തങ്ങൾ, കൂത്തുകൾ, ആട്ടങ്ങൾ — അങ്ങിനെ നേരം പുലരും. ഇതൊന്നും എനിക്കു കാണേണ്ട ആവശ്യമില്ല. കേരളത്തിന്റെ പോക്കു് നേർവഴിക്കാണെന്നു ഒരു ബോധം മനസ്സിൽ പതിഞ്ഞുകഴിഞ്ഞു. ഉത്സവം ഇനിയും ഏഴുദിവസം കൂടിയുണ്ടു്; കർഷകദിനം, തൊഴിലാളിദിനം, എന്നിങ്ങനെ ഏഴു ദിനങ്ങളും. അതെല്ലാം ഒരു വ്യാഴവട്ടം കഴിഞ്ഞുകാണാൻ വരാമെന്നു നിശ്ചയിച്ചു വീണ്ടും വണ്ടിയിൽ ഞാൻ കയറി, നിലമ്പൂരിന്നടുത്തുള്ള സ്വർണ്ണഖനിപ്രദേശത്തു എത്തിച്ചേർന്നു.

നിലമ്പൂർ പൊൻഖനി സന്ദർശിക്കാൻ എനിക്കു പ്രത്യേക കാരണങ്ങളുണ്ടായിരുന്നു. മടിച്ചുനിന്ന തിരുവിതാംകൂറിനെ കൊച്ചി-മലബാറുകളോടു ചേരാൻ പ്രേരിപ്പിച്ചതു ഈ ഖനികളാണെന്നു ഞാൻ കേട്ടിട്ടുണ്ടു്. മൊട്ടപ്പറമ്പായി കിടന്നിരുന്ന ആ പ്രദേശം ഇപ്പോൾ മുഖരിതമായി കഴിഞ്ഞിരിക്കുന്നു. ഖനികളിൽ പ്രവൃത്തി തുടങ്ങീട്ടു മൂന്നുനാലു കൊല്ലമെ ആയിട്ടുള്ളു. വയനാട്ടിലെ ഒരു വെള്ളച്ചാട്ടത്തിൽ നിന്നു സംഭരിക്കുന്ന വൈദ്യുതശക്തിയാണു് ഇവിടെ യന്ത്രമോടാൻ ഉപയോഗിക്കുന്നതു്. വേലക്കാർക്കു താമസിക്കാൻ നവീനരീതിയിൽ പണിചെയ്തിട്ടുള്ള കെട്ടിടങ്ങളും ആപ്പീസുകളും നോക്കിക്കണ്ടു കോഴിക്കോട്ടേക്കു ഞാൻ വെച്ചടിച്ചു.

പഴയ കോഴിക്കോടിന്റെ സുവ്യക്തമായ ചിത്രം എന്റെ മനസ്സിൽനിന്നു മാഞ്ഞിരുന്നില്ല. ആ പട്ടണംതന്നെയൊ ഇതു എന്നെനിക്കു അത്ഭുതംതോന്നി. കുണ്ടും കുഴിയുംനിറഞ്ഞ റോഡുകളും ദുർഗ്ഗന്ധം വമിക്കുന്ന ചാലുകളും ഇപ്പോളില്ല എന്നല്ല, അതിന്റെ മട്ടും മാതിരിയും കണ്ടാൽ ഒരു കൊച്ചു അമേരിക്കൻനഗരം എന്നുതന്നെ തോന്നിപ്പോകും — ആകാശചുംബികളായ കെട്ടിടങ്ങൾ ഇല്ലെന്നു മാത്രം.

പിറ്റേന്നു രാവിലെ ഒന്നു ചുറ്റിനടന്നപ്പോൾ ആദ്യമായി എന്നെ ആകർഷിച്ചതു് അവിടത്തെ വാണിജ്യകോളേജും ഗവേഷണ മന്ദിരങ്ങളുമാണു. ഇതെല്ലാം കേരളസർവ്വകലാശാലയുടെ കീഴിൽ പ്രവർത്തിക്കുന്നവയാണു്. മത്സ്യവ്യവസായം, സോപ്പുനിർമ്മാണം, ഏലകൃഷി മുതലായവയെപ്പറ്റി വലിയ തോതിലുള്ള ഗവേഷണങ്ങൾ അവിടെ നടക്കുന്നുണ്ടു്. കുറച്ചുകൂടി നടന്നു് മാനാഞ്ചിറയുടെ വക്കത്തു ഞാനെത്തി. അതിനോടു തൊട്ടാണു് ഞാൻ നോക്കിനടന്ന മാനവിക്രമസ്മാരകം — കേരളത്തിന്നു പ്രത്യേകമായ വാസ്തുശില്പത്തിന്റെ മാഹാത്മ്യം തികച്ചും പ്രതിഫലിപ്പിക്കുന്ന ഒരു രമ്യഹർമ്മ്യം. ഒരു ഹാൾ, നാടകവേദി, ഗ്രന്ഥശാല, കലാഭവനം — എല്ലാം ഇതിലുണ്ടു്. കലാഭവനത്തിൽകണ്ട പതിനെട്ടരക്കവികളു

ടെ ഒരു ചിത്രം പ്രസ്താവ്യമാണ്. അപ്രതിമനായ ഉദ്ദണ്ഡശാസ്ത്രി ഒരു കാലയും കയ്യിൽവെച്ച് എന്തൊ പ്രസംഗിയ്ക്കുന്നതായിട്ടുള്ള ഭാവന എനിയ്ക്കു പിടിച്ചു. "പലായദ്ധ്വം, പലായദ്ധ്വം രേ, രേ—"എന്ന് അദ്ദേഹത്തിൻെറ നിന്ദാസൂചകങ്ങളായ അധരങ്ങളിൽനിന്നു പുറപ്പെടുന്നുവൊ എന്നെനിയ്ക്കു തോന്നി.

കോഴിക്കോട് വിട്ടു ഉച്ചയ്ക്കുമുമ്പുതന്നെ ഞാൻ തലശ്ശേരിയിൽ എത്തി. ഇന്നു 'പഴശ്ശി'ദിനമാണ്. ഇങ്ങിനെ, പൂർവ്വികമഹാന്മാരുടെ സ്മരണെക്കായി ഓരോ 'ദിനം' കൊണ്ടാടി കേരളത്തിൻെറ അനുപമമായ പാരമ്പര്യം നിലനിത്താൻ മുതിന്ന നവകേരളനിർമ്മാതാക്കൾക്കു കൂപ്പുകൈ! വലതു കയ്യിൽ വാളും ഇടതു കയ്യിൽ ഗ്രന്ഥക്കെട്ടുമേന്തി, കാട്ടിലും മലയിലും അലഞ്ഞുനടന്നു വിദേശശക്തിയോടു പൊരുതി വീരസ്വർഗ്ഗമടഞ്ഞ ആ കേരളഹാനിബാളിനെ ഞാൻ ഭക്തിപൂർവ്വം സ്മരിച്ചു താമസിയാതെതന്നെ തലശ്ശേരിയിലെ 'പഴശ്ശി'ഭവനത്തിന്നുമുമ്പിൽ സ്ഥിതിചെയ്യുന്ന അദ്ദേഹത്തിൻെറ ലോഹപ്രതിമയുടെ അടുക്കൽ ഞാനെത്തി. വിവിധവികാരങ്ങൾക്കു വശംവദനായി, ആ അമാനുഷൻെറ പാദപാംസുക്കളെല്ലാൻ പ്രതിമയുടെ മുമ്പിൽ വടിപോലെ ഞാൻ വീണു.

ഇനി എനിയ്ക്കു തച്ചോളി ഒതേനൻെറയും കടർമാല കുങ്കിയുടേയും ജന്മദേശത്തു പോകണം; പാലാട്ടു കോമൻെറയും ആരോമൽ ചേവകരുടേയും അടുത്തു കറച്ചു നാഴിക കഴിച്ചുകൂട്ടണം. ഉച്ചതിരിഞ്ഞപ്പോൾ വടകരെ ഞാനെത്തി. പട്ടണത്തിൽനിന്നകലെ, ഒരമ്പലത്രക്രൂമി 'കുതനനഗര'മായി മാറിയിരിക്കയാണു. കേരളത്തിൽ നീളെയുള്ള വിവിധ കായികാഭ്യാസശാലകളുടെ തലസ്ഥാനമാണു ഇതു്. തിരുവനന്തപുരം, കൊല്ലം മുതലായ ദിക്കുകളിലുള്ള എത്ര വിദ്യാൎത്ഥികളാണു ഇവിടെ പഠിക്കുന്നതു്!

പിന്നെയും വടക്കോട്ടു ഞാൻ പോയി; പക്ഷെ അവിടെയെങ്ങും താമസിക്കാൻ സമയമുണ്ടായില്ല. ഒരിടത്തു വണ്ടിയിൽനിന്നു പുറത്തേയ്ക്കു നോക്കിയപ്പോൾ പത്തിരുപതു ചെറുപ്പക്കാർ നിലത്തു കിളയ്ക്കുകയും പരിശോധിയ്ക്കുയും ചെയ്യുന്നു. ജൈനമതാവശിഷ്ടങ്ങളെപ്പററി ഗവേഷണം നടത്തുന്ന കേരളകലാശാലയിലെ ഒരു വിദ്യാൎത്ഥിസംഘമാണു അതെന്നു് ഞാൻ മനസ്സിലാക്കി.

കാസർകോട്ടുനിന്ന് 'കേരളറാണി' എന്ന എക്സ്പ്രസ്സ് വണ്ടിയിൽ കയറി തൃശ്ശിവപേരൂൎക്കു മിന്നൽവേഗത്തിൽ കുതിച്ചുപായുകയാണു ഞാൻ. എന്തൊക്കെയാണു തൃശ്ശിവപേരൂരു് നോക്കിക്കാണേണ്ടതെന്നു എനിക്കറിഞ്ഞുകൂടാ. പണ്ടേ തന്നെ നിസൎഗ്ഗസുന്ദരമായ ഒരു നഗരം. അതിൽ മനുഷ്യൻെറ ശേമുഷീപാരമ്യവും കൂടിക്കലൎന്നാൽ എത്രകണ്ടു മനോഹരമാകാമൊ—അതാണു ഇന്നത്തെ തൃശ്ശിവപേരൂർ. മദ്ധ്യത്തിലുള്ള അതിൻെറ സ്ഥിതി കേരളത്തിൻെറ തലസ്ഥാനപദവി അതിന്നു നിഷ്പ്രയാസം നേടിക്കൊടുത്തിരിയ്ക്കുന്നു. നിയമസഭാസമ്മേളനം ഇപ്പോൾ നടക്കുന്ന കാലമാണ്. ഒരു സന്ദൎശകനായി ഞാനും ഒരിടത്തു ചെന്നുകൂടി. അനാഡംബരവും അകൃത്രിമവും, എന്നാൽ കലാബോധം സ്ഫുരിയ്ക്കുന്നതുമായ ഒരെട്ടുപ്പാണു് സഭാമന്ദിരം—വെള്ളമുണ്ടിന്നും വീരസ്വഭാവത്തിന്നും കേളികേട്ട മലയാളിയ്ക്കു തുലോം യോജിച്ചതു്. മലയാളഗദ്യത്തിൻെറ അന്തസ്സിനെപ്പററി ആദ്യമെ അഭിമാനമുള്ള എനിക്കു അവിടെ നടക്കുന്ന പ്രൌഢപ്രസംഗങ്ങൾ കേട്ടപ്പോൾ അത്ഭുതം തോന്നിയില്ല. യുവത്വവും പരിപക്വതയും ഇടകലൎന്ന ഒരു സംഘമായിരുന്നു സാമാജികന്മാർ. മത

ഭേദമൊ ജാതിഭേദമൊ കാണാൻ കഴിഞ്ഞില്ല. പണ്ടത്തെ ഹരിജനങ്ങളെപ്പററി പ്രത്യേകിച്ചു ഞാൻ അന്വേഷിച്ചു. അങ്ങിനെയൊരു വർഗ്ഗം ഇപ്പോൾ ഇല്ലാതായിരിക്കുന്നു. അവർക്കുവേണ്ട പ്രാതിനിധ്യം എവിടെയും ലഭിക്കുന്നുണ്ടു്. 'പട്ടികജാതി' എന്ന പേർതന്നെ റിക്കാർട്ടുകളിൽനിന്നു നീക്കം ചെയ്തിരിക്കുന്നു

നാട്ടിൻപുറത്തേയ്ക്കാണു ഞാൻ ഇനി പോകുന്നതു്—ഇന്ത്യയുടെ ജീവനാഡികളിലേയ്ക്കു്. മഹാത്മാഗാന്ധിയുടെ ആദർശങ്ങൾ ക്രമേണ അവിടെ ഫലപ്പെട്ടുവരുന്നതായി എനിയ്ക്കുതോന്നി. അസ്തമയമടുത്തനേരം സ്വതേതന്നെ പ്രകൃതി അനുഗ്രഹിച്ച 'പുഴയ്ക്കൽ' പ്രദേശം പണ്ടത്തേതിൽ പതിന്മടങ്ങു വിഭവസമൃദ്ധമായിരിക്കുന്നു. കൊയ്ത്തു കഴിഞ്ഞതുകൊണ്ടു വിളവിന്റെ മേന്മ പ്രത്യക്ഷമായി എനിയ്ക്കറിയാൻ കഴിഞ്ഞില്ല. എങ്കിലും പാടത്തെ കനത്ത നെൽകററികളും അങ്ങിങ്ങുള്ള വൈയ്ക്കോൽക്കുമ്പാരങ്ങളും സുഭിക്ഷതയെയാണു വിളിച്ചുപറഞ്ഞതു്. ഒരിടത്തു യന്ത്രകലപ്പകളും കൊയ്ത്തുമെഷിനുകളും നില്ക്കുന്നതു കണ്ടു. എന്നാൽ ഇവ അമേരിക്കയിലൊ റഷ്യയിലൊ കാണുന്നമാതിരി വൻകിടയന്ത്രങ്ങളല്ല—മനുഷ്യനെ സഹായിക്കുവാൻ പോന്നവമാത്രം, മാററിനിർത്താനുള്ളവയല്ല. പുഴയ്ക്കൽപാടത്തു ഇപ്പോൾ വരമ്പൊന്നുമില്ല. വിശാലമായ ഒരു മൈതാനമായി അങ്ങിനെ കിടക്കുന്നു. ഒരു സവിശേഷരീതിയിലുള്ള കൂട്ടുകൃഷിവ്യവസ്ഥയാണു് ഇവിടെ നടപ്പിലുള്ളതു്.

പാടത്തുനിന്നു പറമ്പിലേയ്ക്കു ഞാൻ കയറി. എത്രയെത്ര നെയ്ത്തുശാലകളും നൂൽനൂല്പു് കേന്ദ്രങ്ങളുമാണവിടെ! മിൽത്തുണിയുടെ നാമധേയമെ കേൾപ്പാനില്ല പഞ്ചായത്താഫീസ്സിൽ ഞാൻ പോയി. പ്രതിഫലമില്ലാതെ എത്ര ചെറുപ്പക്കാരാണു് അവിടെ ഓരോ വേലയിൽ ഏർപ്പെട്ടിരിക്കുന്നതു! കായികവിനോദങ്ങൾ പഞ്ചായത്തു ഏർപ്പെടുത്തുന്നു. അതുപോലെ, വൈദ്യസഹായം, ആതുരശുശ്രൂഷ, റോഡുനിർമ്മാണം. വില്ലേജിൽകൂടി ഒഴുകുന്ന തോടിന്നു ഒരു ചെറിയ അണക്കെട്ടുകൂടി നിർമ്മിച്ചുകഴിഞ്ഞിട്ടുണ്ടു. നാട്ടിൻപുറം വിജയിക്കട്ടെ!

തൃക്കാക്കരയ്ക്കുള്ള വണ്ടിയിൽ. ഓണത്തിന്റെ മൂലവുമായി ബന്ധപ്പെട്ടുകിടക്കുന്ന തൃക്കാക്കര ആർതന്നെ മറക്കും! പ്രഭാതസൂര്യനോടുകൂടി ക്ഷേത്രപരിസരങ്ങളിൽ ഞാൻ പ്രവേശിച്ചപ്പോൾ മൊഹൻ ജോദാറോവേയും ഹാരപ്പയേയും എനിക്കോർമ്മവന്നു. പത്തുപന്ത്രണ്ടു ഏക്കറോളംവരുന്ന പ്രദേശം ഇപ്പോൾ പുരാണവസ്തു പരിശോധകന്മാരുടെ നിഷ്കൃഷ്ടഗവേഷണങ്ങൾക്കു വിധേയമായിരിക്കുകയാണു് ഗോപുരങ്ങൾ, മതിലുകൾ, ഹർമ്മ്യങ്ങൾ; കുളങ്ങൾ—ഇവയുടെ അവശിഷ്ടങ്ങൾ താണും പൊങ്ങിയും അവിടവിടെ കാണാം. അങ്ങോട്ടൊന്നു നോക്കിയാൽ മതി തൃക്കാക്കരയുടെ പുരാതന മാഹാത്മ്യം അറിയാൻ കേരള മൊഹൻജൊദാറൊ പുതിയപുതിയ ശോഭന ചരിത്രങ്ങൾ നിർമ്മിക്കട്ടെ എന്നു നേർന്നുകൊണ്ടു തീവണ്ടിയാപ്പീസ്സിലേക്കു ഞാൻ മടങ്ങി.

ആലുവായുംകടന്നു മൂവാററുപുഴവഴി തിരുവിതാംകൂറിലേയ്ക്കു പോവുകയാണു്. ദിക്കിന്റെ സൌന്ദര്യം കണ്ടു കാർ നിർത്തി കുറച്ചിട ഞാൻ നിന്നു. അപ്പോഴതാ രണ്ടു കാറിലായി എട്ടുപത്തു വെള്ളക്കാരും അവിടെ വന്നിറങ്ങുന്നു! കേരളം സന്ദർശിക്കാൻ വന്നവരാണു് അവർ. അവരുടെകൂടെ ഒരു ഗവർമ്മെണ്ടു് പ്രതിനിധിയും ഉണ്ടു്. തെക്കൻകാശ്മീരം കാണാൻ ഇങ്ങിനെ പല രാജ്യങ്ങളിൽനിന്നും ആളുകൾ വന്നുകൊണ്ടിരിക്കും. ഗ

വൎമ്മെണ്ട് അവൎക്കവേണ്ട സൌകൎയ്യങ്ങളും ചെയ്തുകൊടുക്കുന്നു. അതിന്നായി ഒരു പ്രത്യേക ഡിപ്പാൎട്ടുമെൻറ് തന്നെയുണ്ട്.

ഞാൻ തേക്കോട്ടു പോയി, കോട്ടയത്തെ പുതുമകളെല്ലാം കണ്ടു, ആലപ്പുഴ കടന്നു. വഴിക്കുകണ്ട മനോഹരതകളെപ്പററി ഞാൻ ആലോചിച്ചു. കൃഷിക്കു ഉപയുക്തമല്ലാതെ കിടന്നിരുന്ന ചതുപ്പുനിലങ്ങളെല്ലാം വററിച്ചെടുത്തു ഇപ്പോൾ അവിടെ ഒന്നാന്തരം നെൽകൃഷി നടക്കുന്നു വടക്കു വയനാട്ടിൽ മലയടിവാരം വെട്ടിത്തെളിയിച്ചു; ഇവിടെ ഇങ്ങിനെ. ഏതായാലും ഇപ്പോൾ കേരളത്തിൽ നെൽക്ഷാമമില്ല. രണ്ടാം ലോകമഹായുദ്ധത്തിൻെറ അവസാനത്തിലുണ്ടായ വറുതിയെപ്പററി അമേരിക്കയിൽതന്നെ ഞാൻ ധാരാളം കേട്ടിട്ടുണ്ട്.

ആലപ്പുഴയിലെ തെരുവുകളിൽ പത്തു മിനിട്ടു കഴിച്ചുകൂട്ടി. ഇപ്പോൾ ചെറുപ്പക്കാരാരുടെയും കാലിൽ മന്ത് കാണുന്നില്ല. അമ്പലപ്പുഴെപ്പോയി, കുഞ്ചൻ സ്മാരകങ്ങളും കാണാനൊ ദേവനാരായണനെ സ്മരിക്കാനൊ സമയമില്ല. കൊല്ലത്തെത്തിയപ്പോൾ ഞാൻ തന്നെത്താൻ ചൊല്ലി

ഏൻറാലീരേഴുലകിലുമിതിന്നൊ_
പ്പമില്ലൊൻറുചൊൽവാൻ;
തൊല്ലും കൊല്ലും ഭവതുനിതരാം
പിന്നെയുംകൊല്ലമേവം.

തിരുവനന്തപുരം! കേരളത്തിലെ ഒന്നാമത്തെ നഗരം! ഇവിടുത്തെ കാഴ്ചകൾ അല്പമെങ്കിലും കാണണമെങ്കിൽ രണ്ടുദിവസംവേണം. സൎവ്വകലാശാലമാത്രം കാണാൻ ഞാൻ നിശ്ചയിച്ചു തിരുവനന്തപുരം കലാശാല ഇപ്പോൾ ഇന്ത്യയിൽ ഒന്നാം കിടയിൽ നില്ക്കുന്നു. പണ്ടേതന്നെ അവിടെ ഒരു യൂനിവർസിററിയുണ്ടായിരുന്നതുകൊണ്ടു കേരളകലാശാലയുടെ തലസ്ഥാനപദവി കയ്യിലാക്കാൻ തിരുവനന്തപുരത്തിന്നു വിഷമമുണ്ടായില്ല. എത്രയെത്ര ഗവേഷണകേന്ദ്രങ്ങളാണു അവിടെയുള്ളതു്? കേരഗവേഷണവകുപ്പിൽ പരിശീലനത്തിന്നായി ജാവ, ഫിലിപ്പൈൻ, മുതലായ രാജ്യങ്ങളിൽനിന്നു വന്നുചേൎന്ന വിദ്യാൎത്ഥികളെ ഞാൻ കണ്ടു. പിന്നെ എനിക്കു കൌതുകം തോന്നിയതു അവിടുത്തെ അണുഗവേഷണമന്ദിരത്തിലാണു്. കുറെ പാശ്ചാത്യരെയും ഇവിടെ കണ്ടു. തിരുവിതാംകൂറിലെ തോറിയംനിധി ഈ രാജ്യത്തിന്നു വലിയ പ്രാധാന്യം നേടിക്കൊടുത്തിരിക്കയാണല്ലൊ. അന്താരാഷ്ട്രീയസന്ധിമൂലം അണുയുദ്ധത്തെ ലോകം ഇപ്പോൾ ബഹിഷ്കരിച്ചിരിക്കയാണെങ്കിലും ആശങ്കകൾ അങ്ങിങ്ങു നിലനില്ക്കുന്നുണ്ട്. സമാധാനപരമായ മാനവപുരോഗതിക്കു അണുശക്തി ഏതെല്ലാം വിധത്തിൽ ഉപയോഗപ്പെടുത്താമെന്നു ഇപ്പോൾ പൎയ്യവേക്ഷണം നടക്കുകയാണ്. ആററം കാറുകളും, തീവണ്ടികളും ഇപ്പോൾത്തന്നെയുണ്ടല്ലൊ

നാഗർകോവിൽ വഴി ഞാൻ കന്യാകുമാരിയിലെത്തി. കുമാരി ഇപ്പൊഴും കേരളത്തെത്തന്നെ കാത്തുവരുന്നുവെന്നതിൽ ഞാൻ ആഹ്ലാദംകൊണ്ടു ഗോകൎണ്ണേശൻ പണ്ടേതന്നെ നമുക്കു നഷ്ടപ്പെട്ടു കഴിഞ്ഞു ഹിതപരിശോധനകാലത്തു തെക്കൻതിരുവിതാംകൂറിലെ തമിഴർ കാണിച്ച വകതിരിവു എത്രതന്നെ പുകഴ്ത്തിയാലും മതിയാകുന്നതല്ല.

ദേവിയേയും സമുദ്രത്രയത്തെയും വന്ദിച്ചു ഞാൻ വടക്കോട്ടുതന്നെ മടങ്ങുകയായി. വിമാനത്തിലൂടെയൊ, നേരിട്ടു മംഗലാപുരംവരെ പോകുന്ന തീവണ്ടിയിലൊ പോകേണ്ടതെന്നു ഞാൻ ശങ്കിച്ചു വിമാനത്തിൽതന്നെ എന്നു തീൎച്ചയാക്കി. സമയം അത്ര കുറവായിരുന്നു. ഏതായാലും ആ പറക്കൽകൊണ്ടു കേരളത്തിൻെറ ശരിയായ ഒരു വിഹഗവീക്ഷ

ണം എനിക്കു കിട്ടി. ആറും കായലും പാടവും കുന്നും ഒരു നവചൈതന്യത്താൽ തിളങ്ങുന്നുണ്ടെന്നു എനിക്കു ബോദ്ധ്യമായി. അതു് കേവലം സങ്കല്പമല്ല. കേരളത്തിന്റെ സാദ്ധ്യതകളെല്ലാം പരീക്ഷണത്തിലിരിക്കുകയാണു് ചില സംരംഭങ്ങൾ പരാജയിച്ചു എന്നുവരാം. എന്നാലും എന്റെ നാട് മുന്നോട്ടുതന്നെ എന്നെനിക്കു ഉറപ്പുതോന്നി. ഗ്രാമങ്ങൾ ഉണർന്നുകഴിഞ്ഞു. ഇനി നാം പിന്മാറുകയില്ല.

ഉച്ചയ്ക്കു കണ്ണൂർ വിമാനത്താവളത്തിൽ ഞാനിറങ്ങി ഊണുകഴിഞ്ഞുവേണം അവിടംവിടാൻ. ഭക്ഷണാനന്തരം വിശ്രമമുറിയിലെ സോഫയിലിരുന്നു ഞാനാലോചിക്കുകയാണു്: എന്തെല്ലാം ഞാൻ കാണാൻ വിചാരിച്ചു, എത്ര കുറച്ചുമാത്രം കണ്ടു! തിരൂരുള്ള 'തുഞ്ചൻതളി' എനിക്കു കണ്ടേ കഴിയൂ എന്നുണ്ടായിരുന്നു ഇംഗ്ലണ്ടിൽ റോയാൽ സ്റ്റ്റാററ് ഫോർഡു ഓൺ—എയ്‌വൺ സന്ദർശിക്കാത്ത കലാപ്രണയി ഉണ്ടോ? ചെറുശ്ശേരി സ്മാരകവും കാണാൻ എനിക്കു സംഗതി വന്നില്ല. പിന്നെ, കൊച്ചി തുറമുഖത്തിൽ വന്ന പരിഷ്കാരങ്ങളും ജലാശയഎഞ്ചിനിയറിങ്ങ് കാളേജും നാവികപരിശീലനകേന്ദ്രങ്ങളും നോക്കിക്കാണാൻ കഴിഞ്ഞില്ല. അതുപോലെ മലപ്പുറത്തെ "മൈത്രി—മൈനാർ" (ഹിന്ദുമുസ്ലീം സമാധാന ഉടമ്പടിയുടെ സ്മാരകമായി നിർമ്മിച്ച സ്തംഭം), പാലക്കാട്ടെ വനസംബന്ധമായ കാളേജും, അടിസ്ഥാനവിദ്യാലയപരിശീലനകേന്ദ്രം—മററും, മററും. അതെല്ലാം പോകട്ടെ, എന്റെ പുരാതന ഗൃഹവും പരിസരങ്ങളും കൂടി എനിക്കു കാണാൻ കഴിഞ്ഞിട്ടില്ല. പണ്ടത്തെ ഹരിജനങ്ങളോടു തോളുരുമ്മിനിന്നു അമ്പലത്തിൽ തൊഴണമെന്നു വിചാരിച്ചതും ബാക്കിയായി. സാരമില്ല, ബോംബെയിൽപോയി അടുത്തു ഞാൻ മടങ്ങിവരുമല്ലോ. ഇല്ലെങ്കിൽതന്നെ

"കേരളജാതർ നാമെങ്ങെങ്ങുപാർത്താലും
കേരളനാട്ടിൽത്താനത്രെവാഴ്വു.
സ്വർഗ്ഗത്തിൽ വാണാലും നമ്മുടെ നോ—
ട്ടമൊ,
ഇക്കേരളത്തിൻമുഖത്തേയ്ക്കു താൻ"

എന്നിങ്ങിനെ മൂളിക്കൊണ്ടു് സോഫയിൽ ഞാനൊന്നു ചാഞ്ഞു, കണ്ണു ചിമ്മേണ്ട താമസം, അതുവരെ ഞാൻ സ്മരിക്കാതിരുന്ന ഒരു പഴയ സ്നേഹിതൻ എന്നെ സഹജമായ സ്ഥൈര്യത്തോടുകൂടി ശുശ്രൂഷിക്കാൻ തുടങ്ങി. പ്രാചീന കേരളത്തെയും യുഗാന്തരങ്ങളെത്തന്നെയും അതിജീവിച്ചു നില്ക്കുന്ന ഈ സൂത്രശാലി നവകേരളസ്രഷ്ടാക്കളെ അമ്പരപ്പിച്ചിരിക്കയാണൊ? കൊതുവിന്റെ മന്ത്രഗാനവും കരണംമറിച്ചിലും കേരളത്തിലെവിടെയും എനിക്കനുഭവപ്പെട്ടില്ല മൂട്ട മാത്രം—

അർദ്ധസുഷുപ്തിയിൽനിന്നു് ഞാൻ പെട്ടെന്നുണർന്നു. എന്റെ പഴയ ചാരുകസാലയിൽ പകുതിമടങ്ങിയ അന്നത്തെ പത്രവും നെഞ്ഞത്തുവെച്ചു്, ഒടിഞ്ഞുമുറിഞ്ഞു് അങ്ങിനെ കിടക്കുകയാണു് ഞാൻ വിമാനത്താവളം! കണ്ണൂർ! അങ്ങോട്ടു നമുക്കു വഴിയെ പോകാം. എന്റെ മധുരസ്വപ്നങ്ങൾക്കു അറുതിവരുത്തിയ ഈ മൂട്ടയുടെ ഉന്മൂലനാശം വരുത്തിട്ടു ഇനി കാര്യം!






എസ്. കെ. പൊറ്റെക്കാട്ട്

പ്രിയപ്പെട്ട ശാരദെ,

ഏഴു വർഷത്തെ മൌനത്തിനുശേഷം, അജ്ഞാതമായൊരു സ്ഥലത്തുനിന്നു ഇങ്ങിനെ എൻെറയൊരെഴുത്തു കിട്ടുമ്പോൾ തീർച്ചയായും നീ അത്ഭുതപ്പെട്ടുമെന്നെനിക്കറിയാം. സ്വദേശത്തുനിന്നും എത്രയൊ ദിവസത്തെ വഴിയകലമുള്ള നശിച്ചൊരു മറുനാട്ടിലെ മലനിരകൾക്കിടയിൽക്കിടക്കുന്ന ഒരു മിലിററിക്യാമ്പിലിരുന്നുകൊണ്ടു മെല്ലെമെല്ലെ ഞാനെഴുതുകയാണു്. തണുപ്പുകൊണ്ടു കൈവിരലുകൾ ഈയക്കോലുപോലെയായിത്തീന്നിരിക്കുന്നു ചുററുപാടും മുററിനില്ക്കുന്ന പ്രശാന്തത ജീവിതത്തിലെ പഴയ സ്മരണകളെ ഉജ്ജീവിപ്പിയ്ക്കുന്നു ഈ പ്രശാന്തതയെ ഇടിച്ചുതകക്കുവാൻ എപ്പൊഴാണു ജപ്പാന്നു ബോമ്പുകൾ അലറിക്കൊണ്ടു വരികയെന്നറിഞ്ഞുകൂടാ ശത്രുവിൻെറ ബോമ്പാക്രമണത്തിനു തയ്യാറായിരുന്നുകൊള്ളാനുള്ള കല്പന കിട്ടിക്കഴിഞ്ഞു. ഒരായിരം കുറുക്കന്മാർ ഒന്നിച്ചു ഓളിയിടുംപോലുള്ള ഹുങ്കാശബ്ദമാണ് ബോമ്പിനെക്കാളും ഭയങ്കരം! അപായത്തിൻെറ മുന്നറിയിപ്പിനെക്കാളും, നിസ്സഹായതയുടെ നിലവിളിയാണതു്. മരണപൂജയ്ക്കുമുമ്പിലുള്ള ശംഖനാദം! ആ ഹുങ്കാശബ്ദവും പ്രതീക്ഷിച്ചുകൊണ്ടു, ഒരു മൂലയിൽ പതുങ്ങിയിരുന്നു, പഴയ സഖിയായ ശാരദയ്ക്കു ഒരു നീണ്ട കത്തെഴുതുന്ന വിലാസിനിയുടെ ചിത്രം നീ കാണുന്നുണ്ടൊ? പക്ഷെ, പ്രിയപ്പെട്ട സഖീ, അന്നത്തെ സുന്ദരിയായ വിലാസിനിയല്ല ഇതു്. എൻെറ നീണ്ട തലമുടി നിറയെ നരകളാണു്. കീറിപ്പോയ യൌവ്വനത്തെ, വാൎദ്ധക്യം വെള്ളനൂലുകൾകൊണ്ടു ഇഴതുന്നിയിരിക്കുന്നു! അകാലവാൎദ്ധക്യത്തെ മുമ്പിൽകണ്ടു എൻെറ മുഖം ചുളിച്ചുളുങ്ങിപ്പോയിരിയ്ക്കുന്നു! നീ പലപ്പൊഴും അസൂയപ്പെട്ടാറുള്ള എൻെറ പളുങ്കുപല്ലുകൾക്കുമാത്രം കളങ്കം പററാതെ നിലനില്ക്കുന്നുണ്ടു്. പക്ഷെ, അന്നത്തെ ആ പുഞ്ചിരി ഇനി നീ കാണുകയില്ല അതു കാണുമ്പോൾ പണ്ടത്തെപ്പോലെ എൻെറ താടിപിടിച്ചു യത്തിക്കൊണ്ടു നിനക്കു പാടാൻ തോന്നുകയില്ല:

"ആരോമലേ,യെന്നാരോമലേ
ആരേകിയോമനയ്ക്കിപ്പാൽപുഞ്ചിരി"

ഇങ്ങിനെ ഒരു കഥപോലെ, ഞാൻ എന്നെപ്പററിയും എൻെറ ജീവിതത്തെപ്പററിയും, നിന്നോടു വിസ്തരിച്ചു പറയുന്നതിനു ചില പ്രത്യേക കാരണങ്ങളുണ്ടു നമ്മൾ ഒന്നിച്ചു താമസിച്ചിരുന്ന കാലത്തു എൻെറ ജീവിതരഹസ്യങ്ങളിൽ പലതും ഞാൻ നിന്നിൽനിന്നു മറച്ചുപിടിക്കുകയുണ്ടായിട്ടുണ്ടു്. അവയെല്ലാം തുറന്നു പറയുവാൻ ഇപ്പോൾ ഞാൻ ആഗ്രഹിക്കുന്നു. പലതും കേൾക്കാൻ ഒരുങ്ങിയിരുന്നുകൊള്ളുക.

കണ്ണൂരിലെ ഹോസ്റ്റലിൽ നമ്മൾ ഒന്നിച്ചിരുന്നു നമ്മുടെ മാതൃകാകാമുകന്മാരെയും, ഭാവിഭത്താക്കന്മാരെയും പ്രധാനവിഷയങ്ങളാക്കിക്കൊണ്ടു നമ്മപ്രസംഗങ്ങൾ നടത്തിയിരുന്ന ആ മധുരകാലം നീ മറന്നിരിക്കയില്ലല്ലൊ. പക്ഷെ, ന

മുടെ ആഗ്രഹത്തിന്നും, ഭാവനയ്ക്കും തിരെ വിപരീതമായ തരത്തിലുള്ള ഭർത്താക്കന്മാരെയാണു നമുക്കു കിട്ടുന്നതു്. എന്നാലും നാം വിചാരിച്ചതിലുമധികം സംതൃപ്തരായിത്തീരുകയും ചെയ്യുന്നു! അന്നു നമ്മളുടെ സംഘത്തിലുണ്ടായിരുന്നവരിൽ മിക്കപേരും വിവാഹിതകളായി. അവർക്കു കിട്ടിയ ഭർത്താക്കന്മാരെപ്പററി ഒന്നന്വേഷിച്ചുനോക്കു. എന്തൊരു വൈപരീത്യം!

ഞാൻ ഒരു യുവാവിനെ സ്നേഹിച്ചിരുന്നു. പന്തിരണ്ടു വർഷം മുമ്പാണതു്. നിശ്ശബ്ദമായ ഒരു പ്രേമമായിരുന്നു അതു്. എൻെറ യുവകാമുകൻെറ കരസ്പർശത്താൽ എൻെറ ജീവിതം ജ്വലിച്ചുയർന്നു. പ്രേമപ്രഫുല്ലമായ ആ ഓരോ നോട്ടവും എൻെറ സ്ത്രീത്വത്തിൻെറ വിലമതിക്കാൻ കഴിയാത്ത നേട്ടമായി ഞാൻ വിശ്വസിച്ചു. എല്ലാം കൊടുത്തു, ഇനിയൊന്നും കൊടുക്കാനില്ലല്ലോ എന്നുള്ളൊരു വെമ്പലാണല്ലോ പ്രേമം. അതങ്ങിനെ നീണ്ടുപോയിരുന്നെങ്കിൽ! ആ ശുദ്ധരസമാഗമങ്ങളും, പ്രേമാവേശവശഗയായ എന്നിൽ അദ്ദേഹം ചൊരിഞ്ഞ പരിലാളനങ്ങളും അങ്ങിനെ തുടർന്നു പോയിരുന്നെങ്കിൽ, ഒരുപക്ഷേ. എണ്ണ വററിയ വിളക്കുപോലെ ഞാൻ കെട്ടുപോകുമായിരുന്നു. രണ്ടര വർഷം കഴിഞ്ഞപ്പോൾ, ഞാൻ പ്രതീക്ഷിച്ചതു സംഭവിച്ചു. എൻെറ കാമുകൻ എന്നെയുപേക്ഷിച്ചു മറെറാരു കുലകന്യകയെ വിവാഹം കഴിക്കാൻ തീരുമാനിച്ചു.

അപ്പോഴാണു് ഞാൻ എന്നെത്തന്നെ ഒന്നു പരിശോധിച്ചതു. എന്തോ സദാചാരപരമായ കാരണത്താൽ സമുദായത്തിൽനിന്നും ഭ്രഷ്ടയായ ഒരു സ്ത്രീയായിരുന്നു എൻെറയമ്മയെന്നാണു് അപ്രദേശത്തിൽ പ്രചരിച്ചിരുന്ന ഐതിഹ്യം. എൻെറ അച്ഛനെപ്പററി യാതൊരോർമ്മയും എനിയ്ക്കില്ല. എൻെറ ചെറുപ്പകാലം ഞാൻ പരമസുഖത്തിലാണു് കഴിച്ചുകൂട്ടിയതു. അതിനുള്ള വകയ്, അമ്മക്കെങ്ങിനെയുണ്ടായെന്നു ഞാൻ അന്വേഷിച്ചിട്ടില്ല. എൻെറ അഞ്ചാം വയസ്സിൽ അമ്മ വീണ്ടും വിവാഹിതയായി—ഒരു സ്ത്രീയും പുരുഷനും ഒരുമിച്ചു താമസിച്ചു സന്താനോല്പാദനം ചെയ്യുന്നതിനെ വിവാഹമെന്നു പറയാമെങ്കിൽ. അമ്മയുടെ പുരുഷൻ ഒരു എക്സൈസ് ശിപായിയായിരുന്നു. അയാളിൽ ഒരാൺകുട്ടിയും ജനിച്ചു. ആ ശിപായി പണസംബന്ധമായ എന്തോ കണക്കിൽ കൃത്രിമംകാണിച്ചുവെന്ന കുററത്തിനു പിടിക്കപ്പെടുകയും, അതിനെത്തുടർന്നു കെട്ടിത്തൂങ്ങി മരിക്കുകയും ചെയ്തു. ഏഴു കൊല്ലം കഴിഞ്ഞപ്പോൾ അമ്മയും മരിച്ചു. ഞാനും, സഹോദരനും മാത്രം ബാക്കിയായി. അമ്മ മരിയ്ക്കുമ്പോൾ ഞാൻ സ്കൂൾ ഫൈനൽ ക്ലാസ്സിൽ പഠിക്കയായിരുന്നു. അമ്മയ്ക്കു ഒരു പാടു് ആഭരണങ്ങളും മററുമുണ്ടായിരുന്നു. അതെല്ലാം വിററുകിട്ടിയ പണംകൊണ്ടു ഞാൻ പഠിപ്പു പൂർത്തിയാക്കി, ഒരു സ്കൂളിൽ അൺട്രെയിൻറ് അദ്ധ്യാപികയായി ജോലി സ്വീകരിച്ചു.

ആയവസരത്തിലാണു് ആ സംഭവമുണ്ടായതു്. വിവാഹനിശ്ചയം കഴിഞ്ഞതോടുകൂടി അദ്ദേഹം എൻെറ വീട്ടിൽ വരാതായി. നിരാശതയിൽ എൻെറ സ്ത്രീത്വമൊന്നു ഫുൽക്കാരം ചെയ്തു. ഞാൻ കാത്തിരുന്നു.

അദ്ദേഹത്തിൻെറ കുലവധു അയൽവീട്ടിലെ മാലിനിയാണെന്നു കേട്ടതോടുകൂടി എൻെറ വിഷാദത്തിൽ വിഷംകയറി.

മൂന്നുറുപ്പിക വാടകയുള്ള ഒരു ചെറിയ ഓലപ്പുരയിലായിരുന്നു ഞങ്ങളുടെ താമസം. ആ പുരയുടെയും പറമ്പിൻേറയും ഉടമസ്ഥൻ മാലിനിയുടെ അച്ഛനാണു്.

അദ്ദേഹം ഒരു പെൻഷൻ താസിൽദാരാണ്. രാത്രി 9 മണി സമയം. ഓലപ്പുരയുടെ, ഒരു ചെറിയ മുറിയിൽ, ഞാൻ തുന്നൽ മിഷ്യനും മുമ്പിൽവെച്ച മുഷിഞ്ഞിരിക്കയാണ്. മുറിയുടെ ജാലകത്തിലൂടെ കിഴക്കെ പറമ്പിലെ മാളികപ്പുരയും മുററവും തെളിഞ്ഞുകാണാം. മാലിനിയുടെ വീടാണത്.

അവിടെ കോലായിലും മുററത്തുമായി ഒരു ഡജൻ പെട്രോമാക്സ് വിളക്കുകൾ പ്രകാശിച്ചുകൊണ്ടിരുന്നു. അവയുടെ പ്രകാശം ഞങ്ങളുടെ മുററംവരെ പ്രസരിക്കുന്നുണ്ടായിരുന്നു. ആ മുററത്തു വലിയൊരു പന്തൽ, ഈന്തൽ പട്ടകൾകൊണ്ടു പൊതിഞ്ഞുകെട്ടിയിരിക്കുന്നു. വർണ്ണക്കടലാസ്സുകൊണ്ടുള്ള വിചിത്രവേലകൾ പന്തലിൽനിന്നു തൂങ്ങിച്ചലിച്ചുകൊണ്ടിരുന്നു. ആളുകൾ വന്നും പോയുംകൊണ്ടിരിക്കുന്നു. അവരുടെ നിഴലുകൾ ഭീമാകൃതിയിൽ ഞങ്ങളുടെ മുററത്തിലൂടെ ഇഴയുന്നുണ്ട്. മാളികയുടെ പിൻവശത്തു, താർപ്പായകൊണ്ടുണ്ടാക്കിയ മറയിൽ പെണ്ണുങ്ങൾ വരിവരിയായിരുന്നു നാളികേരം അരയ്ക്കുന്നു

ആ അന്തരീക്ഷത്തിൽ ഒരു ഗ്രാമഫോണും പാടുന്നു:

“തുമ്‌നേ മുത്സ്‌കോ പ്രേമ സിഖായ” എന്നെ പരിഹസിക്കുവാൻവേണ്ടിയുള്ള ഒരു ഗാനമാണൊ എന്നു തോന്നും.

പിറേറന്നു പുലർകാലത്താണ് മാലിനിയുടെ വിവാഹമുഹൂർത്തം.

എന്റെ പ്രിയപ്പെട്ട സഖി, നീയൊന്നാലോചിച്ചു നോക്കൂ: നിനക്കങ്ങിനെയൊരനുഭവമുണ്ടാവുകയാണെങ്കിൽ! ഒരു യുവതിയുടെ ഏററവുമവസാനത്തെ സ്നേഹബിന്ദുപോലുമപഹരിച്ച ഒരു പുരുഷൻ പെട്ടെന്നു അവളെ വിട്ടുമാറി, സമുദായത്തെ പ്രീതിപ്പെടുത്താൻ, അടുത്ത വീട്ടിലെ കൊച്ചുപെണ്ണിന്റെ ഭർത്താവായിത്തീരുക. എല്ലാം കൊട്ടുള്ളുകഴിഞ്ഞു. എല്ലാം നഷ്ടപ്പെട്ടു കഴിഞ്ഞു! ജീവിതം കണ്ണീരൂററി നനഞ്ഞു കരിഞ്ഞ വിറകുകൊള്ളിയായിത്തീരുക! സ്ത്രീത്വം വെറുമൊരു നിരാശതയായി നിഴലിക്കുക! പ്രേമമെന്നു കരുതി കഴിച്ചുകൂട്ടിയതെല്ലാം വെറും വ്യഭിചാരമായിരുന്നുവെന്ന പരമാർത്ഥം പടമുയർത്തി നില്ക്കുക!

ഒരു പനിനീർപ്പടപ്പിന്റെ പച്ചയും പൂക്കളും ഇടകലർന്ന വർണ്ണചിത്രം പിന്നിച്ചേർക്കുകയാണ് ഞാൻ. ആ തുണികൊണ്ടു തുന്നിയ ബ്ലൗസ്സ് ധരിച്ചാൽ അതിനെ തലോടാനുള്ള കൈകൾ നാളെ രാവിലെ വരണമാല്യവുമേന്തി നില്ക്കാൻ പോകയാണ്. പനിനീർപടപ്പിൽ ഒരു ഹിമബിന്ദു പതിച്ചു എന്റെ കണ്ണുനീർത്തുള്ളി.

എന്റെ കൊച്ചനിയൻ, അയൽവീട്ടിലെ ഓരോ കൌതുകംനോക്കി വിവരിച്ചുകൊണ്ടു എന്നെ അലട്ടിക്കൊണ്ടിരുന്നു “ഏടത്തി, അക്കേൾക്കുന്നതു മംതസ്സ്ശാന്തിയുടെ പാട്ടാണ് അല്ലേ? പെട്രോൾമാക്സ് വിളക്ക് പെട്രോൾ പകർന്നിട്ടാണൊ കത്തിക്കുക?........

പാവം അവനെന്തറിയാം.

എന്നാലും അദ്ദേഹത്തെ എനിക്കു വെറുക്കാൻ കഴിഞ്ഞില്ല ആ കൊച്ചുപെണ്ണ് മാലിനിയുണ്ടല്ലോ, എന്റെ വിദ്വേഷം മുഴുവനും അവളോടായിരുന്നു. ഇന്നലെവരെ, ഒരു മുറിയൻ പാവാടയുമുടുത്തു ചാടിനടന്ന ഒരു ചള്ളുപെണ്ണ്. അവളാണ് എന്റെ ആശയും അവകാശവും അപഹരിക്കാനൊരുങ്ങി നില്ക്കുന്ന സത്വം! അവളൊരുദ്യോഗസ്ഥന്റെ പുത്രിയാണ്. അവൾക്കു തറവാട്ടുമഹിമയുണ്ട്. സമുദായത്തിന്റെ പിൻബലമുണ്ട്. ഞാൻ സമുദായത്തിലെ ഊനചിഹ്നമാണ്. എന്റെ തറവാട്ടുമുതൽ അപവാദമാണ്. സ്നേഹപൂർണ്ണമായൊരു ഏ

ഭയവും, വിദ്യയും സൌന്ദര്യവും എനിയ്ക്കുണ്ടെങ്കിലും, സ്ത്രീത്വം അതെത്രതന്നെ പരിശുദ്ധമായാലും—സമുദായത്തിൽ അതു് തനിച്ചു് വില കല്പിക്കപ്പെടുന്ന ഒന്നല്ലല്ലൊ

പാതിര കഴിഞ്ഞു സഹദേവൻ ഉറങ്ങുകയാണു്. ഞാൻ പിന്നേയും ചിന്തയിൽ മുഴുകി തുന്നിക്കൊണ്ടിരിക്കയാണു്. ആ പനിനീർപ്പടപ്പു് ഇനിയും പൂർത്തിയായിട്ടില്ല. അതിൽ കുറെ മുള്ളുകൾകൂടി പിന്നിച്ചേക്കണമെന്നു എനിയ്ക്കു തോന്നി

കല്യാണവീട്ടിലെ കോലാഹലങ്ങൾ മുറുകുന്നു. ചെമ്പും കട്ടകവും ഒച്ചപ്പെടുന്നു. അഗ്നികണ്ഡങ്ങൾ ജ്വലിക്കുന്നു. ഞങ്ങളുടെ വീട്ടിന്റെ തെക്കുവശത്തെ ചിറയിൽ, മുക്കവന്മാർ വല വീശുന്നതിന്റെ അവ്യക്തചിത്രം, അയൽവീട്ടിലെ പെട്രോമാക്സിന്റെ പ്രകാശത്തിൽ നീങ്ങിക്കൊണ്ടിരുന്നു.

പെട്ടെന്നു എന്റെ ചുമലിൽ ആരൊ സ്പർശിച്ചു. ഞാനൊന്നു ഞെട്ടി മുഖം തിരിച്ചു നോക്കി.

അദ്ദേഹം!

ഒരു കോരിത്തരിപ്പു്! കരളിലൊരു മരവിപ്പു് !!

"സീനി" ആ ഓമനവിളി എന്റെ കണ്ണുകളെ ചുംബിച്ചു. അദ്ദേഹത്തിന്റെ കൈകൾ പിന്നിലൂടെ എന്റെ ചുമലുകളെ തലോടിക്കൊണ്ടു് മാറിടത്തിൽ അമർന്നു. ആ പട്ടുഷർട്ടിന്റെ കൈകൾ എന്റെ കവിൾത്തടത്തിലുരസി.

ഞാനൊരു മരപ്പാവപോലെ അങ്ങിനെത്തന്നെ ഇരുന്നു.

"സീനി, എന്റെ ഓമനേ! എന്നെ തെററിദ്ധരിക്കരുതു്. ഒരു നല്ല തറവാട്ടുകാരിപ്പെണ്ണിനെ വിവാഹംചെയ്യാൻ അച്ഛനും കുടുംബവും സമുദായവും എന്നെ ശാസിക്കുന്നു. ഒരു നല്ല ഗവർമ്മെണ്ടുദ്യോഗം വാങ്ങിത്തരാമെന്ന ഉറപ്പിന്മേലാണു് വിവാഹം. വിവാഹം കഴിഞ്ഞാലും ഞാൻ സീനിയുടെ കാമുകൻ തന്നെയായിരിക്കും."

എന്റെ ഹൃദയരക്തം തിളച്ചുമറിയുന്നപോലെ തോന്നി. എന്റെ മിഴികളിൽ നീരാവി പറന്നു. സമുദായത്തിന്റെയും ഉദ്യോഗക്കൊതിയുടേയും അടിമയായ ഒരു ഭീരുവിന്റെ ജല്പനങ്ങൾ ഒരു സേനാധിപനാകാനുള്ള ദേഹദൈർഘ്യവും, ഗാംഭീര്യവുമുള്ള ആ യുവാവ്, സമുദായത്തിന്റെമുമ്പിൽ പട്ടിയെപ്പോലെ വാലുംമടക്കി മോങ്ങുന്നു.

വിവാഹം കഴിഞ്ഞാലും ഞാൻ അദ്ദേഹത്തിന്റെ സ്വന്തമായിരിക്കണം പോലും! ഒരു സ്വകാര്യവേശ്യ—ഒരു വെപ്പാട്ടി വേണ്ട! അങ്ങിനെ അന്തഃവേശ്യയായിരിക്കുന്നതിനെക്കാൾ, എന്റെ തൊഴിലിനെ പ്രഖ്യാപിച്ചുകൊണ്ടു ഒരു മഹാ വേശ്യയായിത്തീരുകയാണുഭേദം എന്റെ ഹൃദയം തുറന്ന അന്തരീക്ഷത്തിലൂടെ തെളിഞ്ഞൊഴുകുന്ന ഒരു ഗംഗയാറാകണം. അതിനെ സമുദായപാതയ്ക്കടിയിൽ കെട്ടിമൂടിയ ഒരോവുചാലാക്കിത്തീർക്കാൻ ഞാൻ സമ്മതിക്കയില്ല.

ഞാൻ നാവനക്കിയില്ല ഞാനൊരു തീരുമാനത്തിലെത്തിക്കഴിഞ്ഞിരുന്നു.

അദ്ദേഹം മുട്ടുകുത്തി നമസ്കരിക്കുന്ന ആ സമുദായത്തിന്റെ തിരിച്ചടി ഞാൻ കാട്ടിക്കൊടുക്കാം

സഹിഷ്ണുത സ്ത്രീത്വത്തിന്റെ സഹജസ്വഭാവമാണു്. പക്ഷെ, പരാജയഭീതിയാണു, പെണ്ണിന്റെ കഴിവുകൾ മുഴുവനും പുറത്തു ചാടിക്കുന്നതു്. അവളുടെ സഹിഷ്ണുതപോലും പരാജയം സമ്മതിക്കാത്ത ഒരു വാശിയാണു. സ്ത്രീത്വത്തിന്റെ അന്തർല്ലീനങ്ങളായ വിഷാംശങ്ങൾ, അസൂയ, പക, സ്വാർത്ഥം, ഇവയെല്ലാം ഉണർന്നു പരക്കംപായുന്നതു്, അവൾക്കു പരാജയഭീതിയുദിയ്ക്കുമ്പോഴാണു്.

പൊട്ടന്നനെ എൻെറ ഭാവം പകന്നു.

ഞാൻ "അയ്യയ്യോ!" എന്നുറക്കെ നിലവിളിച്ചു. അപസ്മാരബാധയേററവളെപ്പോലെ അലറി.

അദ്ദേഹം അമ്പരന്നുനിന്നുപോയി. എൻെറ അട്ടഹാസം എട്ടുദിക്കിലും മുഴങ്ങി ഞാൻ ചാടിയെഴന്നേററു അദ്ദേഹത്തിൻെറ കഴുത്തിൽ കെട്ടിപ്പിടിച്ചുതൂങ്ങിക്കൊണ്ടു തുടരെത്തുടരെ നിലവിളിച്ചു.

എൻെറ പിടിയിൽനിന്നു കുതറിച്ചാടി രക്ഷപ്പെടാൻ അദ്ദേഹം ആവുന്നതും ശ്രമിച്ചു. പക്ഷേ, ഞാൻ ആ മരണപ്പിടുത്തം വിട്ടില്ല.

"ദുഷ്ടേ, എന്നെ നീ ചതിച്ചു." പല്ല് ഞെരിച്ചു അങ്ങിനെ പറഞ്ഞുകൊണ്ടു എന്നെ അദ്ദേഹം ഒരിടിയിടിച്ചു. ഞാൻ തൂനാൽ മിഷ്യനിൽ തലയടിച്ചുകൊണ്ടു മറിഞ്ഞുവീണു.

ഒരു മിനിട്ടിന്നകം, കല്യാണവീട്ടിലെ ആളുകൾ മുഴുവനും ഓടിയെത്തി. മാലിനിയുടെ അച്ഛനാണു ആദ്യം മുറിയിലേക്കു ചാടിവീണതു്. അദ്ദേഹത്തെ എതിരേററതു പുരത്തേയ്ക്കു ചാടാൻ ഭാവിയ്ക്കുന്ന ഭാവിജാമാതാവ് !

ശാരദേ, ആ രംഗമൊന്നോർത്തുനോക്കു. ദുർവ്വാസാവിനെപ്പോലെ ആ വൃദ്ധൻ അദ്ദേഹത്തെ ഉഗ്രമായൊന്നു നോക്കി. ആളുകൾ അദ്ദേഹത്തെ നോക്കി "നാണമില്ലാത്ത പെറുക്കി, കള്ളൻ, കള്ളക്കടിയൻ" ആട്ടുകയും തുപ്പുകയും ചെയ്തു ജല്പിച്ചു.

ആ വിവാഹം നടന്നില്ല. വൃദ്ധൻ അന്നുരാത്രിയിൽത്തന്നെ കല്യാണപന്തൽ അടിച്ചുപൊളിച്ചു, ആളുകളെയെല്ലാം ആട്ടിപ്പായിച്ചു പെട്രോമാക്സു വിളക്കുകൾ ചിറയിലേയ്ക്കു വലിച്ചെറിഞ്ഞു. അതുകൊണ്ടും പുനരരിശം തീരാഞ്ഞപ്പുരച്ചുററും മണ്ടിനടന്നു എന്നുതന്നെ പറയാം

സമുദായത്തിൻെറ നീതിന്യായതുലാസ്സിൽ ഞാനും കനംതൂങ്ങി. അദ്ദേഹം അറുതെമ്മാടിയായി അകററപ്പെടുകയും ചെയ്തു.

അദ്ദേഹം പിറേറന്നു രാവിലെത്തന്നെ നാടുവിട്ടുപോയി. ഞാനദ്ദേഹത്തെ വഞ്ചിച്ചു; സമുദായത്തെ വഞ്ചിച്ചു. പക്ഷേ, എൻെറ പ്രേമത്തെമാത്രം വഞ്ചിച്ചില്ല.

കാലം പിന്നെയും കഴിഞ്ഞു. എന്നെ ട്രയിനിങ്ങിനൊടുത്തു. ഞാൻ കണ്ണൂരിലെത്തി.

കണ്ണൂരിൽവെച്ചു നാം അന്യോന്യം പരിചയപ്പെട്ടതും, രണ്ടു വഷം ആനന്ദത്തോടെ കഴിച്ചുകൂട്ടിയതും മററും ഇവിടെ ആവത്തിക്കേണ്ടുന്ന ആവശ്യമില്ലല്ലോ വിശ്വസ്തയായ ഒരുത്തമസഖിയായിട്ടാണു നിന്നെ എനിയ്ക്കു ലഭിച്ചതു്. ഞാനതിൽ അഭിമാനം കൊള്ളുന്നു

മാലിനി, എൻെറ ശത്രുവായിക്കഴിഞ്ഞിരുന്ന ആ സാധു പെൺകുട്ടി, വസൂരിരോഗം പിടിപ്പെട്ടു മരിച്ചു. ആശയററ. അവിവാഹിതയായിത്തന്നെ ആ തറവാട്ടുകാരി പെൺകുട്ടി ഈ ലോകത്തിൽനിന്നും യാത്ര പറഞ്ഞു എനിക്കൊട്ടും ഖേദം തോന്നിയില്ല അതാണു പരമാത്ഥം.

ഞാൻ പിന്നെയും ആശിച്ചു, ജീവിച്ചു;—ശുദ്ധമായി അദ്ദേഹത്തെത്തന്നെ ആരാധിച്ചു. അദ്ദേഹത്തെപ്പററി യാതൊരു വിവരവും, അദ്ദേഹത്തിൻെറ കുടുംബക്കാരൊ, ഞാനൊ, അറിഞ്ഞിരുന്നില്ല.

അദ്ദേഹം എന്നെ പാടെ വെറുത്തു കഴിഞ്ഞിട്ടുണ്ടാകും. എങ്കിലും—ആ വെറുപ്പോടുകൂടിയ ഒരു സ്മരണയെങ്കിലും—എന്നെക്കുറിച്ചുണ്ടായിരുന്നുവെങ്കിൽ- എന്നു ഞാൻ പ്രാത്ഥിച്ചുകൊണ്ടിരുന്നു. പുരുഷന്മാരുടെ മനോഗതിയെക്കുറിച്ചു എനി

ക്ക നല്ല നിശ്ചയമില്ല. സ്ത്രീ, ഭൂതകാലത്തിൻെറ മെത്തപ്പുറങ്ങളിൽ മയങ്ങിക്കൊണ്ടു, ജീവിയ്ക്കുമ്പോഴം, പുരുഷൻ ഭാവിയെ ഉച്ഛ്വസിച്ചു, വളൎന്നു മാറിക്കൊണ്ടിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

രണ്ടാം ലോകമഹായുദ്ധവും പൊട്ടിപ്പുറപ്പെട്ടു. മനുഷ്യജീവിതം കലങ്ങിമറിഞ്ഞു എങ്ങും മാററങ്ങൾ. ഞാൻ ആക്സിലറി നേർസായി, പട്ടാളത്തിൽ ചേൎന്നു രണ്ടു വൎഷം കഴിയുന്നതിന്നുമുമ്പു ഞാൻ ഇന്ത്യയുടെ കിഴക്കൻ പ്രാന്തങ്ങളിലെ കാന്താരങ്ങളിലേക്കു കയററി അയക്കപ്പെട്ടു

ഇവിടെവെച്ചു പടക്കളമെന്താണെന്നു ഞാൻ കണ്ടു. ഇരുകക്ഷികൾ തമ്മിലുള്ള ഒരു പോരാട്ടം മാത്രമല്ല ഇവിടെ നടക്കുന്നതു. അതിൻെറ മറവിൽ എന്തെല്ലാം സ്വകാൎയ്യസംഘട്ടനങ്ങൾ! നൈമിഷികങ്ങളായ ആനന്ദോന്മാദങ്ങളും, നരകയാതനകളും; ത്യാഗവും, സ്വാൎത്ഥവും ധീരതയും, ഭീരുത്വവും; ജീവിതവും മരണവും; ഇവ തമ്മിലുള്ള കെട്ടിമറിച്ചൽ! മൃഗീയതയുടെ നഗ്നതാപ്രദൎശനം വികാരങ്ങളുടെ ബാലിശക്രീഡ, ജീവിതത്തിൻെറ അനിശ്ചിതാവസ്ഥയിൽനിന്നുളവായ നിരാശതയുടേയും, സ്വാൎത്ഥത്തിൻെറയും അന്ധമായ ഒരന്തൎയ്യുദ്ധം. ആ ചുഴലിക്കാററിൽപെട്ട ഒരു കരിയിലയായിരുന്നു ഞാനും

ഭയങ്കരമായൊരു ബോംബുവൎഷം കഴിഞ്ഞു. ചെങ്കുരിശടയാളമുള്ള ഒരു വെളുത്ത ലോറി, മുറിവേററ പട്ടാളക്കാരേയും വഹിച്ചുകൊണ്ടു, ഞങ്ങളുടെ ക്യാമ്പ് ഹോസ്പിററലിൻെറ മുമ്പിൽ വന്നുനിന്നു

അവരെ ശുശ്രൂഷിക്കുവാൻ ഞാനും ഹാജരായി.

ബോംബിൻെറ സ്പ്ലിൻസർസ് കൊണ്ടു്, ആകെ മുറിഞ്ഞു ചതഞ്ഞൊട്ടുന്ന ഒരു മനുഷ്യദേഹത്തെ ഒരു പ്രത്യേക മുറിയിൽ, ഒരു കട്ടിലിന്മേൽ പോററിയിട്ടുണ്ടു്.

ഞാൻ അരികെചെന്നു ആ ശരീരത്തെ ഒന്നു പരിശോധിച്ചു. വലതുകാൽ പകുതിയും മുറിഞ്ഞു തൂങ്ങുന്നുണ്ടായിരുന്നു. വലത്തെ മാറിലെ മാംസം മുഴുവനും അറിഞ്ഞെടുത്തു കളഞ്ഞപോലെ തോന്നും. വാരിയെല്ലുകൾ ഇളിച്ചുകാട്ടുന്നുണ്ടായിരുന്നു പക്ഷെ, ആ മുഖത്തിന്നു ഒന്നും പററിയിട്ടില്ല. അല്പം പൊടിപുരണ്ടിട്ടുണ്ടെന്നല്ലാതെ, മിനുത്തു ക്ഷൌരംചെയ്ത കവിളും, നേൎത്തുവളഞ്ഞ മീശയും, മിനുത്തുചുരുണ്ട തലമുടിയും, ഒരു യുവകോമളതത്തെ പ്രഖ്യാപിക്കുന്നുണ്ടായിരുന്നു.

അദ്ദേഹം മിഴിയടച്ചു പ്രജ്ഞയററു കിടക്കുകയാണു്.

ആ മുഖം? ആ മുഖം?—മെല്ലെ, മെല്ലെ—പൊട്ടുന്നനെ ഒരു സ്മരണയുടെ ഇടിമിന്നൽ!

അദ്ദേഹംതന്നെയാണതു്!

ആനന്ദവും, അത്ഭുതവും; പരിഭ്രമവും, സഹതാപവും ഇരമ്പിമറയുന്ന ആവേശത്തോടുകൂടി, വിറയ്ക്കുന്ന കൈകളോടെ ആ കവിൾത്തടങ്ങളെ ഞാനൊന്നു തലോടി. പത്തു വൎഷങ്ങൾക്കുശേഷമാണു്, എൻെറ കൈവിരലുകൾക്കു ആ ഭാഗ്യം വീണ്ടും സിദ്ധിക്കുന്നതു.

ഞാൻ അദ്ദേഹത്തിൻെറ മേൽകുപ്പായം അഴിച്ചുനീക്കി.

ആ വലതു് ഭുജത്തിൽ പച്ചകുത്തിയ 'പുഷ്പബാണമേററ ഹൃദയ'ത്തിൻെറ ചിത്രരേഖകൾ തെല്ലൊന്നു മാഞ്ഞുകിടക്കുന്നുണ്ടു്

പ്രഥമശുശ്രൂകൾക്കുശേഷം ഡോക്ടരുടെ വരവും പ്രതീക്ഷിച്ചുകൊണ്ടു് ഞാൻ ആ കട്ടിലിൽത്തന്നെയിരുന്നു.

മേശപ്പുറത്തു വെച്ചിരുന്ന അദ്ദേഹത്തിൻെറ മേൽക്കുപ്പായത്തിൻെറ കീശയിൽനിന്നു എന്തോ തെറിച്ചുനില്ക്കുന്നുണ്ടായിരുന്നു. എൻെറ ദൃഷ്ടികൾ അതിൽ പതിഞ്ഞു. ഞാൻ ആ കീശയൊന്നു പരിശോധിച്ചു.

മേൽവിലാസമെഴുതി, തപ്പാലിലി ടാൻ ഒരുക്കിവെച്ച കുറെഴുത്ത്. ഒട്ടിച്ചി രുന്നില്ല.

ഞാൻ മേൽവിലാസം വായിച്ചു, അ ത്ഭുതമടക്കിക്കൊണ്ട്, മെല്ലെ എഴുത്തു നി വർത്തി വായന തുടങ്ങി.

വിവാഹംകഴിക്കാൻ നിശ്ചയിച്ച വ ധുവിന്നു എഴുതിയ ദീർഘമായ ഒരു പ്രേമ ലേഖനം അദ്ദേഹത്തിൻെറ പുതിയ ഫോട്ടോവും അതിൽ അടക്കംചെയ്തിട്ടു ണ്ടായിരുന്നു

അതിലെ ഓരോ വരിയും എന്നിൽ വിഷമയമായ പൂർവ്വസ്മരണകൾ ഉണർത്തി വിട്ടു.

അദ്ദേഹം വീണ്ടും മറെറാരാളുടെതാ യിത്തീരാൻപോകുന്നു! ഞാനതു തടുക്കും ഞാൻ പരാജിതയാവുകയില്ല. വിധിയെ നിക്കനുകൂലമാണ്

ആ കത്തും ഫോട്ടോവും ഞാനെ ൻെറ കീശയിൽ സൂക്ഷിച്ചു.

ഡാക്ടർ വന്നു അദ്ദേഹത്തെ പരി ശോധിച്ച് നിരാശതയോടെ ഡോക്ടർ വിധിച്ചു "24 മണിക്കൂറിലധികം ജീവി ക്കയില്ല."

പുതിയ ഔഷധങ്ങൾ: വിദഗ്ദ്ധ മായ വൈദ്യം. അണുപോലും പിഴക്കാ ത്ത അനുനിമിഷമായ പരിചരണം. ഇ വയെല്ലാം നൽകപ്പെട്ടു. എൻെറ സ്വ ന്തം രക്തം വേണ്ടുവോളം ഞാൻ അദ്ദേഹ ത്തിന്നു നൽകി.

നാലു മണിക്കൂർ കഴിഞ്ഞപ്പോൾ അ ദ്ദേഹം കണ്ണു തുറന്നു.

ക്ഷീണിച്ചുമയങ്ങിയ മിഴികളുയർത്തി ക്കൊണ്ട് അദ്ദേഹം ചുററുപാടും നോക്കി. പിന്നെ തൻെറ ചതഞ്ഞ അവയവങ്ങളെ ക്കണ്ടു പേടിച്ച് ഒന്നു ഞരങ്ങിക്കൊണ്ട് എൻെറ മുഖത്തേയ്ക്കു തുറിച്ചുനോക്കി.

ഞാനെൻെറ ശിരോവസ്ത്രം അഴിച്ചു പുഞ്ചിരിതൂകിക്കൊണ്ട്, മെല്ലെ വിളിച്ചു. ചന്ദ്രൻ "ചന്ദ്രൻ"

ആ വിളി അദ്ദേഹത്തിൻെറ ജീവിത സ്മരണകളെ ഉണർത്തി. എൻെറ പുഞ്ചി രിയിൽ അദ്ദേഹം പഴയ സീനിയെക്കണ്ട റിഞ്ഞു കഴിഞ്ഞു! "സീനീ—"

കുറെ നേരത്തേയ്ക്കു ഒന്നും പറയാൻ അദ്ദേഹത്തിന്നു കഴിഞ്ഞില്ല.

കഠിനമായ ശാരീരികവേദന ഒരു വ ശത്ത്. മുറിവേല്പിക്കുന്ന സ്മരണകൾ, മ യക്കം മുഴുവനും വിട്ടുമാറാത്ത തലച്ചോറി നെ ചൊറിഞ്ഞുകൊണ്ടിരിക്കുകയും ചെ യ്യുന്നു

"സീനി, നീയെൻെറ ജീവിതശത്രു വല്ലെ?"

"അതെ, ചന്ദ്രാ; എൻെറ പക വീ ട്ടുന്നതു നിങ്ങളെ പരിചരിക്കുനാതിലാ ണ്."

അദ്ദേഹം എന്തൊ പറയാൻ ചുണ്ടു നക്കി. ആ ചുണ്ടുകളെ ഒരു ചുംബനം കൊണ്ടമർത്തിക്കൊണ്ട് ഞാൻ പറഞ്ഞു: "ശബ്ദിക്കരുത്—സംസാരിക്കരുത്. എ ൻെറ പ്രതികാരത്തിന്നുവേണ്ടി ചന്ദ്രൻെറ ജീവിതത്തിലെ ഓരോ നിമിഷവും എനി ക്കു വിലപ്പെട്ടതാണ്."

അദ്ദേഹം തൻെറ ശരീരത്തിലേയ്ക്കു ദയനീയമായൊന്നു നോക്കി, കണ്ണുനിർ പൊഴിച്ചു.

"ഞാൻ ഇനി ജീവിക്കണ്ട. എൻെറ ഏററവും വലിയ അനുഗ്രഹം മരണമാ ണ്."

ഞാൻ ഡോക്ടരുടെ വാക്കുകളെ ഓ ർത്തു' "24 മണിക്കൂർ മാത്രം" അതിൽ അ ഞ്ചു മണിക്കൂർ കഴിഞ്ഞു.

"സീനീ," അദ്ദേഹം എൻെറ കൈ മുറുകെ പിടിച്ചു "എനിക്കു വേദന സഹിക്കാൻ കഴിയുന്നില്ല — നീയെന്നെ ഇപ്പോഴും സ്നേഹിക്കുന്നുണ്ടൊ?"

ആ ചോദ്യം എന്നെ കോൾമയിർ ക്കൊള്ളിച്ചു. എനിക്കൊന്നും ഉത്തരം പറയാൻ കഴിഞ്ഞില്ല. ഞാൻ അദ്ദേഹ

ത്തിന്റെ കവിളിൽ മുഖമണച്ചു തേങ്ങിക്കരഞ്ഞു.

ഇടതുകൈകൊണ്ട്, പ്രയാസപ്പെട്ട് മെല്ലെ എന്റെ കവിൾത്തടം തടവിക്കൊണ്ട്, അദ്ദേഹം പറഞ്ഞു:

"അന്ന് നീ എന്നെ വഞ്ചിച്ചത്, നിന്റെ പ്രേമനൈരാശ്യം കൊണ്ടാണെന്നു എനിക്കറിയാം. എന്റെ ഭീരുത്വവും ഉദ്യോഗകാംക്ഷയുമാണ് എന്നെ വഴിതെററിച്ചു വഞ്ചിച്ചതു്—വിധി, നിന്നെ വീണ്ടും എന്റെ അടുക്കലേക്കു കൊണ്ടുവന്നിരിക്കുന്നു എനിക്കിപ്പോൾ മരിക്കണം നീ എന്നെ സഹായിക്കണം. എന്നെ കൊല്ലണം."

"ചന്ദ്രൻ എന്നെ മറന്നിട്ടില്ലേ?"

"എന്റെ ഹൃദയത്തോടൊട്ടിപ്പിടിച്ചുകിടക്കുന്ന മധുരമായൊരു വിഷമാണ്, നീ."

"നിങ്ങൾ ശാരദയെ സ്നേഹിക്കുന്നില്ലേ?" ഞാൻ ഒരു പതിഞ്ഞ സ്വരത്തിൽ ചോദിച്ചുപോയി. അദ്ദേഹം എന്റെ മുഖത്തേയ്ക്കു സംശത്തോടെ നോക്കി: "സീനി, ആ എഴുത്തു വായിച്ചു നോക്കി, ഇല്ലേ?"

ഞാൻ മുഖം കുനിച്ചു മൌനമവലംബിച്ചു. ശാരദ ഞാൻ വിവാഹംകഴിക്കുവാൻ തീർച്ചപ്പെടുത്തിയ കുട്ടിയാണ്. കഴിഞ്ഞ തവണ ഞാൻ ലീവിൽ നാട്ടിൽ പോയപ്പോൾ, എന്റെ അച്ഛനമ്മമാരുടെ നിർബ്ബന്ധംകൊണ്ടു, ഞാൻ വിവാഹം ചെയ്യാൻ നിശ്ചയിച്ചു. ശാരദയെ വധുവായിക്കാണുകയും ചെയ്തു. ഞാൻ എന്റെ ഭാവിഭാര്യയെ സ്നേഹിക്കാൻ ശ്രമിക്കുകയാണ്, അത്രമാത്രം."

അതെ, ശാരദേ. നീ അത്ഭുതത്തോടെ വായന നിർത്തിയിരിക്കാം നിന്റെ സംശയം വാസ്തവമാണ്. നിന്റെ ഭാവിഭർത്താവ് തന്നെയാണദ്ദേഹം ജയചന്ദ്രൻ! അദ്ദേഹം നിനക്കെഴുതിവെച്ച എഴുത്തുതന്നെയാണ് ഞാൻ കണ്ടത്. എന്റെ പുതിയ ശത്രു നീതന്നെയാണ് പക്ഷെ, ഞാൻ പക വീട്ടിക്കഴിഞ്ഞു!

അദ്ദേഹം സുഖമായി മരിച്ചു. എന്റെ കയ്യിലെ വിഷം വാങ്ങിക്കഴിച്ചുകൊണ്ട്—അദ്ദേഹത്തിന്റെ പ്രേമത്തിന്റെ അവസാനമുദ്ര, എന്റെ ചുണ്ടുകളിലർപ്പിച്ചുകൊണ്ട്, എന്നെ കെട്ടിപ്പിടിച്ചുകൊണ്ട്, അദ്ദേഹം ശാരീരികവേദനകളോട് എന്നെന്നേക്കുമായി യാത്രപറഞ്ഞു കഴിഞ്ഞു ഞാനിക്കത്തെഴുതിത്തീർക്കാൻവേണ്ടി മാത്രം മരണത്തെ മുമ്പിൽ കാത്തുനിർത്തിയിരിക്കയാണ്. അദ്ദേഹം അടുത്ത മുറിയിൽ നിത്യനിദ്രപൂണ്ട് കിടക്കുന്നുണ്ട് ആ പരമശാന്തിയിലേക്കു അദ്ദേഹത്തിന്റെകൂടെ അടുത്ത നിമിഷത്തിൽ ഇതാ ഞാനും പോരുകയായി.

അതിനുമുമ്പായി, എന്റെ പുതിയ ശത്രുവായ നിന്നോടു ഒന്നു പറയുവാൻ എനിയ്ക്കും ആഗ്രഹമുണ്ട്. അദ്ദേഹത്തെ എന്നെന്നേക്കുമായി എനിയ്ക്കു കിട്ടിക്കഴിഞ്ഞു. ഞാൻ വിജയിച്ചു. ഒരൊററ പെ ണ്ണിനും എന്നെ പരാജയപ്പെടുത്താൻ കഴിഞ്ഞില്ല എന്ന അഭിമാനത്തോടും, വിജയബോധത്തോടുംകൂടിയാണ് ഞാൻ മനുഷ്യലോകത്തോടു യാത്ര പറയുന്നതു്. എന്റെ സ്ത്രീത്വം പരിപൂർണ്ണമായി. എന്റെ ജീവിതലക്ഷ്യം സംപ്രാപ്തമായി. മരണംകൊണ്ടു ഞാനതിനു പൂർണ്ണവിരാമമിട്ടുകൊള്ളുന്നു

ഈ എഴുത്തു നിനക്കു കിട്ടുമ്പോഴേയ്ക്കു ഞാൻ മണ്ണിന്നടിയിലായിരിക്കും. അദ്ദേഹത്തിനു നൽകിയ വിഷത്തിന്റെ അവശിഷ്ടം ഇതാ മേശപ്പുറത്തിരിയ്ക്കുന്നു! ഇതാ ഞാൻ കയ്യേന്തുകയായി.

പകയോടുകൂടിയാണെങ്കിലും, ഈ പഴയ സഖിയെ, നീ, ഇടയ്ക്കിടെ ഓക്കുമോ? സ്വന്തം വിലാസിനി.

---

# അനുബന്ധം



## കൊച്ചിമഹാരാജാവിൻെറ പ്രഖ്യാപനം

"കഴിഞ്ഞ ഏതാനും മാസങ്ങളിലുണ്ടായ സംഭവങ്ങൾ ഇന്ത്യൻരാഷ്ട്രീയകാൎയ്യങ്ങളുടെമുമ്പിൽ ഗൌരവങ്ങളായ പ്രശ്നങ്ങളാണുന്നയിക്കുന്നത്. ക്യാബിനററ് ഡെലിഗേഷൻെറയും വൈസ്രോയിയുടെയും പ്രസ്താവനകൾ ഇന്ത്യൻജനതയ്ക്കിടയിൽ പ്രത്യേകിച്ചും നാട്ടുരാജ്യജനതയ്ക്കിടയിൽ ആശകളും ആശങ്കകളും ഉളവാക്കുകയുണ്ടായിട്ടുണ്ട്. പ്രസ്തുത പ്രസ്താവനകളിൽ സുപ്രധാനങ്ങളായ ഭരണഘടനാപരിഷ്കാരങ്ങൾ വിഭാവനം ചെയ്തിട്ടുള്ള സ്ഥിതിയ്ക്കു അവയുടെ നേൎക്കു നമ്മുടെ മനോഭാവമെന്തെന്നറിയാൻ നമ്മുടെ പ്രജകൾക്കും ഇന്ത്യയിലെ മുഴുവൻതന്നെ പൊതുജനങ്ങൾക്കും ഉൽക്കണ്ഠയുണ്ടാകുന്നതു സ്വാഭാവികം മാത്രമാണ്. ഇക്കാൎയ്യങ്ങളെസ്സംബന്ധിച്ചു നാം ഗൌരവമായി ചിന്തിക്കുകയും ബ്രി. ഇന്ത്യയിലെയും നാട്ടുരാജ്യങ്ങളിലെയും വിവിധനേതാക്കളുന്നയിച്ചിട്ടുള്ള അഭിപ്രായഗതികളെ സസൂക്ഷ്മം പഠിയ്ക്കുകയും ചെയ്തിട്ടുണ്ട്. ഇന്ത്യയുടെ അവിഭാജ്യതയ്ക്കു യാതൊരു കോട്ടവും തട്ടുകയില്ലെന്നും ഭാവിഭരണഘടനാനിൎമ്മാണത്തിൽ നമുക്കു ആ അടിസ്ഥാനത്തിൽ മുന്നോട്ടു പോകാമെന്നുമായിട്ടുള്ളതു ആശ്വാസഹേതുകമായിട്ടുണ്ട്. നാട്ടുരാജ്യങ്ങൾ ഇന്ത്യയുടെ ഒരവിഭാജ്യഘടകമാണെന്നും അതിനാൽ ഇന്ത്യയുടെ മുഴുവൻ ഉൽക്കൎഷത്തിന്നായി അവ ബ്രി. ഇന്ത്യൻസംസ്ഥാനങ്ങളുമായി യോജിച്ചു പ്രവൎത്തിയ്ക്കേണ്ടതാണെന്നുമാണ് നമ്മുടെ സ്ഥിരമായ അഭിപ്രായം. എന്തുകൊണ്ടെന്നാൽ ഇന്ത്യയ്ക്കു മഹനീയമായ ഒരു സ്ഥാനം സിദ്ധിയ്ക്കുകയാണെങ്കിൽ അതിൻെറ ഓരോ ഭാഗത്തിന്നുമെന്നല്ല നാട്ടുരാജ്യങ്ങൾക്കും ആ മഹനീയത കൈവരും. ഭാഷാപരമായ അടിസ്ഥാനത്തിലുള്ള സംസ്ഥാനവിഭജനപദ്ധതി നടപ്പിൽ വരുമെന്നാണു തോന്നുന്നത്. ആ തത്വത്തോടു നാമും പരിപൂൎണ്ണമായി യോജിയ്ക്കുന്നു. ഇന്ത്യയിൽ കേരളത്തെപ്പോലെ ഭാഷാപരവും സാംസ്കാരികവുമായ വ്യക്തമായ ഒരു ഘടകം വേറെയില്ല. സംസ്ഥാനപുനൎവ്വിഭജനത്തിനു കേരളീയജനത വളരെയധികം പ്രക്ഷോഭണം കൂട്ടിവരുന്നുണ്ട്. ഐക്യകേരളം സ്ഥാപിയ്ക്കാനുള്ള ഒരു മാൎഗ്ഗം കണ്ടുപിടിയ്ക്കാത്തപക്ഷം മലബാറിന്നു സാംസ്കാരികമായി ഒരു ന്യൂനപക്ഷമെന്ന നിലയ്ക്കു ഒരു സംസ്ഥാനത്തോടു ബന്ധപ്പെട്ടു കഴിയേണ്ടിവരും. അതു മലബാറിനൊ ആ സംസ്ഥാനത്തിനൊ അഭിലഷണീയമായിരിയ്ക്കയില്ലല്ലൊ. നാം മുമ്പു പ്രസ്താവിച്ചതുപോലെ ഇന്ത്യയുടെ ഓരോ ഭാഗവും സുശക്തവും സംശ്ലേഷകവുമാകുന്നപക്ഷം അതു ഇന്ത്യയുടെ മുഴുവൻ മഹനീയതയേയും ശക്തിയേയും പ്രവൃദ്ധമാക്കുന്നതാണ്.

ഈ വിധിനിൎണ്ണയഘട്ടത്തിൽ നമ്മുടെ രാജ്യത്തിൻെറ ലക്ഷ്യങ്ങളെ നയിയ്ക്കേണ്ട കൎത്തവ്യം നമുക്കുണ്ട്. കേരളത്തിൻെറ ഇതരഭാഗങ്ങളുമായി നമ്മുടെ രാജ്യത്തിന്നും പ്ര

ജകൾക്കുമുള്ള ബന്ധത്തെ പരിഗണിയ്ക്കാതെ അതു നിർവ്വഹിയ്ക്കാൻ ഗത്യന്തരമില്ല. നമ്മുടെ പ്രജകൾ മലബാർകാരുമായി പല വഴിയ്ക്കും സുദൃഢമായ ബന്ധമുള്ളവരത്രെ. കേരളത്തിന്നു സാംസ്കാരികമായ വിനാശത്തിൽനിന്നും രക്ഷ ലഭിയ്ക്കണമെങ്കിൽ ഏകീകരിച്ച ഒരൊററ ഘടകമായിത്തീരണമെന്നാണു ഈ വക പ്രശ്നങ്ങൾ പഠിച്ചതിന്നുശേഷം നമുക്കുണ്ടായിട്ടുള്ള ഖണ്ഡിതമായ അഭിപ്രായം. നാം ഇപ്പോഴത്തെപ്പോലെതന്നെ വർത്തിയ്ക്കുന്നപക്ഷം നമ്മുടെ ശബ്ദം ഇന്ത്യൻയൂനിയൻഗവമ്മേണ്ടിൽ ഒരിയ്ക്കലും ശ്രദ്ധിയ്ക്കപ്പെടുകയില്ല. അതിനാൽ രാജ്യത്തിൻെറ ഒട്ടാകെ നന്മക്കായി കേരളം ഏകീകൃതമായി ഇന്ത്യൻ ഫെഡറേഷനിൽ ഒരു പ്രത്യേക ഘടകമായി പ്രവർത്തിയ്ക്കേണ്ടതാണ്. ഈ ലക്ഷ്യപ്രാപ്തിയ്ക്കായി പുരാതനരാജകുടുംബങ്ങളുമായി ജനങ്ങൾക്കുള്ള ബന്ധത്തിന്നു കോട്ടം വരുത്താതെ മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങൾ പരസ്പരം യോജിയ്ക്കുകയും കേരളത്തിന്നൊട്ടാകെ ഒരു ഭരണഘടനാപദ്ധതി രൂപീകരിയ്ക്കുന്നതിനുള്ള മാർഗ്ഗങ്ങൾ കണ്ടുപിടിയ്ക്കുകയും ചെയ്യേണ്ടിയിരിയ്ക്കുന്നു. കേരളത്തിൻെറ സംസ്കാരവും അവിഭാജ്യതയും രക്ഷിയ്ക്കണമെന്നുള്ള ദൃഢനിശ്ചയവും താല്പര്യവുമുണ്ടെങ്കിൽ അതിന്നു യാതൊരു പ്രയാസവുമില്ലെന്നാണു തോന്നുന്നത്. ഒരുകാലത്തു കേരളം മുഴുവൻ ചേരമാൻ പെരുമാളാണല്ലോ ഭരിച്ചിരുന്നത്. ആഭ്യന്തരമായ കുഴപ്പം കൂടാതെ കഴിയ്ക്കാനായി ഒടുവിലത്തെ പെരുമാൾ കേരളത്തെ മൂന്നായി തിരിച്ചു. സാമൂതിരി—കൊച്ചി—തിരുവിതാംകൂർ രാജാക്കന്മാരോടു അവരുടെ പ്രദേശങ്ങൾ ഭരിച്ചുകൊള്ളുവാൻ ആജ്ഞാപിച്ചുവെന്നാണ് ചരിത്രത്തിൽ പറയുന്നത്. ഇതു വാസ്തവമാണെങ്കിൽ ഇതിൽപരം അപൂർവ്വമായ ഒരു ഉദാഹരണം ചരിത്രത്തിന്നു നൽകാൻ കഴിയുകയില്ല. നമ്മുടെ കുഴപ്പങ്ങളുടെ ആരംഭം അന്നുമുതൽക്കാണു, അതിന്നുശേഷം മത്സരങ്ങളും കഷ്ടപ്പാടുകളും അല്ലാതെ മറെറാന്നുമുണ്ടായിട്ടില്ല. പെരുമാൾവാഴ്ചയുടെ അന്ത്യത്തോടെ സംഭവിച്ച ഈ ദുരവസ്ഥയിൽനിന്നു നമ്മുടെ പുരാതനരാജ്യത്തെ സമുദ്ധരിയ്ക്കാൻ ഇനിയുമെന്തിന്നു വൈകിക്കണം? നമുക്കിപ്പോൾ ഒരു സുവർണ്ണാവസരമാണു ലഭിച്ചിട്ടുള്ളതു് സംഘടിച്ചു ശക്തി നേടുന്നതിന്നുള്ള ദിവ്യോപദേശം നൽകിക്കൊണ്ടു മറെറാരധീശശക്തി ഇതാ അധികാരം വിട്ടൊഴിയുന്നു. ആധുനികരാഷ്ട്രീയാദർശങ്ങൾക്കും വിശ്വാസങ്ങൾക്കും അനുയോജ്യമായി ഉചിതങ്ങളായ ഭേദഗതികളോടെ നമുക്കു ആ പെരുമാൾരാജ്യത്തെ സമുദ്ധരിച്ചു അഭിമാനകരമായ ആ ചരിത്രവുമായി ബന്ധം സ്ഥാപിയ്ക്കാൻ കഴിയും ഈ ആശയം ഓരോ മലയാളിയ്ക്കും എന്നപോലെ നമുക്കും രോമാഞ്ചപ്രദമായിട്ടുള്ളതാണ്.

കേരളസംസ്ഥാനരൂപവല്ക്കരണത്തിന്നായി മലബാറിനോടും തിരുവിതാംകൂറിനോടും ചേരാൻ നാം തയ്യാറാണ്; മാത്രമല്ല അതിന്നു ഹൃദയപൂർവ്വം അഭിലഷിക്കുകയും ചെയ്യുന്നു. നമ്മുടെ കുടുംബത്തിൻെറ പ്രവർത്തനങ്ങൾക്കു വിരാമമിട്ടൊഴിയുന്നുവെന്നു ഇതിന്നർത്ഥമില്ല. എന്നാൽ പരിതഃസ്ഥിതികൾക്കനുയോജ്യമായി അവയിൽ ഭേദഗതി വരുത്തേണ്ടതാണ്. നിയമാനുസാരമായ ഭരണമാണു നമ്മുടെ കുടുംബത്തിൻെറ അം

ഗീകൃതതത്വം. പ്രത്യേകിച്ചും നമ്മുടെ അടുത്ത മുൻഗാമിയെ ആ തത്വമാണു കൂട്ടതലായി നയിച്ചിരുന്നത്. അതിനു നമ്മുടെ പ്രജകളുടെ അളവററ സ്നേഹബഹുമാനങ്ങളും നാമാർജ്ജിച്ചിരുന്നു; ഇപ്പോഴും ആർജ്ജിക്കുന്നുണ്ടു്. പ്രജകൾക്കു നമ്മുടെ കുടുംബവുമായുള്ള ഈ ബന്ധത്തിനു ഒരിയ്ക്കലും കോട്ടം വരികയില്ലെന്നു നമുക്കുറപ്പുണ്ടു്.

കേരളസംസ്ഥാനം രൂപവൽക്കരിക്കാനുള്ള നമ്മുടെ അഭിലാഷത്തിനു മലബാറിലെ ജനങ്ങളുടെയും തിരുവിതാംകൂറിലെ പുരോഗമനോന്മുഖരായ ഭരണാധികാരികളുടെയും ആനുകൂല്യവും ഭാഗഭാഗിത്വവും എത്രകണ്ടു ലഭിക്കുമെന്നറിയാനായി മദ്രാസ്സ് തിരുവിതാംകൂർ ഗവർമ്മെണ്ടുമായി പര്യാലോചനനടത്താൻ നാം ദിവാൻജിയോടാവശ്യപ്പെട്ടിട്ടുണ്ടു്. എന്നാൽ ഇതിനെല്ലാററിനും മുമ്പായി വ്യവസ്ഥാപകസമിതിയുടെ സമ്മേളനമാണുണ്ടാകേണ്ടിയിരിക്കുന്നതു്. ഈ സമിതിയിലേക്കു കൊച്ചിയിൽനിന്നു എത്ര പ്രതിനിധികളെ അയക്കാൻ കഴിയുമെന്നുള്ള കാര്യം ഇനിയും നിശ്ചയിക്കപ്പെട്ടുകഴിഞ്ഞിട്ടില്ല. എങ്ങിനെയായാലും ആ പ്രതിനിധിയേയൊ പ്രതിനിധികളേയൊ തിരഞ്ഞെടുത്തു അയക്കാനുള്ള അവകാശം പ്രജകൾക്കു നൽകാൻ നാം തീരുമാനിച്ചിരിയ്ക്കുന്നു. തിരഞ്ഞെടുപ്പു കൌൺസിലിൽനിന്നായിരിക്കും. എന്നാൽ ബ്രിട്ടീഷ് ഇന്ത്യയിലെപ്പോലെ പുറമെനിന്നും മെമ്പർമാരെ തിരഞ്ഞെടുക്കാവുന്നതാണു്. തിരഞ്ഞെടുപ്പിൽ കക്ഷിമത്സരങ്ങളൊ നിസ്സാരമായ ഉദ്ദേശങ്ങളൊ മെമ്പർമാരിൽ സ്വാധീനശക്തി ചെലുത്താൻ ആരും അനുവദിക്കയില്ലെന്നു നാമാശിക്കുന്നു. സ്റ്റേററിലെ കക്ഷിമത്സരങ്ങളെ വലിയ നിരാശയോടെയാണു നാം വീക്ഷിച്ചുകൊണ്ടിരിയ്ക്കുന്നതു്. കൌൺസിലിലെ അംഗങ്ങളുടെ അത്ഭുതകരമായ കക്ഷിമാററം രാഷ്ട്രീയവിദ്യാഭ്യാസത്തിന്റെയും അംഗീകൃതതത്വത്തിന്റെയും അഭാവത്തെയാണ് കാണിയ്ക്കുന്നതു്. നമ്മുടെ വംശത്തിന്റെ പ്രശസ്തി നിങ്ങളുടെ ഹസ്തങ്ങളിൽ സുരക്ഷിതമായിരിയ്ക്കുമെന്നുള്ള സുദൃഢവിശ്വാസത്തോടെ നാം നിങ്ങളിൽ ഗൌരവമായ ഒരു ചുമതലയാണു നിക്ഷേപിയ്ക്കുന്നതു ഭരണാധികാരിയും ഭരണീയരുമായി യാതൊരുവിധത്തിലുള്ള മത്സരവും ഉണ്ടായിക്കൂടാ. ബ്രിട്ടീഷുസാമ്രാജ്യത്വത്തെ നിങ്ങൾ വെറുക്കുമെങ്കിലും നമുക്കു ശക്തി നേടണമെങ്കിൽ നാം ഒരിംഗ്ലീഷുകാരനിൽനിന്നു ചിലതൊക്കെ പഠിയ്ക്കേണ്ടതായിട്ടുണ്ടു്.

കേരളത്തിന്റെയും ഇന്ത്യയുടെയും നന്മയ്ക്കായി സംഘടിച്ചുനിന്നു പ്രവൃത്തിക്കാൻ ഇവിടെ സന്നിഹിതരായിട്ടുള്ളവർക്കു ഒരവസരം ലഭിച്ചിട്ടുണ്ടു്. നമ്മുടെ യത്നങ്ങൾ വിജയപ്രദമായാൽ എല്ലവർക്കും അഭിമാനകരമായും സന്തുഷ്ടിപ്രദമായും ജീവിതം നയിക്കാവുന്നതാണ്. ചിരകാലമായുള്ള നമ്മുടെ ഭാവന—ഐക്യകേരളസ്ഥാപനം—സാധിതപ്രായമാകണമെന്നു മാത്രമാണു നമ്മുടെ അഭിലാഷം."



# പ്രഖ്യാപനത്തെപ്പററി

സംഭവങ്ങൾ അവയുടെ അവശ്യലക്ഷ്യത്തിലേയ്ക്കു പാഞ്ഞുകൊണ്ടിരിക്കയാണ്. ആൎക്കും അതിനെ തടയുക സാദ്ധ്യമല്ല നാം അതിനൊത്തുപോകുകയാണ് വേണ്ടതു്. തടയാൻ ശ്രമിച്ചാൽ കുറച്ചുകാലത്തേയ്ക്കു തടയാൻ കഴിഞ്ഞുവെന്നു വരാം നാട്ടുരാജാക്കന്മാർ സ്ഥിതിഗതികളേയും സംഭവങ്ങളുടെ ഗതിവേഗതയേയും തികച്ചും അറിഞ്ഞിരിക്കേണ്ട കാലം കഴിഞ്ഞിരിക്കുന്നു. ഭരണവ്യവസ്ഥാനിൎമ്മാണം നിയമജ്ഞന്മാരുടെ ജോലിയാണ്. എന്നാൽ നാട്ടുരാജ്യത്തിനൊ, ഇന്ത്യക്കു മുഴുവനുമൊ ഉള്ള ഭരണവ്യവസ്ഥയുടെ മൌലികമായ അധിഷ്ഠാനം ഒന്നുമാത്രമെ ആയിരിക്കാൻ കഴിവുള്ളൂ. അധികാരവും ചുമതലയും പരമമായ അധീശതയും ജനങ്ങളിൽതന്നെ സ്ഥിതിചെയ്യണം. ഇന്ത്യ മുഴുവൻ നമ്മുടെ വീടും ഇന്ത്യ സ്വാതന്ത്ര്യത്തിൻെറ വക്കിലുമാണു്. ഇന്ത്യയുടെ സ്വാതന്ത്ര്യം അവിഭാജ്യമാണു്. ഒരു ഭാഗത്തു സ്വാതന്ത്ര്യവും മറെറാരു ഭാഗത്തു സ്വാതന്ത്ര്യമില്ലായ്മയും ഉണ്ടായിരിക്കാവുന്നതല്ല.

പണ്ഡിററ് ജവഹർലാൽ.

—

പ്രശസ്തവും കാലോചിതവുമായ മഹാരാജാവു് തിരുമനസ്സിലെ കൃത്യം, രാജ്യതന്ത്രജ്ഞതയുടെ ഉത്തമമാതൃകയാണു്. അതുമൂലം ഇന്ത്യയിലെ തൻെറ ഭ്രാതൃരാജാക്കന്മാൎക്കു ധീരവും വിവേകപൂൎവ്വവുമായ ഒരു ഉദാഹരണം അദ്ദേഹം കാണിച്ചുകൊടുത്തിരിക്കുന്നു പുരാതനമായ നമ്മുടെ നാടിൻെറ ഭാഗധേയം ഏകവും അവിഭാജ്യവുമാണ്. കൊച്ചി മഹാരാജാവ് ഈയിടെ ചെയ്തതുപോലെ തങ്ങളുടെ പ്രജകൾക്കു പരിപൂൎണ്ണമായ രാഷ്ട്രീയാധികാരം അനുവദിച്ചുകൊടുത്തു് കാലാനുകൂലമായി മുന്നോട്ടുപോകേണ്ടതു നാട്ടുരാജാക്കന്മാരുടെ കൎത്തവ്യമായിത്തീൎന്നിരിക്കുന്നു താൻ ജന്മമെടുത്ത മഹനീയവംശത്തിനു അനുയോജ്യമായ അദ്ദേഹത്തിൻെറ കല്പനാശക്തിയേയും ധൈൎയ്യത്തേയും ദേശാഭിമാനത്തേയും ഞാൻ അഭിനന്ദിക്കുന്നു.

സരോജനീനായ്ഡു.

കൊച്ചി മഹാരാജാവിൻെറ പ്രഖ്യാപനത്തെ ഇന്ത്യ മുഴുവൻ അഭിനന്ദിക്കും സുധീരമായ ആ സന്ദേശം വിഭാവനംചെയ്യുന്ന രാഷ്ട്രതന്ത്രവൈദഗ്ദ്ധ്യം ഇന്ത്യയിലെ എല്ലാ നാട്ടുരാജാക്കന്മാൎക്കും അഭിമാനകരമാണ്. സ്ഥിരോത്സാഹത്തിനും പ്രതിഭക്കും പേരെടുത്തവരായ കേരളീയർ ഇന്നു മൂന്നു വ്യത്യസ്തഭരണങ്ങളിലായി മുറിഞ്ഞുകിടക്കുകയാണ്. ആധുനികകാലത്തു തീരെ നിലനില്ക്കാത്തതും ഭരണീയൎക്കും ഭരണകൎത്താക്കൾക്കും

ഒരുപോലെ അസൌകര്യപ്രദവുമായ ഒരു നിലയാണതു. ഇംഗ്ലണ്ടിൽ രാജാവിന്നും, ഇന്ത്യൻസംസ്ഥാനങ്ങളിൽ ഗവണ്മെണ്ടിനുമുള്ള ജനകീയ ഭരണത്തിൻെറ നിയമവിധേയാദ്ധ്യക്ഷനെന്ന നിലയിലുള്ള ചുമതലകൾ നിർവ്വഹിക്കുവാനുള്ള അർഹത ഇന്നത്തെ രാജവംശങ്ങൾക്കു തികച്ചുമുണ്ട്.

സർ, സി. പി. രാമസ്വാമി അയ്യരുടെ എതിരഭിപ്രായം കൊച്ചി മഹാരാജാവിൻെറ വിളംബരത്തിലടങ്ങിയ ദീർഘദൃഷ്ടിയുടേയും, ആത്മത്യാഗത്തിൻേറയും മാററു കൂട്ടുക മാത്രമേ ചെയ്യുന്നുള്ളു.

രാജാജി.

ഐക്യകേരളത്തെ സംബന്ധിച്ചുള്ള കൊച്ചി മഹാരാജാവിൻെറ പ്രഖ്യാപനത്തെ ഞാൻ സ്വാഗതം ചെയ്യുന്നു.

"നിയമസഭയ്ക്കു നൽകിയ സന്ദേശത്തിൽ വ്യക്തമാക്കിയിട്ടുള്ള കൊച്ചിമഹാരാജാവിൻെറ അഭിപ്രായങ്ങളോടു എനിയ്ക്കു ഹാർദ്ദമായ ബഹുമാനമാണുള്ളത്. ഭാഷാപരമായി ഐക്യതയുള്ള രാജ്യവിഭാഗങ്ങൾ ജനങ്ങളുടെ നന്മയെ ലാക്കാക്കി, സംയോജിപ്പിച്ചു, ഏകീകൃതഭരണത്തിന്നു വിധേയമാക്കണമെന്ന മഹാരാജാവിൻെറ ആദർശത്തെ ഞാൻ പൂർണ്ണമായി അനുകൂലിയ്ക്കുന്നു. മഹാരാജാവു നൽകിയ നേതൃത്വം മററെല്ലാ നാട്ടുരാജ്യങ്ങളും പിൻതുടരേണ്ടതാണ്. കൊച്ചിമഹാരാജാവു നൽകിയ നേതൃത്വം സംശയലേശമെന്യേ സ്വീകരിക്കാനുള്ള ബുദ്ധി ഒറീസ്സയിലെ ചെറുനാട്ടുരാജ്യങ്ങളിലെ രാജാക്കന്മാർക്കുണ്ടാകുമെന്നു ഞാൻ ആശിയ്ക്കുന്നു. മലയാളഭാഷ സംസാരിക്കുന്ന ഇന്ത്യയിലെ ഭൂവിഭാഗങ്ങൾ സംയോജിപ്പിയ്ക്കാനുള്ള സമുദ്യമങ്ങൾക്കു ഞാൻ സകല ഭാവുകങ്ങളും ആശംസിക്കുന്നു. കൊച്ചിയിലെ ഉത്തരവാദഭരണസ്ഥാപനം എല്ലാ കേന്ദ്രങ്ങളുടെയും സ്വാഗതത്തിന്നു അർഹമായിട്ടുണ്ട്. പരിപൂർണ്ണോത്തരവാദഭരണത്തിലേയ്ക്കു നിർബ്ബാധം കൊച്ചിയ്ക്കു പുരോഗമിക്കുവാൻ കൊച്ചി ഡർബാർ വേണ്ട നടവടികൾ കൈക്കൊള്ളുമെന്നു പ്രതീക്ഷിക്കുന്നു.

—ഹരേകൃഷ്ണമേത്താബ്. ഒറീസ്സ പ്രധാന മന്ത്രി.

കേരളം ആകെ ഒരു ഐക്യഘടനയാക്കേണമെന്നു നിർദ്ദേശിച്ചുകൊണ്ടു ഈയിടെ കൊച്ചി മഹാരാജാവ് ചെയ്ത പ്രസ്താവനയെ സ്വാഗതംചെയ്യുന്നു. ഭാഷയേയും സംസ്കാരത്തേയും അടിസ്ഥാനമാക്കിയതും; ഒതുങ്ങിയതും, സ്വയംഭരണാധികാരങ്ങൾ ഉള്ളതുമായ ഘടകങ്ങൾചേർന്ന ഒരു ഫെഡറൽ ഐക്യഇന്ത്യയായിരിക്കണം ആദർശം. ഈ ആദർശത്തെ മുൻനിറുത്തിക്കൊണ്ടായിരിക്കണം ഐക്യകേരളകാര്യം ആലോചിച്ചുതീരുമാനിക്കേണ്ടത്.

സർ, എസ്. പി. രാജഗോപാലാചാരി,
ഗ്വാളിയർ പ്രധാനമന്ത്രി.

രാജ്യത്തിലെ പുരോഗമനശക്തികഠം ഐക്യകേരളസൃഷ്ടിയെ സഹായിക്കേണ്ട താണ്. തിരുവിതാംകൂർ ഗവമ്മേണ്ടിൻെറ അഭിപ്രായം അറിഞ്ഞുകൂടെങ്കിലും തിരുവിതാംകൂറുകാരുടെ അഭിപ്രായം നമുക്കറിയാം. ഒരേ സംസ്കാരത്തിൽ ജീവിക്കുകയും, ഒരേ ഭാഷ സംസാരിക്കുകയും ചെയ്യുന്ന ആളുകഠക്കിടയിൽ സംഘടനാപരമായ ഐക്യമുണ്ടാകേണ്ടത് അത്യാവശ്യമാണ്.

വി കെ. കൃഷ്ണമേനോൻ:

ഐക്യകേരളത്തെക്കുറിച്ച്, പുരാതനവും, യാഥാസ്ഥിതികത്വത്തിൻെറ ഇരിപ്പിടവുമായ കൊച്ചി രാജകുടുംബത്തിൽനിന്നും ഇപ്രകാരമൊരു നേതൃത്വം ലഭിച്ചതിൽ മഹാരാജാവിനെ അഭിനന്ദിക്കുന്നു. ഐക്യകേരളരൂപവൽക്കരണത്തിന്നായി ശ്രമിക്കുന്നവക്ക് ഈ പ്രഖ്യാപനം വളരെ സഹായമാവും. കേരളീയരുടെ അഭിലാഷമനുസരിച്ചുവേണം ഒരു കേരളസംസ്ഥാനം സ്ഥാപിക്കുവാൻ. സർ, സി. പി. രാമസ്വാമിഅയ്യർ ഈ പ്രശ്നത്തെ സംബന്ധിച്ചു പ്രതിഷേധം രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും തിരുവിതാംകൂർ ഒടുവിൽ കൊച്ചിയേയും, മലബാറിനേയും അനുഗമിക്കുമെന്നു ആശിക്കാം.

ആർ. രാഘവമേനോൻ.

"ബ്രിട്ടീഷ് ഇന്ത്യയിൽ ഭാഷയെ അനുസരിച്ചു സംസ്ഥാനങ്ങഠം രൂപവൽകരിക്കുന്നതിനു വിരോധമില്ലെങ്കിലും; തിരുവിതാംകൂറും കൊച്ചിയും ബ്രിട്ടീഷ് ഇന്ത്യൻസംസ്ഥാനമായ മലബാറിനോടു ഒരു ഭരണഘടനാപരമായ സംയോജനത്തിൽ ഏപ്പെടുന്നതു തിരുവിതാംകൂർ ഗവമ്മേണ്ടിനു സമ്മതമല്ല. കൊച്ചി മഹാരാജാവിൻെറ സന്ദേശത്തിലെ വ്യവസ്ഥയോടു യോജിക്കുവാൻ നിവൃത്തിയില്ലെന്നു വളരെ വ്യസനത്തോടും പക്ഷെ വളരെ ശക്തിയോടും എനിക്കു പറയേണ്ടിയിരിക്കുന്നു. ഒരു വ്യത്യസ്ഥരീതിയിലുള്ള ഭരണം നിലവിലുള്ള ബ്രിട്ടീഷ് ഇന്ത്യൻ സംസ്ഥാനങ്ങളോടു കൂടിച്ചേരുന്നതു നാട്ടുരാജ്യങ്ങഠക്കു ആത്മഹത്യാപരമായിരിക്കും. നാട്ടുരാജ്യങ്ങളെത്തന്നെ അവസാനിപ്പിക്കുന്നതായിരിക്കും അതിലും ഭേദം. ഈ പരിതസ്ഥിതികളിൽ മലബാറും കൊച്ചിയുമായി ഒരു ഐക്യകേരളം രൂപവൽക്കരിക്കുന്ന പദ്ധതിയിൽ തിരുവിതാംകൂറിനു കക്ഷിചേരുക സാദ്ധ്യമല്ല."

സർ, സി പി. രാമസ്വാമിഅയ്യർ.

ഐക്യകേരളത്തെസംബന്ധിച്ചു കൊച്ചിമഹാരാജാവു ചെയ്ത ചരിത്രപ്രധാനമായ പ്രഖ്യാപനത്തെ ഈ കമ്മിററി സ്വാഗതം ചെയ്യുകയും കൊച്ചിമഹാരാജാവിനെ അഭിനന്ദിക്കുകയും ചെയ്യുന്നതോടൊപ്പം ഈ കാര്യത്തിൽ തിരുവിതാംകൂർ ദിവാൻ സ

സി. പി. രാമസ്വാമി അയ്യർ സ്വീകരിച്ചിരിക്കുന്ന പിന്തിരിപ്പൻനയത്തെ കമ്മിററി ആക്ഷേപിക്കുകയും തിരുവിതാംകൂറിലെ ബഹുജനങ്ങൾ ഐക്യകേരളത്തിന്നു അനുകൂലമായ ഒരു നില തിരുവിതാംകൂർ ഗവമ്മേണ്ടിനെക്കൊണ്ടു എടുപ്പിക്കുവാനും പര്യാപ്തമായ നടപടികൾ ആരംഭിക്കുമെന്നു പ്രത്യാശിക്കുകയും ചെയ്യുന്നു.

ഐക്യകേരള ആദശം നടപ്പിൽ വരുത്തുന്നതിന്നുവേണ്ടി, മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നിവിടങ്ങളിലുള്ള വിവിധരാഷ്ട്രീയകക്ഷികളുമായി ആലോചിച്ചു അവരുടെ പ്രതിനിധികൾ ഉൾക്കൊള്ളുന്ന ഒരു സംയുക്തകമ്മിററി രൂപവൽക്കരിക്കുവാനും പ്രായോഗികമായ മറെറല്ലാ നടപടികൾ എടുക്കുവാനും ഒരു കമ്മിററിയെ അധികാരപ്പെടുത്തുന്നു.

—കേരളസംസ്ഥാനകോൺഗ്രസ് കമ്മിററി.

കൊച്ചിപ്രജാമണ്ഡലം മഹാരാജാവിന്റെ പ്രഖ്യാപനത്തെ സ്വാഗതംചെയ്തുകൊണ്ടു ഇങ്ങിനെ പറയുന്നു:—

ഇന്ത്യൻ നാട്ടുരാജ്യങ്ങളിൽ പൂണ്ണമായ ഉത്തരവാദിത്വം സാദ്ധ്യമല്ലെന്നും ആശാസ്യമല്ലെന്നുമുള്ള സർ, സി. പി രാമസ്വാമിഅയ്യരുടെ വാദത്തെ കമ്മിററി നിരസിക്കുന്നു. സർ, സി. പി. തിരുവിതാംകൂർ നിയമസഭയുടെ അദ്ധ്യക്ഷനെന്ന തന്റെ ഉന്നതനിലയെ ജനങ്ങളുടെ അഭിലാഷങ്ങളെ തടസ്സപ്പെടുത്താൻ ഉപയോഗിക്കുന്നതിൽ കമ്മിററി പരിതപിക്കുകയും തിരുവിതാംകൂറിലെ ജനങ്ങളുടെ നിശ്ചയദാർഢ്യംതന്നെ അവസാനം വിജയം നേടുമെന്നും തിരുവിതാംകൂർകൂടി ഉൾപ്പെട്ട ഒരു കേരളഫെഡറേഷൻ ആവിർഭവിക്കുമെന്നു ആശിക്കുകയും ചെയ്യുന്നു.

കൊച്ചി പ്രജാമണ്ഡലം.

തിരുവിതാംകൂർ സ്റ്റേററു കോൺഗ്രസ്സ് പ്രഖ്യാപനത്തെ അനുകൂലിച്ചുകൊണ്ടു പ്രമേയം പാസ്സാക്കിയിട്ടുണ്ട്.

തിരുവിതാംകൂർ സ്റ്റേററുകോൺഗ്രസ്സ്.

ഐക്യകേരളപ്രസ്ഥാനത്തെ മഹാരാജാവു അനുകൂലിക്കുന്നതിൽ അദ്ദേഹം സ്വയം തന്റെ പദവി കുറെ ഉപേക്ഷിക്കുകയാണു ചെയ്യുന്നത്. ഇത്തരം ആത്മത്യാഗം മികച്ച ദേശഭക്തന്മാക്കും, രാജതന്ത്രജ്ഞന്മാക്കും മാത്രമെ സാദ്ധ്യമാവൂ. ഈ മനോഭാവത്തെ കൃതജ്ഞതാപൂവ്വമായ അഭിനന്ദനത്തോടുകൂടി കേരളീയർ സ്വാഗതം ചെയ്യുമെന്നുള്ളതിന്നു സംശയമില്ല. കാസർഗോഡിന്നും കന്യാകുമാരിക്കും മദ്ധ്യേ മലയാഴികളാൽ വലയം ചെയ്തുകിടക്കുന്ന ആസമാന്തരകത്തിന്നു—കേരളത്തിന്നു—രണ്ടായിരത്തഞ്ഞൂറു

കൊല്ലം പഴക്കമുള്ള, സാംസ്കാരികചരിത്രവും പാരമ്പര്യവും ഉണ്ട്. രാഷ്ട്രീയവും സാംസ്കാരികവും ആയ ഈ ഐക്യം പതിനഞ്ചാം നൂററാണ്ടുവരെ പരിപാലിക്കപ്പെട്ടു. പോർത്തുഗീസുകാരുടെയും, ഡച്ചുകാരുടെയും ദുരാഗ്രഹം കരുമുളകുകച്ചവടത്തിനുവേണ്ടിയുള്ള കഠിനവും ദീർഘവുമായ ഒരു യുദ്ധത്തിൻെറ ആവർത്തത്തിലേയ്ക്കു രാജ്യത്തെ പിടിച്ചുതള്ളിയപ്പോഴാണ് ഈ പാരമ്പര്യത്തിനു ഭംഗം വന്നതു്. അതുകൊണ്ടു മഹാരാജാവു പറയുന്നതുപോലെ സാംസ്കാരികമായ നിമജ്ജനത്തിൽനിന്നു ഐക്യകേരളത്തെ രക്ഷിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നുവെന്നു കേരളീയർക്കു തോന്നുന്നതു സ്വാഭാവികമാണ്.

—ഹിൻഡു.

“സാംസ്കാരികമായ നാശത്തിൽനിന്ന് രക്ഷകിട്ടുന്നമെങ്കിൽ കേരളം യോജിച്ച് ഒന്നായിത്തീരണം—സ്വന്തം നിലക്കും ഒട്ടാകെ രാജ്യത്തിൻെറ നന്മക്കുംവേണ്ടി കേരളം ഏകോപിക്കുകയും ഇന്ത്യയിലെ സംയുക്ത ഘടനയിൽ ഒരു പ്രത്യേക ഘടകമായി പ്രവർത്തിക്കുകയും ചെയ്യേണ്ടതാണ്.” പൊതുജനങ്ങൾക്കു മേലുദ്ധരിച്ച വരികളിൽ പ്രകടിപ്പിച്ചുകാണുന്ന മനോഭാവം സുപരിചിതമായിരിക്കും. കൊച്ചി മഹാരാജാവിനെപ്പോലുള്ള ഒരു നാട്ടുരാജ്യത്തിൻെറ അധിപൻ, സ്വയംവരുന്ന നഷ്ടത്തെ വിഗണിച്ച്—ധൈര്യസമേതം ഐക്യകേരളപ്രസ്ഥാനത്തെ ഉൽഘോഷിക്കുന്നത് തീർച്ചയായും ആശ്ചര്യജനകമായ ഒരു സന്തോഷ വാർത്തയാണ്. മഹാരാജാവിൻെറ പ്രസ്താവന അവസരോചിതമാണെന്നു മാത്രമല്ല സംശയാതീതവുമാണ്. സ്വാർത്ഥത്തെ കവച്ചുവെക്കുന്ന മികച്ച ദേശഭക്തിയും, ഇന്ത്യയിൽ ഉണ്ടായിവരുന്ന വമ്പിച്ച മാററങ്ങളെപററിയുള്ള ചിന്തയും, തൻെറ സ്വന്തം പ്രജകളോടുള്ള അഗാധമായ കർത്തവ്യബോധവും ആണ് മഹാരാജാവിനു വേണ്ടത് വേണ്ട സമയത്തു ചെയ്യാനുള്ള ധൈര്യം നൽകിയതു. അന്തരീക്ഷത്തിൽ ജനപ്രതിനിധിസഭയും, പൊതുജനദൃഷ്ടിയിൽ സംസ്ഥാനപുനഃസംഘടനയും ഇരിക്കുമ്പോൾ മലബാറും കൊച്ചിയും തിരുവിതാംകൂറും ഏകീകരിക്കുന്ന പ്രശ്നം അലക്ഷ്യമാക്കിത്തള്ളാൻ കഴിയുന്നതല്ല. കോൺഗ്രസ്സിൻെറ സമ്മതവും അതിനുണ്ട്. ഇപ്രകാരമുള്ള ഏകീകരണത്തിനു അനുകൂലമായ കൊച്ചി മഹാരാജാവിൻെറ വാദമുഖങ്ങൾ എതിരററവയുമാണ്. ആന്ധ്ര മദിരാശി സംസ്ഥാനത്തിൽനിന്നു അടുത്ത് വിടുന്നതോടുകൂടി മലബാറിൻെറ സ്ഥിതി അപകടത്തിലായിത്തീരും. അങ്ങനെ വരുന്നതു സംസ്ഥാനത്തിനൊ മലബാറിനൊ നല്ലതല്ലെന്നു മഹാരാജാവ് പറയുന്നു. 120 ലക്ഷം ജനസംഖ്യയുള്ള മലബാറും കൊച്ചിയും തിരുവിതാംകൂറും ഒന്നായി ചേർന്നുകിടക്കുന്ന ഒരു രാജ്യവിഭാഗമാണ്. ഏകഭാഷയും, പ്രത്യേക സംസ്കാരവും, സർവ്വകലാശാലയും, ഒരു നല്ല തുറമുഖവും ഇവിടെയുണ്ട്. ഇതിൻെറ ഏകീഭാവത്തെ സംബന്ധിച്ചൊ, ധനസംബന്ധമായ ഉറപ്പിനെ പററിയൊ ഒന്നും സംശയിക്കേണ്ടതില്ല. ശ്രീ രാജഗോപാലാചാരി

ചൂണ്ടിക്കാണിച്ചപോലെ ഇപ്പോൾ നിലവിലുള്ള അവസ്ഥ തീരെ അസ്വാഭാവികവും, അസ്ഥിരവുമാണ്.

തിരുവിതാംകൂറും കൊച്ചിയും തമ്മിൽ ചേർക്കാൻ വേണ്ടിവരുന്ന ക്രമീകരണം ദുസ്സാദ്ധ്യമല്ല. കൊച്ചി മഹാരാജാവ് പറയുന്നപോലെ, ഭരണഘടനാമേധാവി എന്ന നിലക്ക് രണ്ടു രാജാക്കന്മാരും ഇരുന്നാൽ അവർക്ക് ഈ പുതിയ പദ്ധതിയിൽ നിഷ്പ്രയാസം ചേരാം. പണ്ടു കഴിഞ്ഞ കാര്യങ്ങൾ ഓർക്കുമ്പോൾ തിരുവിതാംകൂർ രാജവംശം കൊച്ചി രാജവംശത്തെ അപേക്ഷിച്ച് ദേശഭക്തിയിൽ ഒട്ടും താണ പടിയിൽ നില്ക്കുമെന്നു വിചാരിക്കാൻ കാരണമില്ല. ഈ പശ്ചാത്തലത്തിൽ നോക്കുമ്പോൾ തിരുവിതാംകൂർ ദിവാൻ പ്രകടിപ്പിച്ച വിസമ്മതം കേവലം വികാരക്ഷുഭിതമാണെന്നു കരുതേണ്ടിയിരിക്കുന്നു. ഇന്ത്യയിലെ മററു രാജ്യങ്ങളുടെ ഭാവിയോട് വളരെ ബന്ധപ്പെട്ടിട്ടാണ് നാട്ടുരാജ്യങ്ങളുടെ ഭാവിയും സ്ഥിതിചെയ്യുന്നതു. പരിതസ്ഥിതികൾക്കനുസരിച്ച് പ്രവർത്തിക്കുന്നതു ഏററവും ബുദ്ധിപൂർവ്വമായിരിക്കും. "കാന്യൂട് രാജാവിനെ"പ്പോലെ തിരുവിതാംകൂർ രാജാവും ആയിത്തീരുമെന്നു ഞങ്ങൾ വിശ്വസിക്കുന്നില്ല.

കേരളത്തിൽനിന്നുള്ള ജനപ്രതിനിധിസഭയിലെ അംഗങ്ങൾ കൊച്ചി മഹാരാജാവിൻെറ വാക്കുകൾ ഓർമ്മിച്ച് അവരുടെ ഉത്തരവാദിത്വം തികച്ചും പരിപാലിക്കുമെന്നു പ്രത്യാശിക്കാം.

ഇന്ത്യൻ എക്സ്പ്രസ്സ്.



# ഭാഷാസംസ്ഥാനത്തെപ്പററി വിദഗ്ദ്ധചിന്തകഠം

## സംസ്ഥാന പുനർവിഭജനം

ഇന്ത്യയിൽ ഭാഷാസംസ്ഥാനപ്രശ്നം 50 കൊല്ലം പഴക്കമെള്ള ഒരു സംഗതിയാണ്. ആദ്യമായി ഇതു തുടങ്ങിവെച്ചതു ബീഹാറിലെ ശ്രീ മഹേന്ദ്രനാരായണനാണ്. പിന്നീട്ട അദ്ദേഹത്തിന്നു സച്ചിദാനന്ദസിൻഹയെ സഹപ്രവത്തകനായി കിട്ടി. ബങ്കാഠം വിഭജനത്തിന്നെതിരായ പ്രക്ഷോഭം 1912_ൽ ബീഹാറിനെ വേർതിരിക്കുന്നതിൽ പയ്യവസാനിച്ചു. എന്നാൽ ബിഹാർ പ്രക്ഷോഭം തുടങ്ങിയതോടൊപ്പംതന്നെ ഒറീസ്സ തുടങ്ങിയിരുന്നുവെങ്കിലും, ഒറീസ്സയുടെ അവകാശങ്ങഠം പരിഗണിക്കപ്പെട്ടില്ല 1935_ലാണ ഒറീസ്സക്കു മോചനം ലഭിച്ചതു്. ബങ്കാഠംവിഭജനത്തിനെ അംഗീകരിച്ചുകൊണ്ടു ഹാർഡിഞ്ച്പ്രഭു 1911 ആഗസ്റ്റ് 17_ാംനു അയച്ച അറിയിപ്പ് പ്രസിദ്ധീകരിച്ചതോട്ടകൂടി ആന്ധ്രക്കാർ ആന്ധ്രസംസ്ഥാനത്തിന്നുള്ള പ്രക്ഷോഭം തുടങ്ങി. ആദ്യം കോൺഗ്രസ്സിനെ കൂടാതെ സ്വതന്ത്രമായും, പിന്നീട്ട സംസ്ഥാനകോൺഗ്രസ്സ് സമിതിമുഖേനയും, അതിന്നുശേഷം ഈ രണ്ടുതരത്തിലും, കഴിഞ്ഞ 33 കൊല്ലങ്ങളായി പ്രക്ഷോഭം തുടൎന്നുപോരുന്നുണ്ട്. ഇതിന്നു കേന്ദ്രസഭയുടെയും മദിരാശിനിയമനിമ്മാണസഭയുടെയും അനുമതി ലഭിക്കുകകൂടി ചെയ്തു.

ഈ പ്രശ്നത്തിൻെറ സ്ഥിതി അന്നും ഇന്നും ഒരുപോലെയാണെന്നുപറയുന്നതു് തെററായിരിക്കും. ഈ 33 കൊല്ലങ്ങഠംക്കിടയിൽ ഗോദാവരി. കൃഷ്ണ, തുംഗഭദ്ര എന്നീ നദികളുടെ പാലങ്ങഠംക്കടിയിൽക്കൂടി എങ്ങിനെയൊ വെള്ളം ഒഴകിപ്പോയി; ഇപ്പോഠം ഈ പ്രശ്നത്തെ സജീവമാക്കിത്തീൎത്തു. ഐക്യത്തിൻെറ വിദ്യുത പ്രവാഹം പൂത്തിയാക്കുവാൻ ജനപ്രതിനിധിസഭ കൈവെക്കുന്നതും പാത്തിരിക്കയാണ്. 1935 ൽ മദിരാശിയിലെ ആദ്യത്തെ കോൺഗ്രസ് പ്രധാനമന്ത്രി ഇന്ത്യാസെക്രട്ടറിയോട്ട ഇക്കായ്യം ശുപാശി ചെയ്തപ്പോഠം അതു് ഏതാണ്ടു പൂത്തിയായെന്നു പറയാം. ആന്ധ്രക്കാരുടെ പ്രക്ഷോഭത്തെ തുടൎന്നുകൊണ്ടു കണ്ണാടകക്കാരുടെതും തുടങ്ങി. എന്നാൽ ഭാഗിച്ചുകിട്ടാനുള്ള ആന്ധ്രക്കാരുടെ ആവശ്യത്തിന്നുപകരം കണ്ണാടകക്കാർ ഏകീകരണത്തിന്നാണ ഉദ്യമിച്ചതു് ബ്രിട്ടീഷിലും രണ്ടു നാട്ടുരാജ്യങ്ങളിലുമായി കണ്ണാടകം മൂന്നു വിഭാഗമായിട്ടാണ സ്ഥിതിചെയ്യുന്നതു് അതുകൊണ്ടു ഏകീകരണത്തിന്നുള്ള ശ്രമം വന്നു.

കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം ബങ്കാഠംസംസ്ഥാനകോൺഗ്രസ്സിനോട്ട ചേത്തിട്ടുള്ളതും, നിയമനിമ്മാണപരമായും ഔദ്യോഗികമായും ആസ്സാമിനോട്ട ചേത്തിട്ടുള്ളതും ആയ ബമ്മാ താഴ്വരയിലുള്ള സിൽഹററ്, സിൽച്ചാർ എന്നീ രാജ്യങ്ങളുടെ അവകാശവാദങ്ങളും അതിത്തിനിശ്ചയത്തിന്നുള്ള മദ്ധ്യസ്ഥത്തിപ്പിന്നുവിധേയമാക്കേണ്ടതാണ്. തെക്കൻകണ്ണാടകജില്ലയിലുള്ള കാസർഗോഡും നിലഗിരിജില്ലയിൽ പെട്ട ഗൂഡല്ലൂരും മലയാളികഠംക്കു ചേന്നതാണെന്നു കേരളം അവകാശപ്പെട്ടുവരു

അതുപോലെ, ആന്ധ്രക്കാരും ഒറീസ്സക്കാരും അവർക്കടുത്തുകിടക്കുന്ന ദേശങ്ങളിൽ പലതും രണ്ടുകൂട്ടരും അവകാശപ്പെടുന്നവയായും ഉണ്ട്. ഇതെല്ലാം തീർച്ചയായും രസാവഹങ്ങളായ വിഷമപ്രശ്നങ്ങളാണെന്നിരിക്കിലും, ഭാഷാപരസംസ്ഥാനങ്ങളുടെ പ്രധാന സംഗതിക്കു ഇവ തടസ്ഥങ്ങളാകുന്നില്ല. ഇതേമാതിരി സരസമായ ഒരു സംഗതിയാണു പഞ്ചാബിലെ അമ്പാലയും ജലന്ദറും കൊണ്ടുവന്നിട്ടുള്ള അവകാശവാദങ്ങൾ. പണ്ടു ഇവ രണ്ടും ഐക്യസംസ്ഥാനത്തിൽപെട്ടവയായിരുന്നു. 1858_ൽ ശിപായിലഹളക്കുശേഷം ഒരു ശിക്ഷയെന്ന നിലക്കു ഇവയെ പഞ്ചാബിനോടുചേർത്തു. അമ്പാലയിൽനിന്നും ഹിസ്സാറിൽനിന്നും വരുന്ന വിദ്യാർത്ഥികളെ ഇന്നും ലാഹോറിൽ ഹിന്ദുസ്ഥാൻകാരായിട്ടാണു കരുതുന്നത്. പഞ്ചാബിൽ മററു സ്ഥലങ്ങളിലുള്ളവരെ പഞ്ചാബികളെന്നും പറയുന്നു. സംസ്കാരംകൊണ്ടും ഭാഷകൊണ്ടും യമുനയുടെ രണ്ടു തീരങ്ങളിലും സ്ഥിതി ചെയ്യുന്ന 20 ജില്ലകളടങ്ങിയ വിസ്തീർണ്ണമായ ഭൂവിഭാഗത്തെ ഒരു പ്രത്യേക സംസ്ഥാനമാക്കുവാനും ആഗ്രഹിച്ചുവരുന്നുണ്ട്.

സാങ്കല്പികന്യൂനതകളെ അടിസ്ഥാനമാക്കി ഭാഷാപരസംസ്ഥാനത്തിന്നുള്ള വഴികളെ എതിർക്കാൻ പ്രയാസമില്ല. എന്നാൽ അത്തരം ന്യൂനതകൾകൊണ്ടു പ്രായോഗികമാർഗ്ഗങ്ങളെ തടസ്ഥപ്പെടുത്തുവാൻ സാദ്ധ്യമല്ല. ഇരുഭാഷകളുള്ള സ്ഥലങ്ങൾ എപ്പോഴും വിഷമംപിടിച്ച പ്രശ്നമാണ്. അവർ നിഷ്പക്ഷമായ ഒരു തീർപ്പ് സ്വീകരിക്കേണ്ടതുമാണ്. ജനപ്രതിനിധിസഭ തീർക്കേണ്ട കാര്യങ്ങളിൽ പ്രഥമവും പ്രധാനവുമായ സംഗതിയാണു ഈ പ്രശ്നങ്ങളെല്ലാം. സഭ അതിൻെറ പ്രാരംഭചടങ്ങായി ഭാഷാപരസംസ്ഥാനങ്ങളുടെ കാര്യം ആലോചിക്കാൻ ഒരു ഉപസമിതിയെ രൂപീകരിക്കുകയും, തദ്ദേശഭരണഘടന നിർമ്മിക്കുന്നതിന്നുമുമ്പു വരുത്തേണ്ടതായ അതിർത്തിവ്യത്യാസങ്ങളെ സംബന്ധിച്ചു രണ്ടു മാസത്തിനകം നിർദ്ദേശങ്ങൾ തരുവാനായി ഒരു അതിർത്തിമദ്ധ്യസ്ഥസംഘത്തെ നിശ്ചയിക്കുകയും ചെയ്യേണ്ടതാണ്. കേന്ദ്രത്തിൽനിന്നു തുടങ്ങി സംസ്ഥാനങ്ങളിലേക്കു വരുന്നതാണ് ഭരണഘടനാരൂപീകരണത്തിൻെറ ശരിയായ മാർഗ്ഗം. അങ്ങനെയാണെങ്കിൽ കേന്ദ്രത്തിൽ ഭരണകൂടത്തെ ഉടച്ചുവാർക്കുമ്പോൾ സംസ്ഥാനങ്ങളുടെ അതിർത്തികൾ പുതുതായി നിർണ്ണയിക്കയും അതുവഴി ഉണ്ടാവുന്ന സംസ്ഥാനപുനഃസംഘടനയും, കേന്ദ്രത്തിലെ ഭരണഘടനാരൂപവൽക്കരണം പൂർത്തിയാക്കുന്നതിന്നും സംസ്ഥാനങ്ങളുടെ പുനർനിർമ്മാണത്തിൻെറ പ്രാരംഭത്തിന്നും ഇടയിൽ സംഭവിക്കുന്നതാണ്. ഇതെല്ലാംകൊണ്ടു, ഇന്ത്യയിലെ സംസ്ഥാനങ്ങളുടെ വലിപ്പത്തിൻെറയും, ആകൃതിയുയുടെയും സ്ഥാനത്തിൻെറയും ശരിയായ വിവരത്തോടുകൂടി, കൂലങ്കഷമായി എല്ലാ വശങ്ങളെയും മനസ്സിലാക്കി, ജനപ്രതിനിധിസഭക്കു പ്രാദേശികഭരണകൂടങ്ങളെ രൂപീകരിക്കാൻ സാധിക്കും. അല്ലാതെ ഇപ്പോൾ സ്ഥിതിചെയ്യുന്നപോലെ സംസ്ഥാനങ്ങൾക്കു പുതിയ ഭരണസമ്പ്രദായങ്ങൾ ഏർപ്പെടുത്തിയാൽ, അവയെ പിന്നീടു കൂട്ടിച്ചേർക്കുകയൊ, വേർപെടുത്തുകയൊ, പുതുതായി നിർമ്മിക്കുകയൊ ചെയ്യുമ്പോൾ ഭരണകൂടത്തിന്നു തകരാറുകൾ വരുമെന്നു തീർച്ചതന്നെ. മെയി 16_ാംനു-ത്തെ പ്രസ്താവനയിൽ പറഞ്ഞപോ

ലെ, ഇപ്പോൾ രൂപീകരിക്കുന്ന ഭരണഘടനക്കു 10 കൊല്ലത്തേക്കു മാററംവരുത്തുന്നതല്ലെന്നു പറഞ്ഞാൽ കാര്യം ഇതിലും മോശമായിത്തീരും. അതു കാര്യങ്ങളെ അനിശ്ചിതമായ അന്ധകാരത്തിലേക്കു എത്തിക്കുന്നതായിരിക്കും. ഇക്കാര്യത്തിൽ എല്ലാ സംസ്ഥാനങ്ങളിലും പൊതുജനങ്ങളുടെ അഭിപ്രായസജ്ജീകരണവും, ജനപ്രതിനിധി സഭയിൽ തുടക്കത്തിൽതന്നെ പ്രസ്തുത പ്രശ്നത്തെ സംബന്ധിച്ച ആലോചനക്കെടുക്കാൻ നിർബ്ബന്ധിക്കുവാൻ, ശ്രമിക്കേണ്ടതും ഉചിതമെന്നുമാത്രമല്ല അത്യാവശ്യവുംകൂടിയാണ്.

—ഡോക്ടർ പട്ടാഭിസീതാരാമയ്യ.

## കേരളത്തിൻെറ ഏകീകരണം.

### അതിൻെറ ഉള്ളുകള്ളികൾ

കേരളസംസ്ഥാനം എന്ന ആശയത്തിൻെറ പ്രബലവും, ഏതാണ്ട് ഏകകണ്ഠവുമായ ജനസമ്മതികിട്ടിക്കഴിഞ്ഞിരിക്കുന്നു. എന്നാൽ ഈ ആശയത്തോടു സമ്മതംമൂളുന്നവർ മിക്കപ്പോഴും അവർ എന്തിനെയാണ് പിൻതാങ്ങുന്നതു എന്ന് വ്യക്തമാക്കുന്നില്ല—പൊതുവിലുള്ള ഭരണത്തോടുകൂടിയ ഒരു ഏകീകൃതമായ സംസ്ഥാനത്തേയൊ, അഥവാ ഇന്ത്യൻ യൂനിയൻെറ കീഴിലുള്ള ഒരു ഫെഡറേഷനേയൊ എന്ന്. നിയമജ്ഞന്മാരുടെ പ്രസ്താവനകൾപോലും അവ്യക്തമാണ്, കേരളസംസ്ഥാനം എന്ന പേരുതന്നെ തെററിദ്ധാരണയ്ക്കു ഇടംകൊടുക്കുന്നതാണ്. ഡോ പട്ടാഭിയും, സർ, എസ്സ്. പി. രാജഗോപാലാചാരിയും തിരുവിതാംകൂറും, കൊച്ചിയും, മലബാറും കൂടിയുള്ള ഒരു ഫെഡറേഷനെയാണ് വിഭാവനംചെയ്യുന്നതു്. ഈ ആശയത്തോടു യോജിക്കാത്ത സർ, സി. പി. രാമസ്വാമി അയ്യരും ഇതേ വ്യാഖ്യാനംതന്നെയാണ് അതിന്നു നൽകുന്നതു. സർ, സി പി. അടുത്ത കാലത്ത് വ്യക്തമാക്കിയിട്ടുണ്ട് പൊതുവിലുള്ള കാര്യങ്ങളിൽ ഒത്തൊരുമിച്ച പ്രവർത്തനത്തെയല്ല; മൂന്നു പ്രദേശങ്ങൾക്കുംകൂടിയുള്ള ഒരു കൂട്ടുഭരണഘടനയെയാണ് താൻ എതിർക്കുന്നതു എന്ന്. കോൺഗ്രസ്സും സംസ്ഥാനങ്ങളുടെ കൂടിച്ചേരലിന്നു് എതിരാണ്.

മി. രാഘവമേനോൻ ഈ ആശയത്തെ അനുഗ്രഹിക്കുന്നുണ്ടെങ്കിലും; തരണം ചെയ്യേണ്ട പല ബുദ്ധിമുട്ടുകളും ഉണ്ടെന്നു സമ്മതിക്കുന്നു. അടുത്തുള്ള നാട്ടുരാജ്യങ്ങൾ കൂടാതെതന്നെ ഒരു കേരളസംസ്ഥാനം സ്ഥാപിക്കുന്നതിന്നു മി. മാധവമേനോന് ഇഷ്ടമാണ്; എന്നാൽ അദ്ദേഹവും ഒരു ഐക്യകേരളത്തെ സ്വാഗതംചെയ്യുന്നു.

മൈസൂരിൽ ഉദ്യോഗം ഭരിച്ചിരുന്ന കാലത്തു താൻ പുറപ്പെടുവിച്ച അഭിപ്രായത്തെ സർ, എസ്സ്. പി. രാജഗോപാലാചാരി ചൂണ്ടിക്കാണിക്കുന്നു. എന്നാൽ അത് മൈസൂരിലേയ്ക്കു മററുപ്രദേശങ്ങൾ കൂട്ടിച്ചേർക്കുന്നതിനെ മാത്രമെ വിഭാവനംചെയ്യുന്നുള്ളൂ.

എല്ലാ പ്രദേശങ്ങളും മഹാരാജാവിന്റെ ഭരണത്തിൻകിഴിലായിരിക്കും. ഒരു ഫെഡറേഷൻ സ്ഥാപിക്കുമ്പോൾ, സംഭവിക്കുമ്പോൾ പുറമെയുള്ള ഒരു അധികാരത്തിനു രാജാധികാരം കീഴ്പ്പെടേണ്ടിവരും. ഇതു അദ്ദേഹം ഉദ്ദേശിച്ചിരിക്കയില്ല—മലബാറിനെ മദിരാശി സംസ്ഥാനത്തിൽനിന്നു വേർപെടുത്തി, പരിപൂർണ്ണമായ ഉത്തരവാദിത്വഭരണം സ്ഥാപിക്കുമെന്ന നിശ്ചയത്തിന്മേൽ, കൊച്ചിസ്കീമയോടു ചേർക്കുന്നതു അദ്ദേഹത്തിന്റെ അഭിപ്രായത്തോടു ഏതാണ്ട് യോജിക്കും. അങ്ങിനെ ചെയ്യുന്നതിന്നു മലബാറിന്റെ സമ്മതം വേണ്ടിവരും. ബീറാറിലെ നിവാസികൾ ഹൈദരബാദിൽ വീണ്ടും ചേരുന്നതിനെ എതിർക്കുന്നു; അതുപോലെത്തന്നെ മലബാർ കൊച്ചിസ്കീമയിൽ ലയിക്കുന്നത് അവിടത്തെ ജനങ്ങൾ ഇഷ്ടപ്പെടുമെന്ന് ഞാൻ കരുതുന്നില്ല—

ഭാഷാപരമായ സംസ്ഥാനങ്ങൾ എന്തിന് ?

ഭാഷാപരമായ അടിസ്ഥാനത്തിന്മേൽ സംസ്ഥാനങ്ങൾ സ്ഥാപിക്കുക എന്ന പദ്ധതിയിൽ നാട്ടുരാജ്യങ്ങളിലെ പ്രദേശങ്ങളെ ഉൾപ്പെടുത്തിയിട്ടില്ല എന്നാണ് ധരിച്ചിട്ടുള്ളത്. അതു തെററായിരിക്കാം. എന്നാൽ ഇന്നു ആ പദ്ധതിയുടെ പരിധി വികസിച്ചുവരികയാണ്. മഹാരാഷ്ട്രസംസ്ഥാനത്തിന്റെ പ്രണേതാക്കളുടെ ദൃഷ്ടി നൈസാമിന്റെ രാജ്യത്തിൽ പതിയുന്നുണ്ട്; എന്നാൽ അതിനെപ്പററിയുള്ള തീരുമാനം—ഇത ബുദ്ധിപൂർവ്വമാണെന്നാണ എന്റെ അഭിപ്രായം—ഭാവിയിലെ ഒരനിശ്ചിത ദിവസത്തേയ്ക്കു നീട്ടിവെച്ചിരിയ്ക്കുയാണ്. ആന്ധ്രസംസ്ഥാനത്തിന്റെ പ്രണേതാക്കൾ ഹൈദരബാദിന്റെ ഏതെങ്കിലും ഭാഗം ഉൾപ്പെടുത്തണമെന്നു അഭിപ്രായപ്പെടുന്നതായ് കാണുന്നില്ല—അങ്ങിനെ അവർ ചെയ്തിരുന്നുവെങ്കിൽ, അത് ആന്ധ്രദേശവും, മച്ചലിപട്ടണത്തുറമുഖവും തന്റെ രാജ്യത്തോടു ചേരേണ്ടതാണെന്നു, നൈസാം പുറപ്പെടുവിച്ചുവെന്ന് പറയുന്ന അവകാശവാദത്തിനുള്ള ഒരു പകരംചോദിക്കലായിരിക്കും. ഭാഷയെ ആസ്പദമാക്കി സംസ്ഥാനങ്ങൾസ്ഥാപിക്കുന്ന വ്യവസ്ഥ നാട്ടുരാജ്യങ്ങളിലെ പ്രദേശങ്ങൾക്കും ബാധകമാണെങ്കിൽ ഹൈദരബാദിനെ കർണ്ണാടകം, ആന്ധ്ര, മഹാരാഷ്ട്രം—ഈ സംസ്ഥാനങ്ങൾക്കു പങ്കിട്ടുകൊടുക്കേണ്ടിവരും. ഇന്നത്തെ പരിതസ്ഥിതിയിൽ ഇതു അസാദ്ധ്യമാണെന്നു വ്യക്തമാണ്. വിഭിന്ന ഭാഷകൾ സംസാരിക്കുന്ന മൂന്നു പ്രദേശങ്ങളുടെ ഒരു ഫെഡറേഷനാണ് ഹൈദർബാദ് എന്ന കാരണത്തിന്മേൽ ഈ അഭിപ്രായത്തെ ഡോ. പട്ടാഭി തള്ളിക്കളഞ്ഞു എന്നു മദിരാശിയിലെ ഒരു യോഗത്തിന്റെ റിപ്പോർട്ടിൽ കാണുകയുണ്ടായി. ഭാഷയെ ആസ്പദമാക്കി സംസ്ഥാനങ്ങൾ സൃഷ്ടിക്കുന്നതിന്റെ ഉദ്ദേശം സംസ്ഥാനത്തിലുള്ള ഭാഷാപരമായ കുഴപ്പങ്ങൾ ഇല്ലാതാക്കുകയാണ്. നാട്ടുരാജ്യങ്ങളുടെ നിലനില്പ് സുരക്ഷിതമാകണമെങ്കിൽ, ഭാഷാപരമായ അടിസ്ഥാനത്തിന്മേൽ സംസ്ഥാനങ്ങൾ സ്ഥാപിക്കുന്ന പ്രസ്ഥാനത്തിൽനിന്നു ഒഴിഞ്ഞുനില്ക്കണം; അല്ലാത്തപക്ഷം നാട്ടുരാജ്യങ്ങൾ അതിന്നു അടിപ്പെട്ടുപോകും. വലിയ നാട്ടുരാജ്യങ്ങളുടെ ഭാഗധേയങ്ങളിൽപോലും വലിയ പരിവർത്തനങ്ങൾ വരുന്നതുവരെ നാട്ടുരാജ്യങ്ങളെ ഈ പ്രസ്ഥാനത്തിൽനിന്നു ഒഴിച്ചുനിർത്തുന്നതായിരിക്കും ഉത്തമം.

തിരുവിതാംകൂറിന്റെ തെക്കേഭാഗം തമിഴ സംസാരിക്കുന്ന പ്രദേശമാണ്; അത് തിരുനൽവേലിയോടുതൊട്ടാണ് കിടക്കുന്നതു. ഭാഷയുടെ അടിസ്ഥാനത്തിന്മേൽ സംസ്ഥാനങ്ങൾ സ്ഥാപിക്കുക എന്ന തത്വം നാട്ടുരാജ്യങ്ങൾക്കും ബാധകമാണെങ്കിൽ ഈ പ്രദേശം മദിരാശിസംസ്ഥാനത്തോടു ചേരേണ്ടിവരും.

ഒരു നാട്ടുരാജ്യവും, സംസ്ഥാനവിഭാഗങ്ങളും കൂടിയുള്ള ഫെഡറേഷനുംതന്നെ വിഷമതകൾ പലതുമുണ്ട്. രണ്ടു നാട്ടുരാജ്യങ്ങളും ഒരു സംസ്ഥാനവിഭാഗവും കൂടിയുള്ള ഫെഡറേഷൻ കൂടുതൽ ബുദ്ധിമുട്ടുകൾ ഉള്ളതാണ്. നാട്ടുരാജ്യത്തിൽ, അഥവാ നാട്ടുരാജ്യങ്ങളിൽ, ഒന്നിലധികം ഭാഷകൾ സംസാരിക്കുന്ന പ്രദേശങ്ങൾ ഉണ്ടെങ്കിലുള്ള ബുദ്ധിമുട്ടുകളെപററി ഒന്നും പറയേണ്ട. ഉദാഹരണത്തിനു കണ്ണാടകം എടുക്കുക; മൈസൂർ, മദിരാശി സംസ്ഥാനത്തിലെയും, ബോമ്പെയിലെയും കണ്ണാടകജില്ലകൾ ഹൈദരബാദിന്റെ ഒരു വിഭാഗം—ഇവയെല്ലാം ഒന്നിച്ചുചേരേണ്ടതായ്വരും. മൈസൂരും, ഹൈദരബാദും ഇതിന് സമ്മതിക്കുമെന്നു എനിക്കു തോന്നുന്നില്ല.

കൂടുതൽ പ്രാധാന്യമുള്ളവയും, സജീവങ്ങളുമായ പല വൻ പ്രശ്നങ്ങൾക്കും ഒരു പോംവഴി കാണുവാൻ കഴിയുന്നത്ര യോജിപ്പുണ്ടാക്കാൻ പരിശ്രമിക്കുന്ന അവസരത്തിലാണ് പല വിഷമങ്ങളേയും തരണംചെയ്യാനുള്ള ഇത്തരം ഒരു വിഷയത്തെ വാദപ്രതിവാദത്തിനു നാം എടുത്തിരിക്കുന്നതു പരിമിതമെങ്കിലും, അതിപ്രധാനമായ പല കൃത്യങ്ങളും നിർവ്വഹിക്കുവാൻവേണ്ടി കെൽപുള്ള ഒരു ഭരണഘടന നിർമ്മിക്കുന്നതിനു നാട്ടുരാജ്യങ്ങൾ ഇന്ത്യൻയൂനിയനിൽ ചേരണമെന്നാണ് നമ്മുടെയെല്ലാം ആവശ്യം. വലിയ നാട്ടുരാജ്യങ്ങൾ എന്നെന്നും യൂനിയന്റെ രക്ഷയിൻകീഴിൽ നിലനില്ക്കുമെന്നാണ് എന്റെ വിശ്വാസം. എന്നാൽ ആ രാജ്യങ്ങളിൽ താമസിയാതെ ഉത്തരവാദിത്വഭരണം സ്ഥാപിക്കേണ്ടിവരും. ഈ അവസരത്തിൽ നാട്ടുരാജ്യങ്ങളെ ബാധിക്കുന്ന കാര്യങ്ങളെപ്പററി വാദപ്രതിവാദങ്ങൾ നടത്തുന്നതു യുക്തമല്ല—

ടി. ആർ. വെങ്കിട്ടരാമശാസ്ത്രി.

[ഐക്യകേരളപ്രസ്ഥാനത്തിന്റെ പരമലക്ഷ്യത്തെക്കാൾ നാട്ടുരാജ്യങ്ങളുടെ നിലനില്പിന്നാണ പ്രാധാന്യമെങ്കിൽ ശ്രീ ശാസ്ത്രികളുടെ യുക്തിവാദം ന്യായംതന്നെ. എന്നാൽ നാട്ടുരാജ്യങ്ങൾ ഇതേപടി നിലനില്ക്കുമൊ അഥവാ നിലനിത്തണൊ എന്ന കാര്യംകൂടെ ചിന്തിച്ചുനോക്കുവാൻ അദ്ദേഹം തയ്യാറായിക്കാണുന്നില്ല. നാട്ടുരാജ്യങ്ങളിൽ ഉത്തരവാദഭരണം താമസിയാതെ നടപ്പിലാക്കേണ്ടിവരുമെന്നു ശ്രീ ശാസ്ത്രികൾതന്നെ ഉറപ്പിച്ചുപറയുന്നുണ്ടു്. ബ്രിട്ടീഷ്ഗവമ്മെണ്ടുപോലും തങ്ങളുടെ സേച്ഛാധികാരം വെച്ചൊഴിയുവാൻ തയ്യാറായിവരുന്ന ഈ അവസരത്തിൽ നാട്ടുരാജ്യങ്ങളുടെ നിലനില്പിനെ പരിഗണിച്ചുകൊണ്ടു ഭാഷാപരമൊ ഭൂപ്രകൃതിപരമൊ ആയ ഐക്യത്തെ അവഗണിച്ചുകൊണ്ടു യഥാത്ഥപുരോഗതിക്കു വിഘാതം കണ്ടുപിടിക്കുകയെന്ന കൃത്യം ദയനീയമായി തോന്നുന്നു ]

—കേ പ.

# "കേരളകുബ്ജ"

"ഭാഷയെ അനുസരിച്ചുള്ള ഒരു രാജ്യവിഭാഗത്തിനു സ്വയംഭരണത്തോടുകൂടിയ പ്രവിശ്യകളുടെ നിൎമ്മിതിക്കു കാൎയ്യമായ ഒരു ശ്രമം ഇപ്പോൾ ഇന്ത്യയിൽ നടന്നുവരുന്നുണ്ടു്. അചിരേണ അതു സാധിതപ്രായമാകുകയും ചെയ്യേക്കും. എന്നാൽ ഭാഗ്യഹീനയായ കൈരളിക്കു അതിന്നും—തമിഴും തെലുങ്കും സ്വതന്ത്രകളായി രാജകീയാധികാരത്തോടുകൂടി വിളയാടുന്നതിനോടൊപ്പം സ്വതന്ത്രയാകുന്നതിന്നും സ്വശക്തി പ്രയോഗിക്കുന്നതിന്നും ഏറെക്കുറെ വിഷമങ്ങൾ ഉണ്ടു്. കേരളം ശാപമേററ തൃക്കുബ്ജയെപ്പോലെ മൂന്നു വളവോടും കൂനോടും കൂടിയാണ് കിടക്കുന്നതു്. ഒരു ശ്രീകൃഷ്ണഭഗവാൻ അവളെ പിടിച്ചുനിവൎത്തി വലിച്ചുയൎത്തി കൂനുകൾ കളഞ്ഞാൽ മാത്രമെ അവൾ സൎവ്വാംഗസുന്ദരിയും, സൎവ്വാലങ്കാരവിഭൂഷിതയും ആയിത്തീരുകയുള്ളൂ. കൊച്ചിയും തിരുവിതാംകൂറും ബ്രിട്ടീഷുമലബാറും വേൎതിരിഞ്ഞും ഒററപ്പെട്ടും നില്ക്കുന്നേടത്തോളംകാലം ഒരു ഐക്യകേരളം സ്വപ്നം കാണുവാനെ കഴികയുള്ളൂ. മലബാറിന്നു തനിച്ചു് ഒരു പ്രവിശ്യയായിത്തീരാനുള്ള വലിപ്പമൊ ധനാഗമമാൎഗ്ഗങ്ങളൊ ഇന്നത്തെ പ്രവിശ്യകളുടെ ഘടനാകാൎയ്യങ്ങൾ നോക്കുമ്പോൾ തീരെ ഇല്ല. കൊച്ചിയും തിരുവിതാംകൂറും കൂടിച്ചേൎന്നാലൊ; സമുജ്ജ്വലമായ ഒരു പൂൎവ്വകേരളസൃഷ്ടികൂടി ക്ഷിപ്രസാദ്ധ്യവുമാണ്. അല്ലാത്തപക്ഷം മലബാർ വീണ്ടും തമിഴുനാടിന്റെ വാലുതൂങ്ങിയൊ തോഴിയൊ ആയിത്തന്നെ കഴിയേണ്ടിവരും."

—പുത്തേഴത്തു് രാമൻമേനോൻ. (മാതൃഭൂമി ആഴ്ചപ്പതിപ്പിൽനിന്നു്)



# ഇതരസംസ്ഥാനങ്ങളിലെ സംരംഭങ്ങൾ

## കർണ്ണാടകം

[ഭാഷാസംസ്ഥാനപ്രശ്നം കേരളത്തെയെന്നപോലെ ആന്ധ്ര, കർണ്ണാടകം, മഹാരാഷ്ട്രം, ഒറീസ്സ എന്നീ ദേശങ്ങളെയും അഭിമുഖീകരിക്കുന്നുണ്ട്. അന്നാട്ടുകാരുടെ സംരംഭങ്ങളുടെ ഒരു സാമാന്യവിവരണം താഴെ ചേൎക്കുന്നു. —കേ. പ.]

ബോംബെ കൃഷികാൎയ്യമന്ത്രി ശ്രീ എം. പി. പട്ടീലിന്റെ അദ്ധ്യക്ഷതയിൽ ബേനഗിരിയിൽവെച്ചു ആഗസ്റ്റ് 21-ാംനു- ഐക്യകർണ്ണാടകമഹാസഭയുടെ ൮-ാം യോഗം ചേൎന്നു. ഉൽഘാടകൻ മദിരാശി റവന്യൂമന്ത്രി കെ. ആർ. കറന്തായിരുന്നു. ശ്രീ കറന്ത് ഏതാണ്ടിങ്ങിനെ പറഞ്ഞു:

കർണ്ണാടകക്കാർ 21 വ്യത്യസ്തസ്ഥലങ്ങളിലായി ചിതറിക്കിടക്കുന്നു. ഇതു ശോചനീയമായ ഒരു സ്ഥിതിയാണ്. ഭൂസ്ഥിതിയിലും, രാഷ്ട്രീയസ്ഥിതിയിലും ആചാരമൎയ്യാദകളിലും, അവർ ഭിന്നരായിരിക്കുന്നു. അതുകൊണ്ടു കർണ്ണാടകത്തിന്റെ ഏകീകരണത്തിനു കൂടുതൽ വിഷമം കാണുന്നുണ്ടു്. പക്ഷേ ഇന്ത്യയിൽ ജനപ്രതിനിധിഭരണം സ്ഥാപിച്ചതോടുകൂടി ഐക്യകർണ്ണാടകസംസ്ഥാനത്തിന്റെ സാദ്ധ്യതക്കു അനുകൂലമായ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. ബ്രിട്ടീഷിന്ത്യൻ സംസ്ഥാനങ്ങളിൽ ജനകീയഗവൎമ്മെണ്ടുകൾ ഉണ്ടെങ്കിലും നാട്ടുരാജ്യങ്ങളിലെ രാഷ്ട്രീയസ്ഥിതി പരിതാപകരമായിത്തന്നെ തുടൎന്നുപോകുന്നു. ജനകീയഭരണം ഏൎപ്പെടുത്തുവാൻ പ്രത്യക്ഷമായി യാതൊന്നും ചെയ്തുകാണുന്നില്ല. ഈ സംഗതികൊണ്ടു ബ്രിട്ടീഷിന്ത്യയിലെ ജനതക്കു രാഷ്ട്രീയമായി പുരോഗമിച്ചിട്ടില്ലാത്ത നാട്ടുരാജ്യങ്ങളിലുള്ളവരുമായി സംഘടിക്കുവാൻ വിഷമമായിത്തീരുന്നു.

മൈസൂരിനെപ്പററി പറകയാണെങ്കിൽ, ലോകം ധാരാളം കണ്ടും പഠിച്ചും വിവരമുള്ള സർ എ രാമസ്വാമിമുതലിയാരാണു അവിടുത്തെ ദിവാൻ. അദ്ദേഹത്തോടു ഉത്തരവാദഭരണസ്ഥാപനത്തിനുവേണ്ട ഉപദേശങ്ങൾ മഹാരാജാവിനു നൽകുവാൻ താൻ അഭ്യൎത്ഥിച്ചിട്ടുണ്ടു്.

ഇന്ത്യ മുഴുവൻ ജനകീയഭരണത്തിൻകീഴിലേക്കു പോയ്ക്കൊണ്ടിരിക്കെ മൈസൂരിലെ രാഷ്ട്രീയസ്ഥിതിക്കു തക്കതായ പുരോഗമനം കാണാത്തതു് പരിതാപകരമാണു്. മഹാരാജാവു പ്രജായത്തഭരണത്തിന്നു വിധേയനായിരിക്കുമെങ്കിൽ, സമസ്തകർണ്ണാടകസംസ്ഥാനത്തിന്റെ ഗവൎണ്ണരായി തിരഞ്ഞെടുക്കാവുന്നതാണു് ബ്രിട്ടീഷിന്ത്യൻസംസ്ഥാനങ്ങളിലെ രാഷ്ട്രീയ പരിഷ്കാരങ്ങൾ നാട്ടുരാജ്യങ്ങളെ പ്രത്യേകം ബാധിക്കുമെന്ന സംഗതി അവിടുത്തെ രാജാക്കന്മാർ ധരിക്കുമെന്നും, ഉടനടി ഉത്തരവാദിത്വഭരണം സ്ഥാപിക്കുമെന്നും പ്രതീക്ഷിക്കുന്നു.

ശ്രീ യം. പി. പട്ടിൽ ഇപ്രകാരം പറഞ്ഞു: അടുത്തു സമ്മേളിക്കുന്ന ജനപ്രതിനിധിസഭയിൽ ഇന്ത്യയുടെ ഭാവിഭരണഘടനയെപ്പററി ആലോചിക്കുന്ന അവസരത്തിൽ ഭാഷാപരമായി സംസ്ഥാനങ്ങളെ വിഭജിക്കുന്ന സംഗതി തീർച്ചയായും പ്രസ്താവ്യമായിരിക്കും. ഐക്യകർണ്ണാടകപ്രസ്ഥാനത്തിന്നു ഗാന്ധിജിയുടെ അനുഗ്രഹമുണ്ടു. 1938-ൽ മദിരാശിയിലും ബോമ്പയിലും നിയമസഭകളിൽ ഈ തത്വം അംഗീകരിച്ചിരിക്കുന്നു. ജനപ്രതിനിധിസഭയിൽ കോൺഗ്രസ്സിന്നു ഭൂരിപക്ഷമുണ്ടു്. ഗ്രൂപ്പ് 'എ'യിൽപെട്ട മഹാരാഷ്ട്രം, ആന്ധ്ര, കേരളം, തമിഴ്നാട്, ഗുജറാത്ത് എന്നീ സ്ഥലങ്ങൾ പ്രത്യേക സംസ്ഥാനങ്ങൾ രൂപവൽക്കരിക്കുന്നതിൽ ഔത്സുക്യമുള്ളവയാണ്. അതുകൊണ്ടു കർണ്ണാടകത്തിന്റെ ഏകീകരണത്തിന്നു തടസ്സങ്ങളായി ഒന്നും ഇല്ലെന്നു പറയാം.

ബ്രിട്ടീഷധികാരത്തിലുള്ള കർണ്ണാടകസ്ഥലങ്ങളെ മാത്രം ഒരു ഭരണത്തിൻകീഴിൽ വരുത്തുന്നതുകൊണ്ടു അവർ തൃപ്തിപ്പെടുന്നതല്ല. എന്തെന്നാൽ നാട്ടുരാജ്യങ്ങൾക്കധീനമായിക്കിടക്കുന്ന പകുതിയിലേറെയുള്ള കർണ്ണാടകസ്ഥലങ്ങളുടെ ഭാഗധേയം ഇതുകൊണ്ടു തീരെ മന്ദീഭവിക്കുന്നതാണ്.

കർണ്ണാടകസംസ്ഥാനത്തിന്റെ ഭൂപ്രകൃതിയും ഉല്പന്നവിഭവങ്ങളും നോക്കുന്നതായാൽ ഒരു സംസ്ഥാനത്തിന്നുവേണ്ടത്തക്ക യോഗ്യതകൾ അതിന്നുണ്ടെന്നു കാണാം.

കർണ്ണാടകരാജ്യത്തിന്റെ ശോഭനമായ പൂർവ്വചരിത്രങ്ങളും വിജയനഗരസാമ്രാജ്യത്തിന്റെ അധഃപതനത്തിന്നുശേഷം കർണ്ണാടകത്തിന്നുണ്ടായ ദൌർഭാഗ്യദശകളും ഈയ്യിടെ പ്രബലമായിവന്ന ഐക്യകർണ്ണാടകപ്രസ്ഥാനത്തിന്നുള്ള ശ്രമവും പരാമർശിച്ചുകൊണ്ടു ശ്രീ പട്ടിൽ തുടർന്നു പ്രജായത്തഭരണത്തിന്റെ വിജയം ഭാഷാപരമായ സംസ്ഥാനവിഭജനത്തിലാണു സ്ഥിതി ചെയ്യുന്നതു്. ബീഹാർ, ഒറീസ്സ, സിന്ധ് എന്നീ സംസ്ഥാനങ്ങൾ രൂപവൽക്കരിച്ചതിൽ ബ്രിട്ടീഷ് ഗവർമ്മെണ്ടുതന്നെ ഈ ആദർശം സ്വീകരിച്ചിട്ടുണ്ടു്

സമസ്തകർണ്ണാടകസംസ്ഥാനത്തിന്റെ ഭരണഘടന രൂപവൽക്കരിക്കേണ്ടതു ജനങ്ങളുടെ സ്വതന്ത്രമായ ഹിതത്തിന്നനുസരിച്ചും അവരുടെ പിൻബലത്തോടുംകൂടി വേണ്ടതാണ്. ന്യൂനപക്ഷങ്ങളുടെ താല്പര്യങ്ങൾക്കു പ്രത്യേകം രക്ഷകൾ ചെയ്യുന്നതുമാണു. അതിർത്തിനിർണ്ണയം ഒരു മദ്ധ്യസ്ഥസമിതിയുടെ തീർപ്പനുസരിച്ചിരിക്കും. അടുത്തുള്ള സംസ്ഥാനങ്ങളിലേക്കു കൈകടത്താൻ ആലോചനയില്ല. ഇപ്പോൾ ഇക്കാര്യത്തിൽ ഒരു തരത്തിലും ബഹളമില്ലാതിരിപ്പാൻ എല്ലാ മുൻകരുതലുകളും എടുക്കേണ്ടതാണ്. ഇതിന്നു വേണ്ട നടപടികൾ എടുക്കാനും, ഇതുസംബന്ധമായ പ്രവൃത്തികൾക്കു സഹായിപ്പാനുമായി ഒരു പ്രത്യേകസമിതി നിശ്ചയിക്കേണ്ടതാണെന്നു, ശ്രീ പട്ടിൽ സഭയോടു ശുപാർശിചെയ്തു. ഐക്യകർണ്ണാടകപ്രസ്ഥാനത്തിന്നു പ്രചാരം വരുത്തുവാനും, നാട്ടുരാജാക്കന്മാരുമായി സൌഹാർദ്ദബന്ധങ്ങൾ സ്ഥാപിക്കാനും, ഭാഷാപരമായി സംസ്ഥാനപുനഃസംഘടനക്കു ശ്രമിക്കുന്ന മററു സംസ്ഥാനങ്ങളുമായി കൂടുതൽ അടുപ്പമുണ്ടാക്കുവാനും വേണ്ട ശ്രമങ്ങൾ ചെയ്യേണ്ടതാണെന്നു അദ്ദേഹം പറഞ്ഞു

മേൽപ്രസ്താവിച്ച നയത്തിന്നനുസരിച്ച സഭയിൽ പ്രമേയം പാസ്സാക്കുകയും ചെയ്തു.

# മഹാരാഷ്ട്രം

ഇന്ത്യ അടുത്തു സ്വാതന്ത്ര്യയായിത്തീരാൻ പോകുന്നതോടുകൂടി ഇതുവരെ വൈദേശികശക്തിക്കെതിരായി നാം നടത്തിവന്ന നീണ്ട സമരത്തിന്റെമുമ്പിൽ അപ്രധാനങ്ങളായിരുന്ന പല പ്രശ്നങ്ങളും ഉടനടി പരിഹരിക്കപ്പെടേണ്ടതായി മുന്നോട്ടു വരും. അത്തരം അനേക പ്രശ്നങ്ങളിൽ ഒന്നാണു സംസ്ഥാനപുനർവിഭജനവും. വൈദേശികഭരണത്തിൻകീഴിൽ പരിഹാരം കാണാൻ കഴിയാത്ത പല പ്രശ്നങ്ങൾക്കും ഒരു സ്വാതന്ത്ര്യരാഷ്ട്രത്തിൽ നിവൃത്തിമാർഗ്ഗങ്ങൾ ഉണ്ടായിരിക്കും. ഇന്ത്യക്കു ഉടനെത്തന്നെ ഒരു സംയുക്ത ഭരണവ്യവസ്ഥ വ്യവസ്ഥാപകസമിതി തെയ്യാറാക്കും. അതിന്റെ സംയുക്ത സ്വഭാവത്തെ അടിസ്ഥാനപ്പെടുത്തിനോക്കുമ്പോൾ സംസ്ഥാനപുനർവിഭജനം എന്ന ഇനം വ്യവസ്ഥാപകസമിതിയുടെ പരിപാടിയിൽ പ്രാധാന്യം അർഹിക്കാതെ ഇരിക്കുകയില്ല. വളരെ കാലമായി ആന്ധ്രാ, കർണ്ണാടകം മുതലായ സംസ്ഥാനങ്ങളിലെ നേതാക്കന്മാർ അവിടുത്തെ ജനങ്ങളുടെ ഏകീകരണത്തിന്നുവേണ്ടി മുറവിളി കൂട്ടാൻ തുടങ്ങിയിട്ട്. ഇപ്പോൾ മഹാരാഷ്ട്രവും മറാഠി സംസാരിക്കുന്നവർ അധിവസിക്കുന്ന തൊട്ട പ്രദേശങ്ങളെല്ലാം അടങ്ങിയ ഒരു പ്രത്യേക സംസ്ഥാനം വേണമെന്ന ആവശ്യത്തോടുകൂടി മുന്നോട്ടു വന്നിരിക്കുന്നു. ഈ ആവശ്യം ഊന്നിപ്പറയുവാൻ ഏററവും പററിയ അവസരമാണു് ഇതു്. അതുകൊണ്ടു പണ്ടത്തെക്കാൾ ഇവിടുന്നങ്ങോട്ടു അതു സഫലമാകാനുള്ള വഴികളുണ്ടു്.

" 1946 " മെയ്മാസത്തിൽ ബെൽഗാമിൽവെച്ചു കൂടിയ മഹാരാഷ്ട്രസാഹിത്യസമ്മേളനത്തിന്റെ അവസാനയോഗത്തിൽ നാഗപ്പൂർ ബീറാർ ജില്ലകൾ, മറാത്ത്വാഡ, ഡക്കാൻ നാട്ടുരാജ്യങ്ങൾ, ഗോവ ഇവകൂടാതെ മഹാരാഷ്ട്രം, എന്നറിയപ്പെടുന്ന ബോമ്പെ സംസ്ഥാനത്തിലെ പത്തു ജില്ലകൾ ഇവയുടെ ഏകീകരണം ആവശ്യപ്പെട്ടുകൊണ്ടു പ്രമേയം പാസ്സാക്കുകയുണ്ടായി. നാഗപ്പൂരിലെ നാലും ബീറാറിലെ നാലും കൂടി ആകെ മറാഠി സംസാരിക്കുന്ന പത്തു ജില്ലകൾ മദ്ധ്യസംസ്ഥാനത്തിലുണ്ടു്. ഇവയെ മുൻവ്യവസ്ഥയനുസരിച്ചു അതിൽനിന്നു വേർപെടുത്തേണ്ടതാണു്. ഹൈദരബാദ് നാട്ടുരാജ്യത്തിൽ മറാത്ത്വാഡ എന്നറിയപ്പെടുന്ന മറാത്തിവിഭാഗത്തിൽപ്പെട്ട എട്ടു ജില്ലകളും നൈസാമിന്റെ നേരിട്ടുള്ള ആധിപത്യത്തിലാണു്. ഗോമന്തകം എന്നു പറയുന്ന ഗോവ പോർത്തുഗീസിന്റെതാണു്. പോർത്തുഗീസുഗവമ്മേണ്ടിന്റെ പ്രത്യേക ഭരണമാണു് അവിടെ നടക്കുന്നതു്. ഒടുവിലായി പതിനാണ്ടു പതിനേഴവരെ പലതരത്തിലുള്ള ഡക്കാൻ നാട്ടുരാജ്യങ്ങൾ ഭൂരിപക്ഷം മഹാരാഷ്ട്രക്കാർ അധിവസിക്കുന്നതായി ഉണ്ടു്. അതാതു നാട്ടുരാജാക്കന്മാർ അവയെ ഭരിക്കുന്നു. ഈ എല്ലാ പ്രദേശങ്ങളെയും ഒരു ഏകഭാഷാസംസ്ഥാനം രൂപവൽക്കരിക്കുന്നതിന്നുവേണ്ടി ഇന്നത്തെ മഹാരാഷ്ട്രത്തോടു കൂട്ടിച്ചേർക്കേണ്ടതാകുന്നു.

നിലവിലുള്ള ബ്രിട്ടീഷിന്ത്യൻ സംസ്ഥാനങ്ങളുടെ രൂപവൽക്കരണത്തിൽ മൌലികമായ യാതൊരു അടിസ്ഥാനവും ഇല്ലാ എന്നുള്ളതു് സംസ്ഥാനപുനസ്സം

ഘടനക്കു അനുകൂലമായ ഒരു പ്രധാന വാദമുഖമാണ്. ചരിത്രസംബന്ധമായ ചില യാദൃച്ഛികസംഭവങ്ങളാണ് സംസ്ഥാനങ്ങളുടെ ഇപ്പോൾ കാണുന്ന അതിർത്തികൾ തിട്ടപ്പെടുത്തുന്നതിനു കാരണമായിരുന്നത്. സംസ്ഥാനപുനർവിഭജനത്തിന്റെ അടിയന്തരവും പ്രധാനവുമായ ആവശ്യകത കർസൻപ്രഭു സമ്മതിച്ചതോടുകൂടി 1902-ൽതന്നെ അതു ഇന്ത്യാ ഗവമ്മേണ്ടിനു ബോദ്ധ്യപ്പെട്ടിരിക്കുന്നു. ഒരു സംസ്ഥാനത്തിന്റെ അതിർത്തികളെ നിർണ്ണയിക്കാൻ ഭാഷാപരമായ അടിസ്ഥാനം 1911 ആഗസ്റ്റ് 25-ാംനുത്തെ അറിയിപ്പിൽ ഹാർഡിഞ്ച്പ്രഭു സ്വീകരിക്കയും ചെയ്തിരിക്കുന്നു. 1920-ൽ നാഗ്പൂരിൽ സമ്മേളിച്ച കോൺഗ്രസ്സ് സമ്മേളനത്തിൽ കോൺഗ്രസ്സ് സംസ്ഥാനങ്ങളെ ഭാഷാപരമായ അടിസ്ഥാനത്തിന്മേൽ രൂപവൽക്കരിക്കാൻ തീരുമാനിച്ചു. 1928-ൽ പ്രസിദ്ധീകരിച്ച നെഹ്റുകമ്മിററിയുടെ റിപ്പോർട്ടിൽ സംസ്ഥാനപുനർവിഭജനത്തിന്റെ കാര്യത്തിൽ പ്രധാനമായി ഭാഷയും, ജനങ്ങളുടെ ഹിതവുമാണ് മുൻനിർത്തേണ്ടതെന്നു പ്രസ്താവിച്ചിരിക്കുന്നു. സൈമൺ കമീഷനും, പാർലിമെൻററി കമീഷനും, ഇതേ വിധത്തിൽ അഭിപ്രായങ്ങൾ പറഞ്ഞുവെങ്കിലും ഒറിസ്സയിലും സിന്ധിലും ഒഴികെ മറെറവിടേയും ഈ തത്വം പ്രയോഗത്തിൽ കൊണ്ടുവരാൻ ബ്രിട്ടീഷ് ഗവമ്മേണ്ട് തയ്യാറായി.

സാംസ്കാരികമായും ആത്മീകമായും ഉള്ള ഉന്നതിക്കും ശാസ്ത്രവും സാഹിത്യവും നന്നാകുവാനും ഭാഷയാണ് അടിസ്ഥാനമായിട്ടുള്ളതെന്നു തീർച്ചതന്നെ. ഒരു ജനതയുടെ സാംസ്കാരികമായ പലെ വശങ്ങളേയും ഏകീകരിക്കുന്ന അതിപ്രധാനവും ശക്തിയേറിയതുമായ ബന്ധമാണ് ഇതെന്നും നിസ്സംശയം പറയാം. മാതൃഭാഷക്ക് തക്കതായ പ്രോത്സാഹനം ലഭിക്കാതിരുന്നാൽ ജനങ്ങളുടെ സംസ്കാരത്തിന്റെ പൂർണ്ണമായ പുരോഗതിക്ക് വലിയ തടസ്സം നേരിടും. വിവിധ ഭാഷകളുള്ള സംസ്ഥാനങ്ങളിൽ ഏതെങ്കിലും ഒരു ഭാഷക്കുമാത്രം പ്രാധാന്യം നൽകുവാൻ ഗവമ്മേണ്ടിനു സാദ്ധ്യമല്ല. അതുകൊണ്ടു ഏകഭാഷാ പ്രധാനമായ സംസ്ഥാനങ്ങളുടെ രൂപവൽക്കരണം അത്യാവശ്യമാണ്.

* * *     * * *     * * *

നിരൂപകന്മാരുടെ ആക്ഷേപങ്ങൾക്കു വിധേയമാകാത്ത കാര്യങ്ങളില്ല. മഹാരാഷ്ട്രത്തിന്റെ ഏകീകരണത്തിനുള്ള പ്രക്ഷോഭണം ഇതിൽനിന്നൊഴിവായിട്ടില്ല. ഇന്ത്യയുടെ ഐക്യത്തിനു ഹാനികരമായി, വർഗ്ഗീയഭ്രാന്തുപോലെ, ഈ പ്രസ്ഥാനത്തിലും പലെ തകരാറുകളുമുണ്ടെന്നു ചിലർ വിചാരിക്കുന്നുണ്ട്. ഒരേ കേന്ദ്രഗവമ്മേണ്ടിന്റെ കീഴിൽ സംസ്കാരികമായും ഭരണപരമായും പരിപൂർണ്ണസ്വാതന്ത്ര്യം അനുഭവിക്കത്തക്കവണ്ണം ഭാഷയെ അടിസ്ഥാനപ്പെടുത്തിയുള്ള വിഭജനവും വർഗ്ഗീയമായ അടിസ്ഥാനത്തിന്മേൽ രാജ്യത്തെ രണ്ടു പരമാധികാരമുള്ള ഖണ്ഡങ്ങളായി പകുക്കുന്നതും തമ്മിൽ യാതൊരു സാദൃശ്യവുമില്ലെന്നുള്ള സംഗതി ഇവർ ഓക്കുന്നില്ല. പ്രകൃതിവിരുദ്ധമായ ഇപ്പോഴത്തെ സംസ്ഥാനവിഭജനവും, ബ്രിട്ടീഷിന്ത്യയെന്നും; ഇന്ത്യക്കാരുടെ ഇന്ത്യയെന്നുമുള്ള രണ്ടു വിഭാഗങ്ങളും ക്രമേണ ഇല്ലാതാകുന്നതാണ്. രാജ്യരക്ഷ, ഗതാഗതം, വിദേശകാര്യങ്ങൾ, ധനകാര്യം മുതലായവ നിയന്ത്രിക്കുന്ന ഒരു സംയുക്തഗവമ്മേണ്ട് അതിന്റെ എല്ലാ ഘടകങ്ങളിലും ഭരണാധികാരം ഒരേ വിധത്തിൽ പ്രയോഗിക്കുന്നതായിരിക്കും. അ

തുകൊണ്ടു പ്രസ്തുത പ്രസ്ഥാനം ഇന്ത്യയുടെ ഐക്യത്തെ നശിപ്പിക്കുകയില്ലെന്നു മാത്രമല്ല, അതിന്റെ അഭ്യുദയത്തിന്നു സഹായിക്കുകൂടി ചെയ്യും. ഇതിന്നുംപുറമെ ക്രമത്തിൽ ഹിന്ദുസ്ഥാനി ദേശീയ ഭാഷയായിത്തീരുകയും തന്നിമിത്തം ഇംഗ്ലീഷിന്റെ സ്ഥാനം അതു കൈക്കൊള്ളുകയും വിവിധഭാഷകൾ സംസാരിക്കുന്ന സ്ഥലങ്ങൾ തമ്മിൽ ഒരു ഐക്യബോധം ഉണ്ടായിത്തീരുകയും ചെയ്യുന്നതാണ്.

അതിർത്തികളെ സംബന്ധിച്ചുള്ള തീരുമാനം വരുത്തുമ്പോൾ രണ്ടു ഭാഷകൾ സംസാരിച്ചുവരുന്ന അതിർത്തിസ്ഥലങ്ങളെപ്പററി തർക്കങ്ങൾ ഉത്ഭവിച്ചേക്കാമെന്നു ഒരു ചെറിയ തടസ്സം ഉണ്ടു്. സ്വാതന്ത്ര്യത്തിന്റെ പടിക്കൽനില്ക്കുന്ന ഒരു വമ്പിച്ച ജനതക്കു ഇത്ര നിസ്സാരമായ ഭയങ്ങൾ ഒട്ടും ചേർന്നതല്ല. ഒരു സ്വതന്ത്രരാഷ്ട്രമായി പരിവർത്തനം ചെയ്തു വരുമ്പോൾ സങ്കല്പമാത്രമായ അപകടങ്ങളേയൊ അടിസ്ഥാനരഹിതമായ എതിർപ്പിനേയൊ ഓരോ പടിയിലും നാം ഭയപ്പെടുകയാണെങ്കിൽ സ്വാതന്ത്ര്യത്തിന്നു നാം അർഹരല്ലെന്നും നമുക്കു സ്വാതന്ത്ര്യം കൈവരുകയില്ലെന്നും തീർച്ചതന്നെ. അതുകൊണ്ടു ഈവക തടസ്സങ്ങളെ ഭാഷാപരസംസ്ഥാനങ്ങളുടെ കാര്യത്തിൽ തട്ടിനീക്കേണ്ടതാണു് —

[വി. സി. നർഗോൾക്കർ "ബോംബെ ക്രോണിക്കിളിൽ" എഴുതിയ ഒരു ലേഖനത്തിൽനിന്നു.]

## ആന്ധ്ര

കഴിഞ്ഞ ജൂലായി 29-ാംനു- പാർലിമെണ്ടറി സെക്രട്ടറി മി. ടി വിശ്വനാഥ് ആദ്ധ്യക്ഷം വഹിച്ച, മദിരാശി, ജില്ലാകോൺഗ്രസ്സ്, ആന്ധ്ര മഹാസഭ, മഹിളാസഭ എന്നിവയുടെ സംയുക്തസമ്മേളനത്തിൽ "ഒരു സ്വതന്ത്രഭാരതത്തിന്റെ ഭരണകൂടത്തെ നിർമ്മിക്കുമ്പോൾ സംസ്ഥാനവിഭജനം ചെയ്യുന്നതു ഭാഷയെ അടിസ്ഥാനമാക്കി ആയിരിക്കേണമെന്ന പ്രമേയം സർവ്വസമ്മതമായി പാസ്സാക്കുകയുണ്ടായി.

ആന്ധ്രയിലെ 65 നിയമസഭാംഗങ്ങൾ വ്യവസ്ഥാപകസഭാസെക്രട്ടറിക്കും മദിരാശി പ്രധാനമന്ത്രിക്കും നൽകിയ ഒരഭ്യർത്ഥനയിൽ പറയുന്നു:

ജനപ്രതിനിധിസഭ സമ്മേളിക്കുമ്പോൾ അതിന്റെ പ്രധാന കൃത്യങ്ങളിലൊന്നു അംഗീകൃതതത്വങ്ങൾക്കനുയോജ്യമായവിധത്തിൽ ചരിത്രത്തെയും സാംസ്കാരത്തേയും ജനസംഖ്യയേയും അടിസ്ഥാനപ്പെടുത്തിയിട്ടുള്ള ഭാഷാസംസ്ഥാനരൂപവൽകരണമായിരിക്കണം. ഇന്ത്യൻയൂനിയനിലെ ഒരു ഘടകമായി ഒരു പ്രത്യേക ആന്ധ്രസംസ്ഥാനത്തിന്റെ നിർമ്മാണം അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നു.

ഈ ലക്ഷ്യപ്രാപ്തിക്കായി പ്രസ്തുത പ്രശ്നത്തിന്നു ജനപ്രതിനിധിസഭയിൽ മുൻഗണന നല്കേണ്ടതാണ്. സഭ ഇതിന്നായി ഒരു സബ്-കമ്മിററിയേയും ഒരു അതിർത്തിക്കമ്മീഷനേയും നിശ്ചയിക്കണം. ഉടനെതന്നെ മദിരാശിഗവർമ്മെണ്ടു് ഒരു കാര്യനിർണ്ണയകമ്മിററിയെ നിയമിക്കണം.

# ഒറീസ്സ

ബ്രിട്ടീഷിന്ത്യയിലേക്കുചേൎന്ന ഒറീസ്സാസംസ്ഥാനവും ഒറീസ്സയിലെ നാട്ടുരാജ്യങ്ങളുംകൂട്ടി യോജിപ്പിക്കണമെന്നു ഒറീസ്സാ പ്രധാനമന്ത്രി ഹരേകൃഷ്ണമേത്താബ് ജൂൺ 24-ാംനു-ചേൎന്ന നാട്ടുരാജ്യപ്രജാസമ്മേളനത്തിൽ അഭ്യൎത്ഥിച്ചിരിക്കുന്നു.

തുടൎന്നുകൊണ്ടു മേത്താബ് പറഞ്ഞു:—'ഈ രണ്ടു വിഭാഗങ്ങളും വേറിട്ടുനില്ക്കുകയാണെങ്കിൽ നാശമായിരിക്കും ഒറീസ്സക്ക് നേരിടേണ്ടതായിവരിക. രണ്ടും കൂടിച്ചേരുകയാണെങ്കിൽ ഒറീസ്സ സ്വന്തം ഒരു സൎവ്വീസും സ്വന്തം ഹൈക്കോർട്ടും മററു സ്ഥാപനങ്ങളും അടങ്ങിയ ഒരു വളരെ നല്ല ഭരണഘടകമായിത്തീരുന്നതാണ്. പ്രകൃതിവിഭവങ്ങൾ സമൃദ്ധമായ ഈ പ്രദേശങ്ങളിൽ വ്യവസായങ്ങൾക്കു വലിയ അഭിവൃദ്ധിയുണ്ടാവുന്നതാണ്. ഒറീസ്സാഗവൎമ്മെണ്ടു ഇക്കാൎയ്യത്തിൽ പരിശ്രമങ്ങൾ തുടങ്ങിക്കഴിഞ്ഞു. പുരിഗവൎമ്മെണ്ടു ഹൌസിൽവെച്ചു വ്യാഴാഴ്ച ഒരു സമ്മേളനം കൂടുകയുണ്ടായി. രാഷ്ട്രീയവകുപ്പിലെ പ്രതിനിധിയായ ഹെർബർട്ടും സമ്മേളനത്തിൽ സന്നിഹിതനായിരുന്നു. കിഴക്കൻ നാട്ടുരാജ്യങ്ങളുടെ ഒരു സമ്മേളനത്തിൽവെച്ചു ജൂലായി രണ്ടാമത്തെ ആഴ്ച ഈ പ്രശ്നത്തെപ്പററി വീണ്ടും ചൎച്ചചെയ്യുന്നതാണ്.

നരേന്ദ്രമണ്ഡലം ചാൻസലറായി താൻ ഇതിനെപ്പററി കത്തെഴുത്തുകൾ നടക്കുന്നുണ്ടെന്നും മേത്താബ് പറഞ്ഞു.



# ഐക്യകേരളത്തെപ്പററി ഗാന്ധിജിയുടെ പ്രസ്താവന



ജൂലായി 30-ാംനു-ത്തെ 'ഹിന്ദു'വിൽകണ്ട കൊച്ചി മഹാരാജാവിന്റെ പ്രഖ്യാപനം മുഴുവനും ഞാൻ വായിക്കുകയുണ്ടായി. അത് അതേനിലയിൽ നല്ലതുതന്നെ. മഹാരാജാവിന്റെ ധീരത പ്രശംസാർഹമായിട്ടുണ്ട്. എന്നാൽ നല്ല വാക്കുകളുടെ ഒപ്പം തന്നെ പ്രവർത്തിയും തുടർന്നുകൊണ്ടുണ്ടാകാത്തപക്ഷം അതു നമ്മെ വളരെയൊന്നും മുന്നോട്ടു നയിക്കുകയില്ല. തിരുവിതാംകൂറോ, മററു നാട്ടുരാജ്യങ്ങളോ എന്തുചെയ്യുന്നു അല്ലെങ്കിൽ ചെയ്യാതിരിക്കുന്നു എന്നു നോക്കാതെതന്നെ കൊച്ചി മഹാരാജാവ് ഇന്നു മുൻനിന്നു് പ്രവർത്തിക്കുകയാണെങ്കിൽ തീർച്ചയായും അതൊരു വമ്പിച്ച പുരോഗതിയായിരിക്കും. കൊച്ചിയിലെ പ്രായപൂർത്തിവന്ന പ്രജകൾ അവരുടെ സ്വതന്ത്രമായ അഭിപ്രായപ്രകാരം തനിക്കു നൽകുന്ന പദവിമാത്രം കൊച്ചി മഹാരാജാവ് സ്വീകരിക്കുകയും കൊച്ചിരാജ്യം ഇന്നു ബ്രിട്ടീഷ് മലബാർ എന്നറിയപ്പെടുന്നതിന്റെ ഒരു ഭാഗമായിത്തീരുകയും ചെയ്യുമോ?

ഹരിജൻ, 1-9-46.

# രാധാകൃഷ്ണ സോഡാഫേക്ടറി

**കിഴക്കെനട, ഗുരുവായൂർ.**

ഇവിടെ ഓറഞ്ച്, ലെമനേഡ്, സോഡ മുതലായ ശീതളപാനീയങ്ങൾ
എപ്പോഴും തയ്യാറുണ്ട്.

**ഒരിക്കൽ പരീക്ഷിക്കുവിൻ!**

നിങ്ങളെ എല്ലായ്പോഴും തൃപ്തിപ്പെടുത്തും.

മാനേജർ, എം. എൻ. ദാമോദരൻ.

---

**Shree Teertha Purohit**

# Krishnaji Ramji Raghunathji

s/o

*Late Pt. Ramkumarji.*

RAMBHAWAN. VISHALAKSHI GHAT. (*MEER CHAT*)

**BENARES.**

## കാശിയിൽ വന്നാൽ

ക്രിയകൾ നടത്തുന്നതിന്നു ഇവിടെ അന്വേഷിക്കുക.

ശ്രീ തീൎത്ഥപുരോഹിതർ, കൃഷ്ണാജി-രാംജി-രഘുനാഥജി s/o രാമകുമാർജി,
രാമഭവൻ, വിശാലാക്ഷി ഘാട്ട്, (മിർഘാട്ട്)

ബനാറസ്.

---

## മാൻമാക്ക ബീഡി

(റജിസ്റ്റ് ചെയ്തത്)

മാൻമാക്ക ബീഡി എന്നു കേൾക്കാത്തവർ ചുരുക്കം. ഉപയോഗിച്ചിട്ടില്ലാത്തവർ ഉടനെ പരിക്ഷിച്ചുനോക്കുക:

Prop:
**ആർ. വി. മാമുട്ടി & ബ്രദർ**
ബീഡിക്കച്ചവടം, കിഴക്കെ നട,
ഗുരുവായൂർ, S മലബാർ.



# ചന്ദ്രികാഞ്ജനം

*(Regd)*

തലവേദനയ്ക്കും, പല്ലുവേദനയ്ക്കും

സിദ്ധൌഷധം

ജലദോഷം വാതക്കടച്ചൽ

മൂക്കടപ്പ് വീക്കം

തൊണ്ടവേദന കുരു

തലായവയ്ക്കു അനുഭവസിദ്ധവും സർവ്വസമ്മതവുമായ

## അത്ഭുതൌഷധം

**കുപ്പി 1-ക്ക് 1ക. 4ണ. ഡപ്പി 1-ക്ക് 8ണ.**

(സാമ്പിളിനു 10ണ.യുടെ തപ്പാൽമുദ്ര അയക്കുക.)

നിർമ്മിക്കുന്നവർ:—

ദി ചന്ദ്രികാഞ്ജൻ ഡെപ്പൊ, ഗുരുവായൂർ.

വിതരണം ചെയ്യുന്നവർ:—

**കോട്ടയ്ക്കൽ ആര്യവൈദ്യശാല, ഏജൻസി**

**ഗുരുവായൂർ & ചാവക്കാട്**


PRINTED AND PUBLISHED BY N. KRISHNAN BHATTATHIRIPPAD AT THE VANEEVILASAM PRESS, GURUVAYUR
MANAGING EDITOR: N. NEELAKANDHAN BHATTATHIRIPPAD.